# ടോൾസ്റ്റോയിയുടെ
# നീതികഥകൾ.

—:o:—

## മൂന്നാം ഭാഗം.

—:o:—

ഗ്രന്ഥകർത്തി,

**അമ്പാടിയിൽ ഇക്കാവമ്മ.**

തൃപ്പൂണിത്തുറ.

PUBLISHED
BY

**K. N. NAIR & Bros.,**
**K. V. Vyapara Sala,**
**KOTTAYAM.**

—:o:—

ഒന്നാംപതിപ്പ് പ്രതികൾ 1500.

Printed at
The "Sri Rama Vilas" Press,
QUILON.

1102.

Price As. 6.

# ടോൾസ്റ്റോയിയുടെ
# നീതികഥകൾ.

—:o:—

## മൂന്നാം ഭാഗം.

—:o:—

ഗ്രന്ഥകർത്തി,

**ചാമ്പാടിയിൽ ഇക്കാവമ്മ.**

തൃപ്പൂണിത്തുറ.

പ്രകാശകർ.

**കെ. എൻ. നായർ സോദരർ.**

കെ. വി. വ്യാപാരശാല

കോട്ടയം.

—:o:—

ഒന്നാംപതിപ്പ് പ്രതികൾ 500.

Printed at
The "Sri Rama Vilas" Press,
QUILON.

1102.

To

# The Boys and Girls



OF

# MALABAR.

Dear Friend,

I have seen the list of Tolstoy's stories you have selected for translation. It is a good list.

On train

Yours sincerely

12-6-25

M.K.Gandhi

Shrimati
Ambady Ikkavu Amma
Thekke Ambady House
Tripunithurah
Cochin State
S.I.

# വിഷയവിവരം.

---



---

# മുഖവുര.

---

റഷ്യയിലെ ശ്രുതിപ്പെട്ട ആഖ്യായികനായ ടോൾസ്റ്റോയി എഴുതിയ ചില കഥകളാണു് ഈ പുസ്തകത്തിൽ പരിഭാഷപ്പെടുത്തി ചേൎത്തിരിക്കുന്നതു്. ആഖ്യായികന്റെ നിലയിലും, ഉപന്യാസകൎത്താവിന്റെ നിലയിലും, തത്വജ്ഞാനിയുടെ നിലയിലും റഷ്യയിലെ എന്നുമാത്രമല്ല, ലോകത്തിലെ മഹാപുരുഷന്മാരിൽതന്നെ ഒരു പ്രധാനസ്ഥാനം ടോൾസ്റ്റോയി അൎഹിക്കുന്നതാണെന്നുള്ളതിനു വാദമില്ല. റഷ്യാ ചക്രവൎത്തി രാജ്യം ഭരിച്ചിരുന്നപ്പോൾ സ്വാഭിപ്രായം തുറന്നു പറയുകയോ, സ്വരാജ്യസ്വാതന്ത്ര്യത്തിനായി പ്രയത്നിക്കുകയോ ചെയ്തിരുന്നവരുടെ അനുഭവം, തടവും തൂക്കുമരവുമായിരുന്നു. ആ കാലത്തു റഷ്യയിലെ അക്രമങ്ങളായ നിയമങ്ങൾ, തന്നെ ബാധിക്കുന്നതല്ലെന്നുള്ള നിലയിൽ രാജ്യത്തിലെ അനീതിയായ ഭരണത്തെപ്പററിയും ഉദ്യോഗസ്ഥന്മാരുടെ അക്രമമായ പ്രവൃത്തികളെക്കുറിച്ചും നിൎഭയമായി വിടാതെ ആക്ഷേപിച്ചിരുന്നതു്, ടോൾസ്റ്റോയി ആയിരുന്നു. നിൎദ്ദയമായ മൎദ്ദനത്താൽ സ്വാതന്ത്ര്യനാശവും, ഭീരുത്വവും, നിരാശയും ബാധിച്ചുവന്നിരുന്ന ആ ദുൎദ്ദശയിൽ ടോൾസ്റ്റോയിയുടെ പുസ്തകങ്ങളായിരുന്നു ജനങ്ങൾക്കു് ആശ്വാസവും സമാധാനവും ഉത്സാഹവും കൊടുത്തിരുന്നതു്. എന്നാൽ, ടോൾസ്റ്റോയിയുടെ മേൽത്തരമായ ഗ്രന്ഥങ്ങളെക്കാൾ വിശേഷമായിട്ടുള്ളതു് അദ്ദേഹത്തിന്റെ പരിശുദ്ധമായ ജീവിതമായിരുന്നു. ആഖ്യായികന്റെ മാഹാത്മ്യം മനസ്സിലാക്കുന്നതിനു് ആളുടെ യോഗ്യത അറിഞ്ഞിരിക്കേണ്ടതു് അത്യാവശ്യമാകകൊണ്ടു ടോൾസ്റ്റോയിയുടെ ജീവചരിത്രത്തിലെ ചില പ്രധാനഘട്ടങ്ങൾ ഇവിടെ എടുത്തുചേൎക്കാം.

ടോൾസ്റ്റോയി റഷ്യയിലെ 'മസ്കോവി' സംസ്ഥാനത്തിൽ 'ടൈല' എന്ന സ്ഥലത്തു്, ൧൮൨൮-ൽ ജനിച്ചു. ഇദ്ദേഹത്തിന്റെ അച്ഛൻ, പ്രഭുവംശത്തിൽപെട്ട ഒരാളായിരുന്നു. വളരെ പരമ്പരയായി ടോൾസ്റ്റോയിയുടെ പൂർവ്വികന്മാർ രാജസേവകന്മാരായിരുന്നു. സ്വാതന്ത്ര്യകക്ഷിയിൽചേർന്നു ചക്രവർത്തിക്കു വിരോധമായി പ്രവർത്തിച്ചചിലരും ടോൾസ്റ്റോയിയുടെ പൂർവ്വികന്മാരുടെ കൂട്ടത്തിൽ ഉണ്ടായിരുന്നില്ലെന്നില്ല. ഇവരുടെ ചരിത്രവും, ജാത്യാ, തനിക്കു സിദ്ധിച്ചിട്ടുണ്ടായിരുന്ന സ്വാതന്ത്ര്യവാസനയും, റഷ്യയിൽ അക്കാലത്തു നടന്നിരുന്ന പല സംഭവങ്ങളും ടോൾസ്റ്റോയിയുടെ വിശ്വാസത്തെ ഉറപ്പിക്കുന്നതിനും ധൈര്യത്തെ വർദ്ധിപ്പിക്കുന്നതിനും സഹായിച്ചിരുന്നു.

ടോൾസ്റ്റോയിക്കു വളരെ ചെറുപ്പമായിരുന്നപ്പോൾ, തന്റെ പ്രിയപ്പെട്ട അച്ഛനമ്മമാർ അന്തരിച്ചുപോയി. അവർക്കുണ്ടായിരുന്ന നാലുപുത്രന്മാരിൽ ടോൾസ്റ്റോയി, അവസാനത്തെ കുട്ടിയായിരുന്നു. മാതാപിതാക്കന്മാരുടെ അകാലമരണത്താലും തക്കതായ രക്ഷിതാക്കൾ വേറെ ഇല്ലാതിരുന്നതുകൊണ്ടും ടോൾസ്റ്റോയിയുടെ ചെറുപ്പകാലം മുഴുവനും ശരിയായ വിദ്യാഭ്യാസമില്ലാതെയും, ചീത്തയായ സഹവാസംകൊണ്ടും കഴിഞ്ഞു. റഷ്യയിലെ പ്രഭുകുടുംബങ്ങളിൽ അന്നു സാധാരണ ചെയ്തുവന്നിരുന്നതുപോലെ സ്വന്തമായ ഒരു 'മാസ്റ്ററെ' വെച്ചു കുറേക്കാലം ടോൾസ്റ്റോയിയെ പഠിപ്പിച്ചിരുന്നുവെങ്കിലും രണ്ടുമൂന്നു ഭാഷകളിൽ സാമാന്യജ്ഞാനം ഉണ്ടായിരുന്നതല്ലാതെ പൂർത്തിയായ ഒരു വിദ്യാഭ്യാസം അദ്ദേഹത്തിനുണ്ടായിരുന്നില്ല. പഠിക്കുന്നതിൽ ടോൾസ്റ്റോയി ഒട്ടും വാസന പ്രദർശിപ്പിച്ചിരുന്നില്ല. പ്രത്യേകിച്ചു ചരിത്രപഠനം തനിക്കു തീരെ വിരോധമായിരുന്നു. സ്ക്കൂൾ പുസ്തകങ്ങൾ വായിക്കുന്നതിൽ ശ്രദ്ധകാണിച്ചിരുന്നില്ലെങ്കിലും തന്റെ ഇഷ്ടപ്രകാരമുള്ള വേറെ ഓരോ പുസ്തകങ്ങൾ വായി

ക്കുന്നതിൽ തന്റെ പ്രായത്തിലുള്ള കുട്ടികളെക്കാൾ അധി
കം താല്പര്യം ടോൾസ്റ്റോയിക്കുണ്ടായിരുന്നു. ഇടയ്ക്കിടെ ആ
ത്മപരിശോധന കഴിച്ച്, തന്നെ നന്നാക്കുവാനുള്ള ഓരോ
മാർഗ്ഗങ്ങൾ ആലോചിച്ച് അവയെ ഡയറിയിൽ കുറിച്ചുവെ
ക്കുക പതിവായിരുന്നു. ഒരു ദിവസത്തെ ഡയറിയിൽ
ഇപ്രകാരം എഴുതിയിരിക്കുന്നു.

1. ഞാൻ എന്റെ കാര്യം എന്തുപ്രതിബന്ധങ്ങൾ
നേരിട്ടാലും നിവർത്തിക്കും.

2. ഒരു പ്രവൃത്തിയിൽ ഏർപ്പെട്ടാൽ അതിൽ എ
ന്റെ മനസ്സിന്റെ ശക്തി മുഴുവനും ഉപയോഗിക്കും.

3. സമയം വെറുതെ ഒരിക്കലും കളയാതെ വല്ലതും
വായിക്കുകയോ വേറെ പ്രവൃത്തി എടുക്കുകയോ ചെയ്യും.

4. വെറുതെ സംസാരിക്കുവാനായി വരുന്നവരോട്
എന്റെ സമയം അനാവശ്യമായി കളയരുതെന്നു പറയു
വാൻ ഞാൻ മടിക്കുകയില്ല.

5. ഞാൻ വായിക്കുന്ന വിഷയങ്ങളെപ്പററിയെല്ലാം
പ്രബന്ധങ്ങൾ എഴുതും.

6. ചിത്രമെഴുത്തിലും സംഗീതത്തിലും കഴിയുന്നത്ര
വിദഗ്ദ്ധത സമ്പാദിക്കുവാൻ പരിശ്രമിക്കും.

ടോൾസ്റ്റോയി കുറേക്കാലം ഒരു സ്ക്കൂളിൽ ചേർന്നു
പഠിച്ചതിൽപിന്നെ, അവിടെ നിന്നുപോയി മൂന്നുകൊല്ല
ത്തോളം യാതൊരുപ്രവൃത്തിയുമില്ലാതെ വെറുതെ ന
ടന്നു. ദുർമ്മാർഗ്ഗനടപടിയെപ്പററി ഇടയ്ക്കിടെ
പശ്ചാത്തപിച്ചു. സന്മാർഗ്ഗത്തിലേക്കുതന്നെ പിടിച്ചുവ
ലിക്കുവാനുള്ള ശക്തി ടോൾസ്റ്റോയിക്കില്ലായിരുന്നുവെ
ങ്കിൽ തന്റെ സഹോദരന്മാരെപ്പോലെ ഒരു വിടന്റെ

നിലയിൽ ടോൾസ്റ്റോയിക്കു ജീവകാലം കഴിക്കേണ്ടിവരുമായിരുന്നു.

ഈ കാലത്തായിരുന്നു "കാക്കസസ്സ്" എന്ന റഷ്യയിലെ ഒരു സംസ്ഥാനത്തിലേക്കുപോകുവാൻ ടോൾസ്റ്റോയിക്കു സംഗതിവന്നതു്. താൻ അതുവരെ പാർത്തിരുന്ന പ്രദേശത്തിൽ നിന്നു തീരെ വ്യത്യാസപ്പെട്ട ഒരു സ്ഥലമായിരുന്നു 'കാക്കസസ്സ്.' അവിടത്തെ പർവ്വതനിരകളും, പച്ചവയലുകളും, ശാന്തമനോഹരത്വം, സൌഖ്യപ്രദമായ കാലാവസ്ഥയും ടോൾസ്റ്റോയിയുടെ മനഃസ്ഥിതിമാററി. യാതൊരു പ്രവൃത്തിയുമില്ലാതെ കടക്കാരുടെ ശല്യവും സഹിച്ചു നാട്ടിൽ പാർത്തിരുന്ന സമയത്തു് അവിടെനിന്നു് എവിടെപ്പോകുന്നതും ടോൾസ്റ്റോയിക്കു വലിയ ആശ്വാസമായിത്തോന്നി. കുറേക്കാലങ്ങൾക്കു മുമ്പു പട്ടാളത്തിൽ ചേരണമെന്നു വലിയൊരു മോഹം ടോൾസ്റ്റോയിക്കുണ്ടായിരുന്നു. കാക്കസസ്സിൽ എത്തി അധികം കഴിയുന്നതിനു മുമ്പായി പട്ടാളത്തിൽ ചേൎന്നു. ഒരു തോട്ടവും പുരയും വാങ്ങി. വിവാഹവും കഴിച്ചു് അവിടെത്തന്നെ പാർക്കാലോ എന്നു പലപ്പോഴും ടോൾസ്റ്റോയി വിചാരിച്ചിരുന്നു. 'പക്ഷെ, ഈ മാതിരി ജീവകാലം കഴിക്കുവാനല്ലല്ലോ ഈശ്വരൻ എന്നെ സൃഷ്ടിച്ചിരിക്കുന്നതു്? ത്യാഗത്തിലല്ലേ സൌഖ്യം ഇരിക്കുന്നതു്? സാധാരണ ആളുകളെപ്പോലെ ജീവകാലം കഴിക്കുവാനല്ല എന്റെ വിധി. മററുള്ളവൎക്കുവേണ്ടി ജീവിക്കുന്നതിലാണു സൌഖ്യം ഇരിക്കുന്നതു്. പണത്തിനായോ കീർത്തിക്കായോ സുഖത്തിനായോ ആഗ്രഹിക്കുമ്പോഴാണു് ഇച്ഛാഭംഗം ഉണ്ടാകുന്നതു്. സേവനത്തിലും സ്വാൎത്ഥത്യാഗത്തിലും നിന്നാണു സൌഖ്യം ഉണ്ടാകുന്നതു്. എന്തുകൊണ്ടു് എന്റെ ജീവകാലം ലോകസൌഖ്യത്തെ വർദ്ധിപ്പിക്കുന്നതിനായി സമർപ്പണം ചെയ്തുകൂടാ!' എന്നിങ്ങനെ പലപ്പോഴും തനിയേ ഇരുന്നു വിചാരിക്കും. ഈ വിചാരത്തിനനുസരിച്ചു വലിയതായ മാററം തന്റെ ജീവിതത്തിനു വരുന്നതിനെ

ന്നു ടോൾസ്റ്റോയി അറിഞ്ഞു. തന്റെ കടങ്ങളെല്ലാം തീ
ൎത്ത്, യാതൊരു ഉപദ്രവവുംകൂടാതെ മനസ്സാക്ഷിക്കനുസരി
ച്ചു ലോകശുശ്രൂഷയും ചെയ്തു കാലം കഴിക്കണമെന്നായി
രുന്നു അദ്ദേഹത്തിന്റെ വലിയ മോഹം. പക്ഷെ, അതി
നൊന്നും അപ്പോഴം നിവൃത്തി ഉണ്ടായിരുന്നില്ല. പട്ടാള
ത്തിൽ ചേൎന്നു പതിനെട്ടുമാസം കഴിയുന്നതിനുമുമ്പായി അ
തിൽനിന്നു പിരിഞ്ഞു. ഈ കാലത്തിനിടയിൽ 'ക്രിമിയൻ
യുദ്ധ'ത്തിൽ പൊരുതുന്നതിനും ടോൾസ്റ്റോയിക്കിടയായി.
ഈ യുദ്ധകാലത്തു തനിക്കുണ്ടായ അനുഭവങ്ങൾ പിന്നീടു
പലഗ്രന്ഥങ്ങളിലും ടോൾസ്റ്റോയി വിവരിച്ചിട്ടുണ്ടു്. പട്ടാള
ത്തിൽ നിന്നു പിരിഞ്ഞതിനുശേഷം പണത്തിനുള്ള തി
ട്ടുക്കംകൊണ്ടു തന്റെ വീട്ടുവിററു. കടക്കാരുടെ ശല്യംകൊ
ണ്ടു നിവൃത്തിയില്ലാതെ ടോൾസ്റ്റോയി പിന്നെയും പണ്ട
ത്തെ മാതിരിതന്നെ നിരാശനായിത്തീൎന്നു. പട്ടാളത്തിൽ
ചേൎന്നിരുന്ന കാലത്തു് ഒന്നുരണ്ടു പുസ്തകങ്ങളും എഴുതിയിരു
ന്നു. ഈ പുസ്തകങ്ങളിലെ കഥകളെ വായിച്ചു് അന്നത്തെ
റഷ്യാചക്രവൎത്തിനി പൊട്ടിക്കരഞ്ഞുപോയി എന്നും, ആ
കഥകൾ എഴുതിയ ചെറുപ്പക്കാരനായ യോദ്ധാവിനെ യു
ദ്ധക്കളത്തിൽ അപകടമില്ലാത്ത സ്ഥലത്തു നിൎത്തണമെന്നു
കല്പനകൊടുത്തു എന്നും കേൾവിയുണ്ടു്.

1855-ൽ പട്ടാളത്തിൽനിന്നു വിട്ടു് ടോൾസ്റ്റോയി റ
ഷ്യയിലെ തലസ്ഥാനമായ 'സെൻറ്പീറേറഴ്സ്ബൎഗ്ഗി'
ലേക്കു വന്നു. അന്നു പല കാരണങ്ങളാലും സുഖജീവി
തം എന്തെന്നറിയാതെ നിരാശയിൽ അകപ്പെട്ടു കാലം ക
ഴിച്ചിരുന്ന റഷ്യാക്കാരെ ഉദ്ധാരണംചെയ്യേണ്ടതിനുള്ള മഹ
ത്തായ ഒരു സ്വാതന്ത്ര്യപ്രസ്ഥാനം ആരംഭിച്ചിരുന്ന കാല
മായിരുന്നു. അപ്പോൾ തനിക്കു സഹജമായ ധൈൎയ്യത്തോ
ടും, ഉത്സാഹത്തോടുംകൂടി ടോൾസ്റ്റോയി ഈ പ്രസ്ഥാന
ത്തിൽ ചേൎന്നു. എന്നാൽ, തന്റെ സഹകാരികളൊന്നി

ച്ചു് അധികകാലം പ്രവൃത്തിയെടുക്കുവാൻ അദ്ദേഹത്തിനു സാധിച്ചില്ല. രാഷ്ട്രീയ സ്വാതന്ത്ര്യത്തിൽ മാത്രം വിശ്വാസമുള്ളവനായിരുന്നില്ല ടോൾസ്റ്റോയി. മതവിഷയമായും, ധനവിഷയമായും, ആത്മീയവിഷയമായും ആവശ്യമായ പരിഷ്കാരത്തിന് ആരംഭിക്കാതെ വെറും രാഷ്ട്രീയ സ്വാതന്ത്ര്യംകൊണ്ടു്, യാതൊരു പ്രയോജനവും ഇല്ലെന്നായിരുന്നു ടോൾസ്റ്റോയിയുടെ അഭിപ്രായം. ആ പ്രസ്ഥാനത്തിലെ നേതാക്കന്മാരുടെ പേരിൽ അദ്ദേഹത്തിനു തൃപ്തിയുണ്ടായിരുന്നില്ല. പരിഷ്കാരത്തിനായി മുന്നിട്ടുനിന്നു പ്രവർത്തിക്കുന്നവർ നിഷ്കളങ്കമായ നടപടിക്കാരായിരിക്കണം. ആക്ഷേപകരമായ നടപടിയുള്ളവർക്കൊന്നിച്ചു താൻ പ്രവർത്തിക്കുന്നതല്ലെന്നു പറഞ്ഞു, ടോൾസ്റ്റോയി അവരിൽനിന്നുപിരിഞ്ഞു. ഈ കാര്യത്തിൽ ടോൾസ്റ്റോയി കേവലം നിരപരാധിയല്ലായിരുന്നു. ചീട്ടുകളിയിലും, മദ്യപാനത്തിലും, ചൂതുകളിയിലും വേശ്യാഗൃഹവാസത്തിലും സമയംകഴിച്ചിരുന്ന ഒരുവനു മററുള്ളവരുടെ നടപ്പിനെപ്പററി ആക്ഷേപിക്കുവാൻ അർഹതയില്ലെന്നു് അദ്ദേഹം അറിഞ്ഞിരിക്കേണ്ടതായിരുന്നു എല്ലാ സംഘങ്ങളിൽനിന്നും പിരിഞ്ഞു ടോൾസ്റ്റോയി തന്റെ സാഹിത്യപരിശ്രമത്തെ പിന്തുടരുവാൻ തുടങ്ങി.

1861-ൽ ടോൾസ്റ്റോയി രാജ്യസഞ്ചാരത്തിനായിപ്പുറപ്പെട്ടു. റഷ്യയിലെ വിദ്യാഭ്യാസസമ്പ്രദായത്തെ പരിഷ്കരിക്കുവാനുള്ള ഉദ്ദേശ്യത്തോടുകൂടി മററു ചില രാജ്യങ്ങളിലെ വിദ്യാഭ്യാസരീതി, കണ്ടുപഠിക്കുവാനായിരുന്നു ഈ യാത്ര. സ്വരാജ്യത്തേക്കു മടങ്ങിയെത്തിയതിനുശേഷം താൻ പാത്തിരുന്ന ഗ്രാമത്തിൽ അദ്ദേഹം ഒരു വിദ്യാലയം സ്ഥാപിച്ചു. സ്ലേററും പുസ്തകവും, പെൻസിലും, പേനയും കൂടാതെ കൈയുംവീശി കുട്ടികൾ സ്കൂളിലേക്കു പോയാൽ മതി. തലേദിവസം പറഞ്ഞുകൊടുത്തതു് ഓർമ്മയില്ലെങ്കിൽ കുട്ടികളെ ശകാരിക്കയില്ല. സ്കൂളിൽ അവർ പൂർണ്ണസ്വാ

തന്ത്ര്യം അനുവദിക്കും. നേരം വൈകിവന്നാലോ, സ്കൂളിലേക്ക വരാതിരുന്നാൽ കൂടിയോ കുട്ടികളെ ശിക്ഷിക്കയില്ല. വാദ്ധ്യാരു പറഞ്ഞുകൊടുത്തതു ശ്രദ്ധിച്ചില്ലെങ്കിലും ആക്ഷേപമില്ല. കുട്ടികൾ തമ്മിൽ ശണ്ഠപിടിച്ചാൽ അവരെ പിരിച്ചയയ്ക്കുകയും ഇല്ല. പൂൎണ്ണസ്വാതന്ത്ര്യം അനുവദിച്ചുകൊടുത്താൽ വൃക്ഷങ്ങൾ വളരുന്നതുപോലെ കുട്ടികളുടെ ബുദ്ധിയും മനസ്സും വളൎന്നുവരും എന്നായിരുന്നു ടോൾസ്റ്റോയിയുടെ അഭിപ്രായം. വിദ്യാഭ്യാസവിഷയത്തിൽ ഈ പരീക്ഷകൾ നടത്തുവാൻ അധികകാലം അദ്ദേഹത്തിനു സാധിച്ചില്ല. അപ്പോഴേക്ക രോഗബാധനായി.

1862-ൽ ടോൾസ്റ്റോയി, ജൎമ്മനിയിലെ ഒരുഡാക്ടരുടെ പുത്രിയായ മിസ്സ്. സോഫിയയെ വിവാഹംചെയ്തു. ഏകദേശം പതിനഞ്ചുകൊല്ലം സൌഭാഗ്യമായ ദാമ്പത്യജീവിതം അനുഭവിച്ചു. ശ്രുതിപ്പെട്ട ചില പുസ്തകങ്ങൾ എഴുതി ഉൾനാട്ടിലുള്ള തന്റെ വസതിയിൽതന്നെ അധികകാലം പാൎത്തുവന്നു. ടോൾസ്റ്റോയിയുടെ പത്നി ഒരു അസാധാരണസ്ത്രീയായിരുന്നു. ഭൎത്താവിനോടുള്ള നിഷ്ഠയിലും, ഗൃഹഭരണം നടത്തുന്നതിലും, സാഹിത്യപരിശ്രമത്തിൽ തന്റെ ഭൎത്താവിനെ സഹായിക്കുന്നതിലും, ടോൾസ്റ്റോയിയുടെ പത്നി പ്രദൎശിപ്പിച്ചിരുന്ന ഗുണങ്ങൾ സ്തുത്യൎഹമായിരുന്നു. 'യുദ്ധവും സമാധാനവും' (War and Peace) എന്ന ടോൾസ്റ്റോയിയുടെ ശ്രുതിപ്പെട്ട നോവൽ അദ്ദേഹത്തിന്റെ ഭാൎയ്യ, ഏഴുപ്രാവശ്യം പകൎത്തുകയുണ്ടായിട്ടുണ്ടത്രെ! വാസ്തവത്തിൽ ടോൾസ്റ്റോയിയുടെ ഭാൎയ്യ, പലകാൎയ്യത്തിലും തന്റെഭൎത്താവിന്റെ അഭിപ്രായത്തോടു യോജിച്ചിരുന്നില്ല. 'തന്റെ ധൎമ്മം തന്റെ ഭൎത്താവിനെ സഹായിക്കുകയല്ലേ,' എന്നനിശ്ചയത്തോടുകൂടി മാത്രമായിരുന്നു ഇതെല്ലാംചെയ്തിരുന്നതു്. കാലം കഴിയുന്തോറും ടോൾസ്റ്റോയിയുടെ അഭിപ്രായങ്ങൾക്കും വിശ്വാസങ്ങൾക്കും മാററവും ശക്തിയും വന്നുതുടങ്ങി. ജീവിതത്തിന്റെ രഹസ്യങ്ങളെക്കുറിച്ചു ഗാഢമായി വിചി

ത്തനംചെയ്യുന്ന ഏതൊരുത്തനും തോന്നാവുന്ന പല ശല്യ
ങ്ങളും അദ്ദേഹത്തിന്റെ സ്വാസ്ഥതയെ ഇളക്കിത്തീൎത്തു.
എന്തിന്നു മനുഷ്യർ ജനിച്ചിരിക്കുന്നു! ഉണ്ണുന്നതും ഉറങ്ങുന്ന
തും ധനം സമ്പാദിക്കുന്നതും കീൎത്തിക്കു് ആഗ്രഹിക്കുന്നതും
എന്തിന്നു്? മരണശേഷമുള്ള സ്ഥിതിയെന്തു്? എന്നിങ്ങനെ
യുള്ള ആലോചനകൾകൊണ്ടു്, താൻ പലപ്പോഴും ആത്മ
ഹത്തിക്കുകൂടി ആരംഭിക്കയുണ്ടായി. ഈ ആലോചനകൾ
കൊണ്ടു്, ഒരു ഗൃഹസ്ഥൻ ചെയ്യേണ്ടുന്ന കടമകൾ ടോൾ
സ്റ്റോയി നിസ്സാരമാക്കിയിരുന്നു. കടം ദിവസേന വൎദ്ധിച്ചു
വന്നു. ടോൾസ്റ്റോയിയുടെ പത്നിക്കു്, വലിയഉൽക്കണ്ഠയ്ക്കും
നിരാശയ്ക്കും കാരണമായിത്തീൎന്നു. താൻ വസിക്കുന്നതു
ഈലോകത്തിലല്ല എന്നായിരുന്നു ടോൾസ്റ്റോയിയുടെനില.
കുട്ടികളുടെ വിദ്യാഭ്യാസത്തെപ്പറ്റിയോ, ഭവനത്തിലെകാൎയ്യ
ങ്ങളെക്കുറിച്ചോ ടോൾസ്റ്റോയിക്കു യാതൊരന്വേഷണവുമു
ണ്ടായിരുന്നില്ല. ഒരിക്കൽ ഭാൎയ്യ പ്രസവവേദനയായിരുന്ന
പ്പോൾ യാതൊന്നും മിണ്ടാതെ വീട്ടിൽനിന്നിറങ്ങിപ്പോയി,
രണ്ടുദിവസം കഴിഞ്ഞതിന്നുശേഷമായിരുന്നു മടങ്ങി എത്തി
യതു്. ഈ സംഭവങ്ങളെല്ലാം ദമ്പതിമാരെ ക്രമേണ ഭിന്നി
പ്പിക്കുന്നതിന്നു സഹായിച്ചു. ജീവിതോദ്ദേശ്യത്തെ നിറവേ
റ്റുന്നതിന്നു ദാമ്പത്യജീവിതം ഒരു പ്രതിബന്ധമായി ടോൾ
സ്റ്റോയിക്കുതോന്നി. കുടുംബങ്ങളെവിട്ടു് ഓടിപ്പോകുവാൻ
പല പ്രാവശ്യവും ആരംഭിച്ചിട്ടുണ്ടായിരുന്നു. തന്റെ അ
ഭിപ്രായങ്ങളും വിശ്വാസങ്ങളും കുടുംബത്തിലുള്ള മററുള്ള
വർ പങ്കുകൊള്ളാതിരുന്നതുകൊണ്ടു് അവരുടെ ഇടയിൽജീ
വിക്കുന്നതു് അസഹ്യമായിത്തോന്നി. അവസാനം 1910-ാമ
ഒക്ടോബർ 2-ാംതിയതി പുലൎച്ചെ അഞ്ചുമണിക്കു്, താൻ
ഭവനത്തിൽനിന്നു് ഇറങ്ങിപ്പോകുമ്പോൾ ഭാൎയ്യക്കു് എഴുതി
വച്ചിരുന്ന ഒരു കത്താണു താഴെ ചേൎന്നതു്.

“എന്റെ വേർപാടു നിന്നെ വേദനപ്പെടുത്തുമെന്നു
എനിക്കറിയാം. അതിൽ എനിക്കും അതിയായ വ്യസന

മുണ്ടു്. എന്നാൽ മറ്റുവിധത്തിൽ പ്രവർത്തിക്കുവാൻ എനിക്കു നിവൃത്തിയില്ല. മൌനത്തിൽ പാർക്കുന്നതു് അസഹ്യമായി തോന്നിയിരിക്കുന്നു. ബഹളത്തിൽനിന്നും സുഖാനുഭവങ്ങളിൽനിന്നും വേർപെട്ടു് ബാക്കിയുള്ളകാലം സ്വൈരത്തോടുകൂടി ഒരു സ്ഥലത്തു കഴിക്കുവാനാണു ഞാൻ വിചാരിക്കുന്നതു്. ഞാൻ എവിടെയാണു പാർക്കുന്നതു് എന്നു് അറിവുകിട്ടിയാൽകൂടി അവിടെ വരരുതെന്നു പ്രത്യേകം അപേക്ഷയുണ്ടു്. അതുകൊണ്ടു്, യാതൊരു പ്രയോജനവും ഉണ്ടാകുന്നതല്ല. എൻെറ നിശ്ചയത്തിനു് ഇളക്കം വരികയില്ല. ൪൮ കൊല്ലം ഭർത്തൃശുശ്രൂഷ ചെയ്തു് എനിക്കു വേണ്ടുന്ന സൌഖ്യത്തെ ഉണ്ടാക്കിത്തന്നതിനു ഞാൻ നിന്നോടു് എത്രയും കടപ്പെട്ടിരിക്കുന്നു. നിനക്കു വല്ല വേദനയും ഉണ്ടാക്കിട്ടുണ്ടെങ്കിൽ എനിക്കു മാപ്പുതരണം. എന്നെ വല്ലതും അറിയിക്കേണ്ടതുണ്ടെങ്കിൽ അതു നമ്മുടെ പുത്രി സാഷയെ, അറിയിച്ചാൽമതി. ഞാൻ എവിടെയാണെന്നു് അവൾക്കറിയാം".

അന്നു വൈകുന്നേരം ടോൾസ്റ്റോയി ഒരു സന്യാസാശ്രമത്തിൽ എത്തി രണ്ടുദിവസം അവിടെ താമസിച്ചു. പിന്നെ കന്യകയായ തൻെറ സഹോദരി പാർത്തിരുന്ന കന്യാസ്ത്രീമഠത്തിൽ പോയി അവിടെനിന്നു ദക്ഷിണരാജ്യത്തേക്കു പുറപ്പെട്ടപ്പോൾ വഴിക്കൽവെച്ചു് 1910 നവംബർ 20-ാംനു- കാലഗതിയെ പ്രാപിച്ചു.

പല സംഗതികൾ ആലോചിച്ചാലും ടോൾസ്റ്റോയി ഒരു അസാമാന്യപുരുഷനായിരുന്നു എന്നുള്ളതിനു വാദമില്ല. തൻെറ വിശ്വാസത്തിന്നനുസരിച്ചു ജീവിതം നയിക്കുവാൻ അദ്ദേഹത്തിനു സാധിച്ചിരുന്നില്ല. എങ്കിലും അതിന്നായി ചെയ്തിരുന്ന പരിശ്രമം മറ്റൊരാൾക്കും സാധിക്കാത്ത തരത്തിലായിരുന്നു.

ആഖ്യായികാകാരൻ എന്ന നിലയിൽ ടോൾസ്റ്റോയി സമ്പാദി

ച്ചിട്ടുള്ളകീർത്തി അപാരമാണ്. ('Anna Karinina', 'The Cossacks', 'War and Peace', 'Family Happiness', 'Resurrection',) മുതലായ ആഖ്യായികകൾ ലോകത്തിലെ ഉൽകൃഷ്ടഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ സ്ഥാനം പിടിച്ചിരിക്കുന്നു. മനുഷ്യജീവിതത്തിന്റെ രഹസ്യവും മാഹാത്മ്യവുമാണു ടോൾസ്റ്റോയിയുടെ മിക്കഗ്രന്ഥങ്ങളിലും അടിസ്ഥാനമായിനില്ക്കുന്നതു്. അതിരുകടന്ന അനുകമ്പ, അളവില്ലാത്ത മനോധൈര്യം, സൂക്ഷ്മപരിശോധനയ്ക്കുള്ള വാസന, മനുഷ്യസ്വഭാവത്തിലുള്ള പരിജ്ഞാനം ഇവയാണു ടോൾസ്റ്റോയിയുടെ ഗ്രന്ഥങ്ങൾക്കു രസവും, വിലയും കൊടുക്കുന്നതു്. തിന്മയെ ത്യജിക്കണം, നന്മയെ സ്വീകരിക്കണം; ആകാശം ഇടിഞ്ഞുവീഴുന്നതായാലും മനുഷ്യർ തന്റെ ധർമ്മത്തെ നിറവേററണം. ഈ തത്വങ്ങൾ ടോൾസ്റ്റോയിയുടെ മിക്കഗ്രന്ഥങ്ങളിലും ചിതറിക്കിടക്കുന്നുണ്ടു്. ചില സാഹിത്യരസികന്മാരുടെ അഭിപ്രായപ്രകാരം ടോൾസ്റ്റോയിയെപ്പോലെ ഒരു ആഖ്യായികൻ ഉണ്ടായിട്ടില്ല. ടോൾസ്റ്റോയിയുടെ ഗ്രന്ഥങ്ങൾ അനേകം ഭാഷകളിൽ പരിഭാഷപ്പെടുത്തിയിട്ടുണ്ടു്. വളരെ ആളുകളുടെ മനോഭാവം അദ്ദേഹം മാററിയിരിക്കുന്നു. വളരെ ആളുകൾക്കു മനസ്സമാധാനവും അദ്ദേഹം ഉണ്ടാക്കി കൊടുത്തിട്ടുണ്ടു്. ജീവിതരഹസ്യംമുഴുവനും വെളിപ്പെടുത്തുവാൻ ആരാലും സാധിക്കുന്നതല്ല. പക്ഷേ, അതിനുള്ള പരിശ്രമം ചെയ്തിട്ടുള്ളവരിൽ ടോൾസ്റ്റോയി അദ്വിതീയനെന്നുള്ളതിനു സംശയമില്ല. ടോൾസ്റ്റോയിയുടെ ശ്രുതിപ്പെട്ട പല കഥകളും ഈ പുസ്തകത്തിൽ പരിഭാഷപ്പെടുത്തി ചേർത്തിട്ടുണ്ടു്. ഗ്രന്ഥകർത്ത്രിയുടെ ഈ ശ്ലാഘ്യമായ പരിശ്രമം ഇംഗ്ലീഷുപരിജ്ഞാനമില്ലാത്ത മലയാളികൾക്കു ഒരു വലിയ അനുഗ്രഹമായി തീരുമെന്നുള്ളതിനു സംശയമില്ല.

മതിരാശി,<br>1—9—1926. } കെ. പി. കേശവമേനോൻ.

# പ്രസ്താവന.

---

ലോകോപകാരാർത്ഥം ജീവകാലത്തെ വ്യയിച്ച്, യശശ്ശരീരന്മാരായി തീർന്നിട്ടുള്ള മഹാത്മാക്കളിൽ ഒരാളാണ 'കൌണ്ട ലിയോടോൾസ്റ്റോയി' റഷ്യയിൽഎന്നപോലെതന്നെ, യൂറോപ്പിൽ ഒട്ടുക്കും സാഹിത്യലോകത്തിൽ അദ്ദേഹത്തിന്ന സിദ്ധിച്ചിട്ടുള്ള മാന്യസ്ഥാനം അദ്ദേഹത്തിൻെറ കൃതികളുടെ മാഹാത്മ്യത്തിന്ന മതിയായ ലക്ഷ്യമാണ്. പ്രസിദ്ധപ്പെട്ട നോവലെഴുത്തുകാരനായ 'ടോർജനീഫും', കവിശിരോമണിയായ 'ഫെറ്റും' പ്രസിദ്ധ നാടകക്കാരനായ 'ഒസ്ട്രോവ്സ്കിയും' ടോൾസ്റ്റോയിയുടെ സ്നേഹിതന്മാരും സമകാലീനന്മാരും ആയിരുന്നു. സാഹിത്യലോകത്തിൽ എന്നപോലെതന്നെ സമുദായനഭോമണ്ഡലത്തിലും, ഏറെക്കുറെ രാഷ്ട്രീയരംഗത്തിലും വിഹരിച്ച്, സമത്വം, ത്യാഗം, സമസ്തസൃഷ്ടിസ്നേഹം, അഹിംസ മുതലായ എന്നിങ്ങനെയുള്ള വിഷയങ്ങളെപ്പററി പ്രസംഗിച്ചും, തൻെറ ജീവിതരീതികൊണ്ട ദൃഷ്ടാന്തീകരിച്ചും സമസ്തസൃഷ്ടികൾക്ക് അനുഭവപ്പെടുത്തി കൊടുക്കണമെന്നായിരുന്നു ഈ മഹാത്മാവിൻെറ ജീവിതത്തിൻെറ പ്രഥമോദ്ദേശ്യം. റഷ്യയിലെ അന്നത്തെ ഭരണസമ്പ്രദായത്തെയും സാമുദായിക ജീവിതരീതിയെയും പരിഷ്കരിച്ച്, സ്വദേശീയരുടെ ഇടയിൽ നിത്യമായ സമാധാനവും, സ്വാതന്ത്ര്യവും, സംതൃപ്തിയും, സാഹോദര്യവും ഉളവാക്കേണമെന്നായിരുന്നു അദ്ദേഹത്തിൻെറ ആഗ്രഹം. ഈ ആഗ്രഹനിവൃത്തിക്കുവേണ്ടി അദ്ദേഹം വാക്കുകൊണ്ടും, ശരീരംകൊണ്ടും, മനസ്സുകൊണ്ടും പല പ്രയത്നങ്ങളും ചെയ്തിട്ടുണ്ട്. സാഹിത്യലോകത്തിന് അദ്ദേഹം സമ്മാനിച്ചിട്ടുള്ള വിശിഷ്ടകൃതികൾ ഈ ഉദ്ദേശ്യനിവൃത്തിക്കുവേണ്ടി അദ്ദേഹം ചെയ്ത പരിശ്രമങ്ങളുടെ ഫലങ്ങളിൽ ഒന്നാണെന്ന് അറിയുമ്പോൾ അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങളുടെ മാ-

ഹാത്മ്യം ഏറെക്കുറെ ഊഹിക്കാവുന്നതാണ്. റഷ്യാക്കാരെപ്പോലെതന്നെ മററു് എല്ലാ രാജ്യക്കാരും അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളെ യഥേഷ്ടം വായിച്ചു ഗ്രഹിക്കേണ്ടതിനും, അദ്ദേഹത്തിനു പ്രകൃത്യാതന്നെ 'ഞാൻ' 'എന്റെ' എന്നു തുടങ്ങിയ സ്വാർത്ഥബുദ്ധികളിലുള്ള വിരക്തി സ്പഷ്ടമാക്കേണ്ടതിനും ആ മഹാമനസ്കൻ, അതിനുമുമ്പും അതിനുശേഷവും ആരും ചെയ്തതായി കേട്ടുകേൾവിപോലുമില്ലാത്തവിധത്തിൽ അദ്ദേഹത്തിന്റെ കൃതികളുടെ പകർപ്പവകാശം 'സ്വായത്തമുദ്ര' അടിക്കാതെ ജനസാമാന്യത്തിന്റെ പൊതുസ്വത്താക്കിവെച്ചിരിക്കുന്നു.

ടോൾസ്റ്റോയിയുടെ കൃതികളിൽ അദ്ദേഹം എഴുതീട്ടുള്ള ചെറുകഥകൾക്കാണ് അധികം വൈശിഷ്ട്യം കല്പിച്ചുകാണുന്നത്. ദ്രവ്യാഗ്രഹം, അധികാരമത്സരം, പരസ്പരനിന്ദ മുതലായവയുടെ ഫലമായി ലോകത്തിൽ ദിനംപ്രതി വർദ്ധിച്ചുകൊണ്ടുവരുന്ന ദുരിതങ്ങളെ കഥാപാത്രങ്ങളുടെ അനുഭവങ്ങൾകൊണ്ടു സ്പഷ്ടമാക്കി, സദാചാരം, സംതൃപ്തി, സമസൃഷ്ടിസ്നേഹംമുതലായ സൽഗുണങ്ങളുടെ ഫലമായി ഉണ്ടാകുന്ന പരമമായ ആനന്ദത്തെ പ്രത്യക്ഷമാക്കുകയാണ് ഈ കഥകളുടെ ഉദ്ദേശ്യം. ഈഉദ്ദേശ്യം സാധിക്കുന്നതിന് ഇവ എത്രതന്നെ ഉപയുക്തങ്ങളാകുന്നുണ്ടെന്നു വായനക്കാർ അവരവരുടെ അനുഭവങ്ങളെ അടിസ്ഥാനപ്പെടുത്തി തീരുമാനിക്കേണ്ടതാണ്.

മലയാളസാഹിത്യലോകത്തിൽ 'കൌണ്ട് ലിയോ ടോൾസ്റ്റോയി' സുപരിചിതനാണെന്നു പറഞ്ഞുകൂട. ലോകപ്രസിദ്ധനായ 'മഹാത്മാഗാന്ധിയുടെ' ആദ്യമാതൃക 'കൌണ്ട് ടോൾസ്റ്റോയി' ആണെന്നു് അറിയുമ്പോൾ നാം അദ്ദേഹത്തിനു കല്പിച്ചുകൊടുക്കേണ്ടസ്ഥാനം ഏതാണെന്നു് എളുപ്പത്തിൽ തീർച്ചപ്പെടുത്താവുന്നതാണ്.

ടോൾസ്റ്റോയി നീതികഥകൾ ഒന്നും രണ്ടും മൂന്നും ഭാഗങ്ങളായി ഞാൻ തർജ്ജമചെയ്തു പ്രസിദ്ധപ്പെടുത്തിവരുന്ന ക

ഥകളെപ്പററി മഹാത്മഗാന്ധി സദയം അയച്ചു തന്നിട്ടുള്ള
അഭിപ്രായത്തെ ഇതിൽ ചേൎപ്പാൻ സാധിച്ചതിൽ എ
നിക്കു പ്രത്യേകം കൃതാൎത്ഥതയുണ്ട്. ടോൾസ്റ്റോയികഥകൾ
ബാലന്മാൎക്കും വൃദ്ധന്മാൎക്കും, പണ്ഡിതന്മാൎക്കും പാമരന്മാ
ൎക്കും ഒരുപോലെ ഉപകാരപ്രദമാകത്തക്കവണ്ണം അത്ര സര
സങ്ങളും സാരഗൎഭങ്ങളുമായിട്ടുള്ളവയാണ്. ബാലന്മാ
ൎക്ക് അനുകരണത്തിനും, മററുള്ളവൎക്ക് ആലോചനയ്ക്കും
യോജിക്കുന്നവയായ വിവിധവിഷയങ്ങൾകൊണ്ട് ഇവ പ
രിപൂൎണ്ണങ്ങളാണെന്നു പറഞ്ഞേതീരൂ. കഥാശ്രവണത്തി
ൽ കുട്ടികൾക്കു പ്രകൃത്യാ ഉണ്ടാകുന്ന താല്പൎയ്യത്തെ സാധി
പ്പിക്കേണ്ടതിനും, അതോടുകൂടിത്തന്നെ അവരെ സൽബു
ദ്ധികളും സദാചാരനിരതന്മാരും ആക്കിത്തീൎക്കേണ്ടതിനും
ഈ കഥകൾ എത്രയും ഉപയുക്തങ്ങളാണെന്ന് അവ വി
ളിച്ചുപറയുന്നുണ്ട്.

ബാലമനസ്സിൽ എളുപ്പത്തിൽ പതിയേണമെന്നുള്ള
കരുതലോടുകൂടി ഈ കഥകളെ സാധാരണസംഭാഷണരീതി
യിലാണു ഞാൻ ഭാഷാന്തരംചെയ്തിട്ടുള്ളത്. ഇന്നത്തെ ബാ
ലന്മാരാണല്ലോ നാളത്തെ യുവാക്കന്മാർ. ഈ തൎജ്ജമ മഹാ
നായ ടോൾസ്റ്റോയിയേയും അദ്ദേഹത്തിന്റെ വിശിഷ്ടാശയ
ങ്ങളെയും മലയാളവായനക്കാൎക്ക് അല്പമെങ്കിലും പരിചയ
പ്പെടുത്തുന്നുണ്ടെങ്കിൽ അതാണ് എന്റെ കൃതാൎത്ഥത.

എന്റെ അപേക്ഷയെ സദയം സ്വീകരിച്ച്, 'ടോൾ
സ്റ്റോയികഥകൾ' രണ്ടും മൂന്നും ഭാഗങ്ങൾക്കു മുഖവുര എഴു
തിത്തന്നതിന് മിസ്റ്റർ കെ. പി. കേശവമേനവൎകളോട് എ
നിക്കുള്ള കൃതജ്ഞതയെ ഞാൻ ഇവിടെ രേഖപ്പെടുത്തി
ക്കൊള്ളുന്നു.

തൃപ്പൂണിത്തുറ,
1 3--1102. } ഗ്രന്ഥകൎത്ത്രി.

# ടോൾസ്റ്റോയിയുടെ

# നീതികഥകൾ.

---

മൂന്നാം ഭാഗം.

---

## ഏതാണു സ്വപ്നം?



അസ്സർഹെഡൻ, മഹാ പരാക്രമിയായ ഒരു രാജാവായിരുന്നു. അദ്ദേഹത്തിന്റെ ശൌര്യപരാക്രമങ്ങൾക്ക് അക്കാലത്തു് എതിരുണ്ടായിരുന്നില്ല. സമകാലീനന്മാരായിരുന്ന മററു രാജാക്കന്മാരെല്ലാം അദ്ദേഹത്തിന്റെ പേർ കേട്ടാൽ വിറച്ചിരുന്നു.

ലായിലി എന്നു പേരായ ഒരു രാജാവായിരുന്നു ആ കാലത്തു് അയൽരാജ്യങ്ങളിൽ ഒന്നു വാണിരുന്നതു്. ലായിലി ശക്തിമനായിരുന്നു, എങ്കിലും അസ്സർഹെഡനോടു കിടപിടിക്കത്തക്ക യോഗ്യത അദ്ദേഹത്തിന്നുണ്ടായിരുന്നില്ല. തന്റെ രാജ്യം കരസ്ഥമാക്കേണ്ടതിന്ന് അസ്സർഹെഡൻ ലാക്കുനോക്കി ഇരിക്കുന്നുണ്ടെന്നു ലായിലിരാജാവിന്നു നല്ലപോലെ അറിയാമായിരുന്നു. അദ്ദേഹത്തോടു പൊരുതിജയിക്കുന്നതു് എളുപ്പമല്ലെന്നും ലായിലിക്കു പൂൎണ്ണബോദ്ധ്യമുണ്ടായിരുന്നു. എങ്കിലും തന്റെ ശക്തിക്കൊത്തവിധത്തിൽ രാജധൎമ്മം അനുഷ്ഠിച്ചു സ്വരാജ്യം സംരക്ഷിക്കേണ്ടതിന്ന് അദ്ദേഹം വേണ്ട ഒരുക്കങ്ങൾ ചെയ്തിരുന്നു.

ലായിലി പ്രതീക്ഷിച്ചുകൊണ്ടിരുന്ന 'അന്ത്യസമ്മേളനദിവസം' വന്നു. അസ്സർഹഡ്ഡൻ അവസാനമില്ലാത്ത സൈന്യങ്ങളോടുകൂടി കൊടുങ്കാറ്റുപോലെ ലായിലിയുടെ ചെറിയ രാജ്യത്ത് അടിച്ചുകയറി. ആയുധംകൊണ്ടും അഗ്നികൊണ്ടും ചെയ്യാവുന്നിടത്തോളം അക്രമങ്ങളെല്ലാം അഹങ്കാരത്തോടെ നടത്തി. പട്ടണങ്ങളും ഗ്രാമങ്ങളും അഗ്നിഭഗവാനിരയാക്കി. നിവാസികളേയും കന്നുകാലികളേയും നിർദ്ദയം ഒരുപോലെ വെട്ടിക്കൊന്നു. പ്രമാണികളായ ഉദ്യോഗസ്ഥന്മാരേയും പ്രഭുക്കന്മാരേയുംമറ്റും അംഗഭംഗം വരുത്തി അവമാനിച്ചും തൊലി ഉരിച്ചു മൃതപ്രായന്മാരാക്കിയും തെരുവീഥികളിൽ കിടന്നു വലയേണ്ടതിന്നു വിട്ടു. രാജാവായ ലായിലിയെ കാട്ടുമൃഗംപോലെ ഇരുമ്പുകൂട്ടിൽ ഇട്ടടച്ചു.

പൈശാചികമായ ഈ പ്രവൃത്തികളെല്ലാം ചെയ്ത് അഹങ്കാരമത്തനായ അസ്സർഹഡ്ഡൻ സ്വരാജ്യത്തേക്കു മടങ്ങി. സന്തുഷ്ടനായ ആ സംഹാരമൂർത്തി ലായിലിയെ ഏതുവിധത്തിലാണു ശിക്ഷിക്കേണ്ടതെന്നുള്ള ആലോചനയായി.

ലായിലിയുടെ ശിക്ഷ ആലോചനയിൽ ഇരുന്നിരുന്ന കാലത്ത്, ഒരു ദിവസം രാത്രി അസ്സർഹഡ്ഡൻ സ്വന്തം രാജധാനിയിലെ ശയനമുറിയിൽ ചിന്താമഗ്നനായി കിടക്കുകയായിരുന്നു. രാജാവു പള്ളിക്കുറുപ്പിന്നെഴുന്നള്ളിയതനുസരിച്ചു രാജധാനിയെങ്ങും നിശ്ശബ്ദമായിരുന്നു. ലായിലിയുടെ ശിക്ഷ, അയാൾക്ക് അസഹ്യമാക്കിത്തീർക്കേണ്ടതെങ്ങനെയാണെന്നായിരുന്നു രാജാവിന്റെ ആലോചന.

ഇപ്രകാരം ചിന്താമഗ്നനായി കിടക്കുന്ന സമയത്ത് അദ്ദേഹത്തിന്റെ മഞ്ചത്തിന്നു സമീപം എന്തോ അനങ്ങുന്നതുപോലെ ഒരു ശബ്ദം കേട്ടു പിടച്ചെഴുന്നേറ്റു നോക്കു

യപ്പോൾ തേജസ്വിയായ ഒരു സന്ന്യാസി പ്രശാന്തമായ തന്റെ മുഖത്തു് ഒരു മന്ദസ്മിതത്തോടുകൂടി പ്രത്യക്ഷനായി.

സന്ന്യാസി:—ലായിലിയെ നിഗ്രഹിക്കേണമെന്നാണോ ആലോചന?

രാജാവു്:—അതെ, പക്ഷെ ഏതു് വിധത്തിലാണു വേണ്ടതെന്നു നിശ്ചയിച്ചു കഴിഞ്ഞില്ല.

സന്ന്യാസി:—നിങ്ങൾതന്നെയാണല്ലോ ലായിലി?

രാജാവു്:—എന്തു്?—ഞാൻ ലായിലിയോ? ഞാൻ ലോകപ്രസിദ്ധനായ രാജാവാണു്—അസ്സർഹെഡൻ—കൂട്ടിൽ പിടിച്ചിട്ടിട്ടുള്ള ആ മനുഷ്യകീടം ലായിലിയും.

സന്ന്യാസി:—എന്നാൽ നിങ്ങളും ലായിലിയും ഒരാൾതന്നെ. നിങ്ങൾ ലായിലി അല്ലെന്നുള്ളതു് ഒരു വെറും തെറ്റിദ്ധാരണയാണു്. നിങ്ങൾ തന്നെയാണു ലായിലി, ലായിലിതന്നെ നിങ്ങളും.

രാജാവു്:—അങ്ങനെ ഒരു തെററിദ്ധാരണയോ?—ഞാൻ ആ ഭാഗ്യഹീനൻ അല്ല എന്നുള്ളതിനു വേണ്ട ലക്ഷ്യങ്ങളല്ലേ ഈ നാലുപുറവും കാണുന്നതു്. നവരത്നമയമായ ഈ ശയനമുറി—ഇതാ എന്റെ സുവർണ്ണമഞ്ചം—ഈ നില്ക്കുന്നവരെല്ലാം എന്റെ പരിവാരങ്ങൾ—ഇന്നു നടന്നതുപോലെതന്നെ പൊടിപ്പൂരമായി ഞാൻ ഒരു വിരുന്നുസല്ക്കാരം നാളെയുംവേണമെന്നു നിശ്ചയിച്ചിട്ടുണ്ടു്. അതിന്റെ ഘോഷങ്ങളെല്ലാം വേണമെങ്കിൽ കാണാം. ലായിലി എവിടെ? ഞാൻ പിടിച്ചിട്ടിരിക്കുന്ന കൂട്ടിൽ മൃഗങ്ങളെപ്പോലെ

കണ്ണുതുറിച്ചു വായുംപൊളിച്ചുകിടക്കുന്നു. നാളെ ഞാൻ അവന്റെ അംഗഭംഗം വരുത്തി നാവുവലിച്ചു പുറത്തിടുമ്പോഴല്ലെ പുളഞ്ഞു ചക്രശ്വാസം വലിക്കുന്നതു കാണേണ്ടതു്. അവന്റെ ശരീരം ഞാൻ നായ്ക്കളെക്കൊണ്ടു കടിച്ചുകീറിയ്ക്കും.

സന്യാസി:—അയാളുടെ ജീവൻ കളയുവാൻ നിങ്ങൾക്കു സാധിയ്ക്കുന്നതല്ല.

രാജാവ്:—ഇരുപത്തിനാലായിരം പടയാളികളെ ഉന്മൂലിപ്പിണ്ടിപോലെ നുറുക്കിക്കൂട്ടിയ എനിക്ക് ഒരു മനുഷ്യപ്പുഴുവിന്റെ ജീവൻ എടുക്കുവാൻ സാധിക്കയില്ലെന്നോ—ഞാൻ ജീവനോടുകൂടി ഇരുന്നെങ്കിൽ നമുക്കു കാണാം.

സന്യാസി:—നിങ്ങൾ കൊന്നുകൂട്ടിയവർ ജീവശൂന്യന്മാരായി എന്നു നിങ്ങൾ എങ്ങിനെ അറിഞ്ഞു?

രാജാവ്:—അവരെ ആരെങ്കിലും ഇവിടെ കാണുന്നുണ്ടോ? ഹാ—വെട്ടിനുറുക്കുന്നസമയത്തു് ഓരോരുത്തരും കാണിച്ചിരുന്ന മരണവികൃതികൾ!—

സന്യാസി:—നിങ്ങൾക്കു് ഇങ്ങനെ തോന്നുന്നതു് ഒരു മറിമായമാണു്. നിങ്ങൾ വെട്ടിയതും മുറിച്ചതും എല്ലാം നിങ്ങളെത്തന്നെയാണു്.

രാജാവ്:—ഇതെന്താണു കമ്പംപിടിച്ചതുപോലെ പറയുന്നതു്. എനിക്കു മനസ്സിലാകുന്നില്ല.

സന്യാസി:—മനസ്സിലാക്കിയാൽ കൊള്ളാമെന്നാഗ്രഹമുണ്ടോ?

രാജാവു:— പിന്നെ, നിശ്ചയമായും.

സന്ന്യാസി:—"എന്നാൽ വെള്ളംനിറച്ചിരിക്കുന്ന ഈ തൊട്ടിയുടെ സമീപം വന്നുനില്ക്കുകതന്നെ."

രാജാവു സന്ന്യാസിപറഞ്ഞപ്രകാരം ചെയ്തു. അപ്പോൾ ഉടുപ്പുകളെല്ലാം അഴിച്ചു വെള്ളത്തിൽ ഇറങ്ങേണ്ടതിനു സന്ന്യാസി അസ്സർഹെഡനോടു് ആജ്ഞാപിച്ചു. രാജാവു സന്ന്യാസി പറഞ്ഞപ്രകാരംതന്നെ ഉടുപ്പുകളെല്ലാം മാററി തൊട്ടിയിൽ ഇറങ്ങിനിന്നു. സന്ന്യാസി ഒരുമൊന്ത വെള്ളം കൈയിലെടുത്തു രാജാവിനെനോക്കി ഇപ്രകാരംപറഞ്ഞു:—"ഞാൻ ഈ മൊന്തയിലെവെള്ളം നിങ്ങളുടെ തലയിൽ ഒഴിക്കുവാൻ തുടങ്ങിയാൽ ഉടനെ തൊട്ടിയിലെ വെള്ളത്തിൽ മുങ്ങിക്കൊള്ളണം." അതുപ്രകാരംതന്നെ സന്ന്യാസി വെള്ളമൊഴിക്കുവാൻ തുടങ്ങിയക്ഷണത്തിൽ രാജാവുതൊട്ടിയിൽ മുങ്ങിക്കിടന്നു.

തൊട്ടിയിൽ മുങ്ങിയതോടുകൂടി രാജാവിന്റെ പ്രകൃതമെല്ലാംമാറി. അദ്ദേഹത്തിനു താൻ വാസ്തവത്തിൽ അസ്സർഹെഡനല്ലെന്നും, വേറെആരോആണെന്നും ക്രമേണ ബോധ്യംവന്നു. പുതിയപ്രകൃതിയിൽ താൻ ഒരുമഞ്ചത്തിന്മേൽ കിടക്കുന്നതായും സമീപം സുന്ദരിയായ ഒരുസ്ത്രീ ഇരിക്കുന്നതായും ആ സുന്ദരി കട്ടിലിൽ കിടന്നിരുന്ന തന്റെ ഭാൎയ്യയാണെന്നും തോന്നി. അവൾ ഉറങ്ങിക്കൊണ്ടിരുന്ന ഭൎത്താവിനെ പതുക്കെ വിളിച്ചിട്ടു "പ്രാണനാഥ! ലായിലി ഇന്നെന്താണു് ഇത്ര അധികംനേരം ഉറങ്ങുന്നതു്. ഇന്നലെ അധികം ജോലിചെയ്തതുകൊണ്ടുള്ള ക്ഷീണംകൊണ്ടായിരിക്കും —ഉണരട്ടെ എന്നുവിചാരിച്ചു ഞാൻ വളരെനേരമായി ഇവിടെഇരിക്കുന്നു. രാജാക്കന്മാരെല്ലാം 'ഡർബാറി'ന്നു് എത്തിക്കഴിഞ്ഞു. ഇനി വൈകിക്കാതെപോവുകയല്ലേ" എന്നു പറഞ്ഞു.

റാണിയുടെ ഈ വാക്കുകൾ കേട്ടപ്പോൾ അസ്സർഹെഡൻ താൻ ലായിലിതന്നെയാണെന്നു തീച്ചപ്പെടുത്തി. താൻ ലായിലിയായിത്തീന്നതെങ്ങനെയെന്നു വിചാരിച്ചു വിസ്മയിക്കുന്നില്ല. ഇതുനാളും ലായിലി ആയിരുന്നിട്ടും അസ്സർഹെഡനാണെന്നു തെററിദ്ധരിച്ചുകൊണ്ടിരുന്നതു് എങ്ങനെയാണെന്നു വിചാരിച്ചാണ് അദ്ദേഹം അത്ഭുതപ്പെടുന്നതു്.

അദ്ദേഹം ഉടനെ എഴുന്നേററു് ഉടുപ്പുകളെല്ലാം ധരിച്ചു ബദ്ധപ്പെട്ടു ദർബാർസ്ഥലത്തു പ്രവേശിക്കുന്നു. ലായിലി രാജാവിനെ കണ്ടു ഉടനെ, സാമന്തരാജാക്കന്മാരെല്ലാം ബഹുമാനപുരസ്സരം കുമ്പിട്ടു തൊഴുന്നു. കല്പന അനുസരിച്ചു് അവരവരുടെ സ്ഥാനത്തു ചെന്നിരിക്കുന്നു. സാമന്തരാജാക്കന്മാരിൽ പ്രമാണിയായിരുന്ന ഒരു രാജാവു് എഴുന്നേററു് ഇപ്രകാരം പറയുന്നു. "അല്ലയോ ലായിലിമഹാരാജാവേ! ദുഷ്ടനായ അസ്സർഹെഡൻ നിരന്തരമായി ചെയ്തുകൊണ്ടിരിക്കുന്ന അക്രമങ്ങളെ ഇപ്രകാരം കണ്ടു സഹിച്ചുകൊണ്ടിരിക്കുന്നതു് ഒരിക്കലും യുക്തമല്ല. ആ പരമദുഷ്ടനെ ഒരു പാഠം പഠിപ്പിക്കേണ്ടതു് എത്രയും അത്യാവശ്യമായിരിക്കുന്നു. നാം എല്ലാവരും ഒത്തൊരുമിച്ചു് അയാളോടു യുദ്ധത്തിന്നൊരുങ്ങുന്നതായാൽ നിശ്ചയമായും അയാളുടെ വർദ്ധിച്ചുകൊണ്ടിരിക്കുന്ന അഹങ്കാരവും ദുഷ്ടതയും അമത്തുവാൻ സാധിക്കുന്നതാണ്. അയാൾ കാണിക്കുന്നതെല്ലാം കണ്ടുംകൊണ്ടിരിക്കുന്നതു നമുക്കു് അപമാനകരമാണ്. അയൽ രാജ്യങ്ങളിൽ തന്നെപ്പോലെയുള്ള ശക്തികൾ ഉണ്ടെന്നുള്ള ഓർമ്മപോലും അയാൾക്കില്ലാതായിരിക്കുന്നു. ആ ധിക്കാരിയെ ഒന്നമത്തേണ്ടതിനുള്ള കാലം അതിക്രമിച്ചിരിക്കുന്നു":— ഇതുകേട്ടു് അസ്സർഹെഡൻ ലായിലി * പെട്ടെന്നു യുദ്ധത്തിന്നു് അങ്ങോട്ടു പുറപ്പെട്ടു ചെല്ലുന്നതു ബുദ്ധിപൂർവ്വ

* അസ്സർഹെഡൻ ലായിലി എന്നു പറയുന്നതു് പ്രകൃതം മാറിയ അസ്സർഹെഡനെയാണ്.

മാകയില്ലെന്നും, ദൂതന്മാരെ അയച്ച് അസ്സർഹെദ്ദൊനു സമാധാനമാകേണ്ടതിന്ന മനസ്സുണ്ടോ എന്ന് അറിഞ്ഞതിന്നശേഷം വേണ്ടതു ചെയ്യാമെന്നും പറയുന്നു. ബുദ്ധിമാന്മാരും രാജകാൎയ്യങ്ങളിൽ ചിരപരിചിതന്മാരും ആയ ചിലരെ ദൂതന്മാരായി നിയമിക്കുന്നു. ഇതിന്നശേഷം അന്നത്തെ സഭ പിരിയുന്നു.

സഭ പിരിഞ്ഞതിന്നശേഷം അസ്സർഹെദ്ദൊൻലായിലി നായാട്ടിന്ന പോകുന്നു. നായാട്ടു രസമായി നടക്കുന്നു. കടുവകളേയും മററനവധി മൃഗങ്ങളേയും കൊന്നുകൂട്ടുന്നു. നായാട്ടുകഴിഞ്ഞു തിരിച്ചുവന്നു പതിവുപോലെ പാട്ടും ആട്ടവും കണ്ടു രസിച്ചു ഭക്ഷണത്തിന്നശേഷം സുന്ദരിയായ ഭാൎയ്യയൊന്നിച്ചു ശയനഗൃഹത്തിൽ പ്രവേശിക്കുന്നു.

ഇപ്രകാരം ന്യായമായ ഭരണംകൊണ്ടും രസകരമായ വിനോദംകൊണ്ടും ദിവസം കഴിക്കുന്നു. വളരെ ദിവസം ദൂതന്മാരെ പ്രതീക്ഷിച്ചിരിക്കുന്നു. ഒരു മാസത്തിന്ന ശേഷം അവർ അംഗഭംഗത്തോടുകൂടെ വന്നുചേരുന്നു. ലായിലി ഉടനെ കപ്പംകൊടുത്തയയ്ക്കാത്തപക്ഷം ദൂതന്മാരെ ചെയ്തതുപോലെതന്നെ അദ്ദേഹത്തെയും കൎണ്ണനാസാച്ഛേദം ചെയ്തു വിടുന്നതാണെന്നുള്ള അസ്സർഹെദ്ദൊന്റെ ക്രൂരകല്പന ദൂതന്മാർ പറഞ്ഞറിയുന്നു.

അസ്സർഹെദ്ദൊൻലായിലി സഭ വിളിച്ചുകൂട്ടി പിന്നീടു ചെയ്യേണ്ട കാൎയ്യങ്ങളെ ആലോചിക്കുന്നു. യുദ്ധത്തിന്ന് ഒരുങ്ങേണ്ടതാണ രാജധൎമ്മം എന്ന് എല്ലാവരും ഐകകണ്ഠ്യേന അഭിപ്രായപ്പെടുന്നു. അസ്സർഹെദ്ദൊൻലായിലി അതിന്നുസമ്മതിക്കുന്നു. താൻതന്നെ സേനാനായകത്വം വഹിച്ചു സൈന്യങ്ങളെനടത്തി അസ്സർഹെദ്ദൊനോടുയുദ്ധംതുടങ്ങുന്നു. യുദ്ധംഏഴുദിവസത്തോളംനീണ്ടുനില്ക്കുന്നു. സൈന്യാധി

പനായ അസ്സർഹെഡൻലായിലി പലതും പറഞ്ഞു സൈ
ന്യങ്ങളെ ധൈര്യപ്പെടുത്തുന്നു. അസ്സർഹെഡന്റെ സൈ
ന്യങ്ങൾ തിരമാലപോലെ അടിച്ചുകയറുന്നു. അസ്സർഹെ
ഡൻലായിലിയുടെ സൈന്യം കൊടുങ്കാറ്റിൽ പറക്കുന്ന
കരിയിലപോലെ പതറുന്നു. അസ്സർഹെഡൻലായിലി
തേരിൽകയറി ധൈര്യത്തോടെ ശത്രുക്കളുടെ മദ്ധ്യേചെ
ന്ന് ഇടവും വലവുംനോക്കാതെ വെട്ടിയും കുത്തിയും ശത്രു
സംഹാരംചെയ്യുന്നു. ശത്രുസൈന്യം ആയിരവും പതിനാ
യിരവും ഉള്ളെടത്തു തന്റെ സൈന്യം പത്തും നൂറുംമാ
ത്രമേഉള്ളു എന്ന് അസ്സർഹെഡൻലായിലി കണ്ടു പരി
ഭ്രമിച്ചു വിറക്കുന്നു. ഒടുവിൽ ശത്രുക്കൾ, അസ്സർഹെഡൻ
ലായിലിയെ മുറിവേല്പിച്ചു തടവുകാരനായി പിടിക്കുന്നു.
അസ്സർഹെഡൻ പിടിച്ചിരുന്ന മറ്റു തടവുകാരുടെകൂട്ട
ത്തിൽ അസ്സർഹെഡൻലായിലിയേയും കൈയും കാലും
കെട്ടി മുറുക്കിക്കൊണ്ടിടുന്നു. തടവിൽപിടിച്ചിട്ടതിന്റെ
പത്താംദിവസം പ്രധാനപട്ടണത്തിലേക്കു അസ്സർഹെ
ഡൻലായിലിയെ കൈയ്യാമംവെച്ചു കൊണ്ടുപോകുന്നു.
അവിടെ ചെന്നതിന്റെശേഷം മൃഗങ്ങളെപ്പോലെ കൂട്ടിൽ
ഇട്ടടയ്ക്കുന്നു. ലജ്ജാകോപങ്ങൾ പൈദാഹങ്ങൾ
അധികം അസ്സർഹെഡൻലായിലിയെ വലയ്ക്കുന്നു. പ്ര
തിക്രിയ ചെയ്യാനുള്ള അത്യാർത്തി ഉള്ളിൽകിടന്നു തിളയ്ക്കു
ന്നു. ശത്രുക്കൾ കൂട്ടിലിട്ടു കാഴ്ചയ്ക്കുവെച്ചിരിക്കുന്ന തന്നെ
നോക്കി പരിഹസിച്ചു ചിരിക്കുന്നു. വരുന്നതെല്ലാം യാ
തൊരുകുലുക്കവുംകൂടാതെ ധൈര്യത്തോടുകൂടി അനുഭവിക്കു
വാൻ മനസ്സുകൊണ്ടു തീർച്ചയാക്കുന്നു. ഇരുപതുദിവസം
ഇപ്രകാരം പരിഹാസപാത്രമായി കാട്ടുമൃഗങ്ങളെപ്പോലെ
കൂട്ടിൽകിടന്നു കഴിക്കുന്നു. തന്റെ ബന്ധുക്കളെയും സ്നേ
ഹിതന്മാരെയും അസ്സർഹെഡന്റെ കല്പനപ്രകാരം തൂക്കി
ക്കൊല്ലുന്നതുകാണുന്നു. സ്വന്തം ആളുകളെ തന്റെ മുമ്പി
ൽ കൊണ്ടുവന്ന് അപമാനിക്കുന്നതും അംഗഭംഗം വരുത്തു

ന്നതും തോൽ ഉരിച്ചുകളഞ്ഞു് ഉപദ്രവിക്കുന്നതും കാണു
ന്നു. ഭയവും കോപവും വ്യസനവും പുറത്തുകാണിക്കാ
തെ (അസ്സർഹെദ്ദൻ ലായ്‌ലി) എല്ലാം കണ്ടും കേട്ടും
സഹിക്കുന്നു.

തന്റെ ഭാര്യയെ രണ്ടു നപുംസകന്മാർ കയറിട്ടു കെ
ട്ടിവലിച്ചു് അസ്സർഹെദ്ദന്റെ മുമ്പിലേക്കു കൊണ്ടുപോ
കുന്നു. അവളെ അസ്സർഹെദ്ദന്റെ അടിമവൎഗ്ഗത്തിൽ
ചേർക്കുന്നു. ഇതു കണ്ടിട്ടും അസ്സർഹെദ്ദൻലായ്‌ലി ശ
ബ്ദിക്കുന്നില്ല. കൂട്ടിനു സമീപം നിന്നിരുന്ന കാവല്ക്കാ
രിൽ ഒരുവൻ "ലായ്‌ലി' താൻ ഒരു രാജാവായിരുന്നില്ലേ.
ഇപ്പോൾ താൻ ആരാണു്?" എന്നു പുച്ഛരസത്തോടെ
ചോദിക്കുന്നു. ഇതു കേൾക്കുമ്പോൾ കഴിഞ്ഞ കഥകളെ
ല്ലാം വ്യക്തമായി ഓൎമ്മവരുന്നു. തനിക്കു സംഭവിച്ച അ
പമാനത്തേയും നഷ്ടങ്ങളേയും ഓൎത്തു ശരീരം മുഴുവൻ കിടു
കിടെ വിറയ്ക്കുന്നു. കൂടിന്റെ അഴികളിന്മേൽ ബലമായി
കടന്നുപിടിച്ചു തള്ളി ചാടുവാൻ ശ്രമിക്കുന്നു. ശക്തി
ക്ഷയംകൊണ്ടു് ഒരു ദീനസ്വരത്തോടുകൂടി കൂട്ടിലേക്കുത
ന്നെ മറിഞ്ഞുവീഴുന്നു.

ഈ സന്ദൎഭത്തിൽ രണ്ടു കൊലയാളികൾവന്നു കൂടു
തുറന്നു് (അസ്സർഹെദ്ദൻലായ്‌ലിയെ) പുറത്തുവലിച്ചിട്ടു
തൂക്കുമരത്തിനുസമീപം കൊണ്ടുപോകുന്നു. അവിടെ മുഴു
വൻ രക്തം പ്രവഹിക്കുന്നു. സ്നേഹിതന്മാരുടേയും ബന്ധു
ക്കളുടേയും ചോര ഒഴുകുന്നതല അവിടവിടെ കുത്തിനിറു
ത്തിയിരിക്കുന്നു. പലരേയും തൂക്കിക്കൊല്ലേണ്ടതിനു നഗ്ന
സ്വരൂപികളാക്കി നിരത്തിയിരിക്കുന്നു. "അയ്യോ! ഭയങ്ക
രം! ഭയങ്കരം!" എന്നു് (അസ്സർഹെദ്ദൻലായ്‌ലി) തന്റെ
നിശ്ചയത്തിനു വിരോധമായി പറഞ്ഞുകൊണ്ടു കണ്ണടച്ചു
തേങ്ങിക്കരയുന്നു. മാപ്പു ചോദിക്കുന്നു. കുമ്പിട്ടു തൊഴുന്നു.

രക്ഷിക്കേണമെന്നപേക്ഷിച്ചു നിലവിളിക്കുന്നു. നാലുപുറവും നോക്കുന്നു. കണ്ടുനിന്നിരുന്നവർ പരിഹസിച്ചു ചിരിക്കുന്നു.

“ഇതെന്താണു്! ഞാൻ ഉറക്കമാണോ? എല്ലാം ഒരു സ്വപ്നംപോലെതോന്നുന്നു എന്നു വിചാരിച്ചു് ഉണരേണ്ടതിന്നു ശ്രമിക്കുന്നു. താൻ ലായ്‌ലിയുമല്ല, അസ്സർഹെഡനുമല്ല. രണ്ടുമല്ലാത്ത ഒരു മൃഗമാണെന്നു ബോദ്ധ്യം വരുന്നു.

താൻ മൃഗമാണെന്നറിഞ്ഞു പരിഭ്രമിക്കുന്നു. ഇതിന്നു മുമ്പു താൻ എന്തുകൊണ്ടു് ഇതറിഞ്ഞില്ല എന്നു വിചാരിച്ചു് അത്ഭുതപ്പെടുന്നു.

അസ്സർഹെഡൻമൃഗം ഒരു മൈതാനത്തിൽനിന്നു മേയുന്നു. വാലിട്ടടിച്ചു് ഈച്ചകളേയും പ്രാണികളേയും അകറ്റുന്നു. മററനേകം മൃഗങ്ങളും ആ സ്ഥലത്തുതന്നെ നിന്നു പുല്ലു തിന്നുന്നതു കാണുന്നു. കഴുത്തിൽ വെള്ളവരയുള്ള ഒരു പെൺകഴുത അസ്സർഹെഡൻകഴുതയുടെ സമീപംവരുന്നു. ഒരിടത്തു കിടന്നു കണ്ണുചിമ്മിക്കൊണ്ടു സാവധാനത്തിൽ അയവിറക്കുന്നു. താൻ ഒരു പെൺകഴുതയാണെന്നു മനസ്സിലാകുന്നു. അടുത്തു വന്നു് അകിടു നക്കുന്നതു തന്റെ കഴുതക്കുട്ടിയാണെന്നു് അറിയുന്നു. ഇതുകൊണ്ടു് അത്ഭുതവും വ്യസനവും ലജ്ജയും തോന്നുന്നില്ല. കഴുതക്കുട്ടിയെ നക്കി രസിക്കുന്നു.

തന്റെ സ്വന്തം രക്തമാംസങ്ങൾതന്നെയാണു കുട്ടിയുടെ ശരീരത്തിലും എന്നറിഞ്ഞു് അധികമായ പുത്രസ്പർശസുഖം അനുഭവിക്കുന്നു. പെട്ടെന്നു് ഒരു സാധനം ശരവേഗത്തിൽ പാഞ്ഞുവന്നു ശരീരത്തെ ഭേദിച്ചു താഴെ വീഴുന്നു. പാലുകുടിച്ചുകൊണ്ടിരിക്കുന്ന കുട്ടിയെ തട്ടിനീക്കി വേദനാസഹിക്കവയ്യാതെ പുളഞ്ഞു് അങ്ങുമിങ്ങും മാറുന്നു. കഴുത

കുട്ടിയും പിന്നാലെ പായുന്നു. ബാക്കിയുള്ള കഴുതകൾ ഒന്നി ന്നു മേയുന്ന സ്ഥലത്തെത്തുന്നതിന്നു ശ്രമിക്കുന്നു. ഉടനെ വേ റൊരു ശരം കുട്ടിയുടെ ശരീരത്തിൽവന്നു തറയ്ക്കുന്നു. കുട്ടി താഴെ വീണു വേദന സഹിക്കുവാൻ വയ്യാതെ കിടന്നു പിടയു ന്നു. കുട്ടിയെ ഉപേക്ഷിച്ചുപോകുവാൻ സാധിക്കാതെ അ തിന്റെ സമീപം നില്ക്കുന്നു. കുട്ടി എഴുന്നേല്ക്കുവാൻ ശ്രമിക്കുമ്പോൾ കാൽ ഇടറി താഴെ വീഴുന്നു.

രണ്ടുകാലുള്ള ഭയങ്കരമായ ഒരു ഉഗ്രജന്തു—ഒരു മനു ഷ്യൻ—പാഞ്ഞെത്തി കുട്ടിയുടെ കഴുത്തുകണ്ടിച്ചു താഴെ ഇ ട്ടുന്നു!

“ഇങ്ങനെ വരാൻ തരമില്ല. ഇതെന്തൊരു കഷ്ടമാ ണു്! നിശ്ചയമായും ഞാൻ സ്വപ്നം കാണുകയാണു്” എ ന്നു് അസ്സുർഹെഡൻ വിചാരിക്കുന്നു.

അസ്സുർഹെഡൻ ദയനീയമായ ഒരു നിലവിളിയോടു കൂടി തൊട്ടിയിൽനിന്നു തലപൊന്തിച്ചു നോക്കിയപ്പോൾ ശാന്തസ്വരൂപിയായ ആ സന്യാസി കൈയിലുള്ള മൊന്ത യിലെ വെള്ളം രാജാവിന്റെ തലയിൽ ഒഴിച്ചുകൊണ്ടു നി ല്ക്കുന്നവനായിരുന്നു.

“അയ്യോ ദൈവമേ! ഞാൻ എന്തെല്ലാമാണു് അനു ഭവിച്ചതു്. അമതത്രനേരം” എന്നു് അസ്സുർഹെഡൻ രാ ജാവു് അത്ഭുതത്തോടെ പറഞ്ഞു.

വൃദ്ധൻ—“അമതങ്ങനെയാണു്! വെള്ളത്തിൽ മുങ്ങലും പൊങ്ങലും ഒരുമിച്ചുതന്നെ കഴിഞ്ഞിരിക്കുന്നുവല്ലോ. ഇതാ നോക്കു. ഈ ചെറിയ മൊന്തയിലെ വെള്ളം ഇനിയും അവസാനിച്ചിട്ടില്ല. ആട്ടെ. ഇപ്പോൾ കാ ര്യമെല്ലാം മനസ്സിലായോ?” എന്നു് ഒരു മന്ദസ്മിത ത്തോടുകൂടി ചോദിച്ചു.

അസ്സർഹെഡൻ യാതൊന്നും മറുപടിപറയാതെ വൃദ്ധനെത്തന്നെ ഭയവിഹ്വലനായി തുറിച്ചു നോക്കിക്കൊണ്ടു നിന്നു. "എന്താ ഇപ്പോൾ മനസ്സിലായോ, ലായിലിയും നിങ്ങൾ കൊന്നു ഒടുക്കിയ സൈന്യങ്ങളും നിങ്ങളും എല്ലാം ഒന്നുതന്നെയാണെന്നു്? നായാട്ടിൽ ശരമേല്പിച്ചുകൊന്ന ജന്തുക്കളും നിങ്ങൾതന്നെയാണെന്നു ബോദ്ധ്യമായോ? നിങ്ങളുടെ ജീവൻ മാത്രമെ നിങ്ങളുടേതായിട്ടുള്ളു എന്നു വിചാരിച്ചുകൊണ്ടിരുന്നതു വാസ്തവമല്ലെന്നു തീർച്ചപ്പെട്ടില്ലേ? മററുള്ളവരെ ഉപദ്രവിക്കുമ്പോൾ അതു് ഏല്ക്കുന്നതു് തനിക്കുതന്നെയാണെന്നു് അനുഭവപ്പെട്ടില്ലെ? എന്നു സഗൌരവം ചോദിച്ചു.

"ലോകത്തിലുള്ള എല്ലാ ജീവികളും മൂലശക്തിയിൽ നിന്നു ലഭിച്ചിട്ടുള്ള ചൈതന്യലേശത്തിന്റെ രൂപഭേദങ്ങൾ മാത്രമാണു്. എല്ലാ ജീവനും അവസാനത്തിൽ ഈ ഏക ശക്തിയിൽ ലയിക്കുന്നതുമാണു്. അവനവനു് കിട്ടുന്ന ചൈതന്യലേശം അവനവന്റെ വിചാരങ്ങളും തൽഫലമായിട്ടുള്ള പ്രവൃത്തികളും അനുസരിച്ചു മുക്തിമാർഗ്ഗത്തിൽ ഉയരുകയോ, അധഃപതിക്കുകയോ ചെയ്യുന്നതാണു്."

"നമ്മളിൽ ഉള്ള ചൈതന്യലേശത്തെ സംസ്കരിച്ചു് ഉയർത്തേണ്ടതിനു് ഒന്നാമതായി അറിഞ്ഞിരിക്കേണ്ടതു് ജീവജാലങ്ങളുടെ ജീവൈക്യമാണു്. മുത്തുമണികളിൽക്കൂടി കോർത്തിരിക്കുന്ന ചരടിന്റെ ഓരോ ചെറിയ ഭാഗം എല്ലാ മുത്തുകളുടേയും ദ്വാരങ്ങളിൽ പ്രത്യേകമായി കാണുന്നുണ്ടെങ്കിലും, എല്ലാ മുത്തുകളുടേയും ദ്വാരങ്ങളിൽ പ്രവേശിക്കുന്നതു് ഒരേ ചരടുതന്നെയാണെന്നും, അതുപോലെതന്നെ എല്ലാ മുത്തുകളേയും ബലമായി ചേർത്തു പിടിച്ചുകൊണ്ടിരിക്കുന്നതു്, ദീർഘമായ ആ ഒരേ ഒരു ചരടുതന്നെയാണെന്നും നമുക്കു് എങ്ങനെ പ്രത്യക്ഷമായി അറിയുവാൻ കഴിയു

ന്നുവോ അതുപോലെതന്നെ എല്ലാ ജന്തുക്കളുടേയും ജീവൻ ഒരേ ജീവസൂത്രത്തിന്റെതന്നെ ഭാഗമാണെന്നും, എല്ലാ ജീവങ്ങളും ഒരൊറ്റ മൂലജീവശക്തിയെത്തന്നെയാണ് ആശ്രയിച്ചിരിക്കുന്നതെന്നും മനസ്സിലാക്കേണ്ടതാണ്. അതുകൊണ്ടു സ്വജീവലോകത്തെ സംസ്കരിക്കുവാൻ താല്പര്യപ്പെടുന്നുണ്ടെങ്കിൽ അതു പരജീവാപേക്ഷകൂടാതെ സാധിക്കുന്നതല്ലെന്നും, അന്യ ജീവങ്ങളെ സ്വജീവഭാഗങ്ങളെപ്പോലെ കരുതി പ്രവർത്തിച്ചാൽ മാത്രമെ സ്വജീവസംസ്കാരം സഫലമാകയുള്ളു എന്നും അറിഞ്ഞിരിക്കേണ്ടതാകുന്നു. അതിനാൽ ബാക്കിയുള്ള ജീവങ്ങളെ എല്ലാം സ്വജീവൻപോലെ കരുതി സ്നേഹിക്കുന്നതാണ്, ആത്മസംസ്കാരത്തിന്റെ മർമ്മം."

"മററുള്ളവരുടെ ജീവൻ നശിപ്പിക്കുന്നതു സ്വജീവനതന്നെ നാശകരമായിത്തീരുന്നു. നാം നശിപ്പിച്ചു എന്നു വിചാരിക്കുന്ന ജീവങ്ങൾ നമ്മുടെ മാംസദൃഷ്ടിക്കു ഗോചരമല്ലാതെ വരുന്നുണ്ടെങ്കിലും ഒരിക്കലും ലോകത്തിൽ നിന്നു ഭ്രംശിക്കപ്പെടുന്നതല്ല. ജീവന് ഉല്പത്തിയും അവസാനവും, സമയവും സ്ഥലവും ഇല്ല. ലോകാരംഭംമുതൽ ഇതേവരെ സ്ഥിരപ്പെട്ടുകാണുന്ന ജീവശക്തി ഒന്നു മാത്രമാണ്. ഇതൊഴിച്ചു ബാക്കി കാണുന്നവയെല്ലാം വാസ്തവത്തിൽ അസ്ഥിരങ്ങളുമാണ്." ഇപ്രകാരം ഒരു ചെറിയ പ്രസംഗത്തിനുശേഷം ആ തേജോമൂർത്തി അപ്രത്യക്ഷനാകയും ചെയ്തു.

പിറേറന്നു രാവിലെ അസ്സൂർഹെഡൻലായിലിഷയും മറെറല്ലാ തടവുകാരെയും വിട്ടയയ്ക്കേണ്ടതിനു കല്പന കൊടുത്തു.

മൂന്നാം ദിവസം, തന്റെ പുത്രനെ വിളിച്ചു വരുത്തി രാജ്യഭാരം ഏല്പിച്ചുകൊടുത്തു. വൃദ്ധനിൽനിന്നു താൻ ഗ്ര-

ഹിച്ച തത്വങ്ങളെപ്പററി ആലോചിക്കേണ്ടതിന്ന രാജ്യം വി
ട്ടുപോയി വനവാസം സ്വീകരിച്ചു. കുറെ കൊല്ലങ്ങൾക്കു
ശേഷം അവിടങ്ങളിലെ പ്രധാന പട്ടണങ്ങളിലും ഗ്രാമങ്ങ
ളിലും തത്വജ്ഞനായ ഒരു വൃദ്ധസന്യാസി ജനങ്ങളിൽ സ
മസൃഷ്ടിസ്നേഹവും സ്വാത്മപരിത്യാഗവും വൎദ്ധിക്കേണ്ടതി
ന്ന, ജീവന്റെ ഐക്യഭാവത്തെപ്പററി പ്രസംഗിച്ചുകൊ
ണ്ടു് നടക്കുന്നതു കാണാമായിരുന്നു.

---

## ൭. ചായക്കടയിലെ ചങ്ങാതിമാർ.

പണ്ടു സൂററത്തു് എന്നപട്ടണത്തിൽ പ്രസിദ്ധപ്പെട്ട ഒ
രു ചായക്കടയുണ്ടായിരുന്നു. അവിടെ അനാവധി വഴിയാ
ത്രക്കാർ വന്നുകൂടുക പതിവായിരുന്നു.

ഒരുദിവസം പേർഷ്യക്കാരനായ ഒരുതത്വജ്ഞാനി
ഈ ചായക്കടയിൽ വന്നുകയറി. ജീവകാലം മുഴുവനും ഈ
ശ്വരധ്യാനത്തിലും, വേദപാരായണത്തിലും കഴിച്ചുകൂട്ടിയിരു
ന്നെങ്കിലും അദ്ദേഹത്തിന്നു് ഈശ്വരൻ ഉണ്ടോ, ഇല്ലയോ
എന്നുള്ളകാൎയ്യം തീൎച്ചപ്പെട്ടിരുന്നില്ല. അദ്ദേഹത്തിന്റെകൂ
ടെ ഒരുശിഷ്യൻ എല്ലായ്പോഴും നടന്നിരുന്നു. യജമാനൻ
ഷാപ്പിലേക്കു കടന്നുപോയപ്പോൾ ശിഷ്യൻ പുറത്തുവാതു
ക്കൽ മാറിനിന്നു.

സന്യാസി ഒരുകോപ്പ ചായകഴിച്ചു, ശിഷ്യനോടു് ഇ
പ്രകാരം ചോദിച്ചു. "ഈശ്വരനുണ്ടെന്നു് നിനക്കുവിശ്വാ
സം ഉണ്ടോ? ഇതുകേട്ടപ്പോൾ ശിഷ്യൻ, ഈശ്വരനുണ്ടെ
ന്നുള്ളതിന്നു് എന്താണുസംശയം! ഇതാ ഇതുനോക്കൂ. ഇ
തില്ലെങ്കിൽ ഞാൻ എങ്ങനെ ജീവിച്ചിരിക്കും. ഞങ്ങ

ളെ എല്ലാവരെയും കാത്തുരക്ഷിക്കുന്നതു് ഈവസ്തുവല്ലേ! എ
ന്നുപറഞ്ഞുകൊണ്ടു കുപ്പായത്തിന്നടിയിൽനിന്നു മരംകൊ
ണ്ടുള്ളഒരുചെറിയ പ്രതിമയെടുത്തു സന്ന്യാസിയെക്കാണിച്ചു.
ശിഷ്യന്റെ ഈ വാക്കു കേട്ടപ്പോൾ ഹോട്ടലിൽകൂടിയി
രുന്നവരുടെകൂട്ടത്തിൽ ഉണ്ടായിരുന്ന ഒരു ബ്രാഹ്മണൻ ഇ
പ്രകാരം പറയുവാൻതുടങ്ങി.

“എടാ, പയ്യലേ! ഈശ്വരനെ നിന്റെ കുപ്പായത്തി
ന്നടിയിൽ വച്ചുകൊണ്ടു നടക്കുവാൻ സാധിക്കുമെന്നുവിചാ
രിക്കുന്നെ നീ പരമവിഡ്ഢിതന്നെ. ഈ ലോകംമുഴുവൻ സൃ
ഷ്ടിച്ച അദ്ദേഹത്തെ കീശയിലാക്കിക്കൊണ്ടു നടക്കുവാൻ
സാധിക്കുന്നതാണോ? എല്ലാംകൂടി ഒരു ഈശ്വരനേയുള്ളു.
അതു സാക്ഷാൽ പരബ്രഹ്മമാണു്. ഗംഗാതീരത്തു പണി
ചെയ്തിട്ടുള്ള ക്ഷേത്രങ്ങളിലെല്ലാം അദ്ദേഹത്തെയാണു പ്ര
തിഷ്ഠിച്ചിരിക്കുന്നതു്. അദ്ദേഹത്തെ വേണ്ടതുപോലെ ഭ
ജിക്കുന്നവർ ഞങ്ങളെപ്പോലെയുള്ള ബ്രാഹ്മണരാണു്. സാ
ക്ഷാൽ പരബ്രഹ്മമാണു് എല്ലാവരെയും കാത്തുരക്ഷിക്കു
ന്നതു്.”

ഇതുകേട്ടപ്പോൾ അവിടെ ഉണ്ടായിരുന്ന ഒരുജൂതൻ
ഇപ്രകാരം പറഞ്ഞു. “സാക്ഷാൽ ജഗദീശ്വരനെ പ്രതി
ഷ്ഠിച്ചിരുന്നതു് ഈ ഇന്ത്യാരാജ്യത്തു അല്ല. ബ്രാഹ്മണർഭ
ജിക്കുന്നതും ശരിയായ ദൈവത്തെയല്ല. ഈ ബ്രാഹ്മണർക്കു
വേണ്ടി അദ്ദേഹം ഒരിക്കലും ബുദ്ധിമുട്ടാറുമല്ല. വാസ്തവ
ത്തിൽ ദൈവപ്രീതിക്കു് അർഹന്മാർ ഞങ്ങളാണു്. അദ്ദേ
ഹം ജറുസലേമിൽ പണിയപ്പെട്ടിട്ടുള്ള വിശേഷപ്പെട്ടക്ഷേ
ത്രത്തിലാണു് ഇരിക്കുന്നതു്. ഒരുകാലത്തു് ഈലോകത്തി
നമുഴുവനും അധികാരികൾ ഞങ്ങളാകുമെന്നാണു് അദ്ദേഹം
പറയുന്നതു്. ഭക്തനായ നമ്മുടെ ജൂതൻ പറഞ്ഞവസാ
നിപ്പിക്കുന്നതിനു മുമ്പായി അവിടെ ഉണ്ടായിരുന്ന ഒരുറോ
മാക്കാരൻപാതിരി പ്രസംഗിക്കുവാൻ തുടങ്ങി. “നീ

ങ്ങൾ ആരും പറയുന്നതു ശരിയല്ല. ദൈവത്തിനു നിങ്ങളുടെ പേരിൽ അധികം പ്രീതിയുണ്ടാകത്തക്കവണ്ണം നിങ്ങൾക്കു യാതൊരു വിശേഷഗുണവുമില്ല. പണ്ടുണ്ടായിരുന്നെങ്കിൽതന്നെ ഇപ്പോൾ നിങ്ങൾ അദ്ദേഹത്തിന്റെ അപ്രീതിക്കു പാത്രങ്ങളായിത്തീർന്നിട്ടുണ്ട്. ദൈവത്തിന് ആരുടെ പേരിലും പക്ഷഭേദമില്ല. എന്നാൽ റോമാക്കാരുടെ കൂട്ടത്തിൽ ചേരാതിരിക്കുന്നവർക്കു മുക്തിനേടുവാൻ സാധിക്കുന്നതല്ല, എന്നേ മനസ്സിലാക്കേണ്ടതുള്ളൂ.

ഇതു കേട്ടുടനെ പ്രോട്ടസ്റ്റന്റ് പള്ളിയിൽചേർന്ന ഒരുപാതിരി ദേഷ്യം സഹിക്കവഹിയാതെ, മുഖം ചുവപ്പിച്ചുകൊണ്ട് എഴുന്നേററ്, നമ്മുടെ റോമക്കാരനെ നോക്കി വളരെ നൈരാശ്യത്തോടുകൂടി പറഞ്ഞു. "വിശേഷംതന്നെ. മോക്ഷംകിട്ടേണമെങ്കിൽ റോമാക്കാരനാകേണമെന്ന് ഏതു ശാസ്ത്രത്തിലാണ പറഞ്ഞിരിക്കുന്നതു്? ക്രിസ്തു പ്രസംഗിച്ചിരുന്നതെല്ലാം വിശ്വാസത്തോടുകൂടി അനുസരിക്കുന്നതു പുതിയകൂട്ടരാണ്. ആർക്കെങ്കിലും ഈശ്വരപ്രീതി കിട്ടുമെങ്കിൽ അതു് അവർക്കാണ്. സംശയമില്ല."

ഇതെല്ലാം കേട്ടുകൊണ്ടിരുന്ന ഒരു തുർക്കി, ഉടനെഎഴുന്നേററു മററുള്ളവരുടെ മുമ്പിൽ ചെന്നുനിന്ന് ഇപ്രകാരം പറഞ്ഞു.—"വാസ്തവത്തിൽ ഒരുമതമേ ഈ ലോകത്തിൽ സ്ഥായിയായിനില്ക്കുന്നുള്ളൂ. അതു, മുഹമ്മദുമതമാണ്. മുഹമ്മദീയരെപ്പോലെ മതനിഷ്ഠയോടുകൂടിയവർ വേറെ ആരെങ്കിലുംതന്നെഉണ്ടോ എന്നു സംശയമാണ്. അവരെ ധാരാളമായി കാണാതെ ഇപ്പോൾ ഒരൊററ രാജ്യമെങ്കിലും ഉണ്ടെന്നു തോന്നുന്നില്ല. മുഹമ്മദുമതം സ്വീകരിക്കാതെ ആർക്കും മേൽഗതികിട്ടുമെന്നാശിച്ചിട്ടാവശ്യമില്ല."

ഇപ്രകാരം അവിടെ കൂടിയിരുന്നവർ ഓരോരുത്തരും അവനവന്റെ മതമാണ് ഏററവും വിശിഷ്ടമായിട്ടുള്ളതെ

ന്നു ബലമായി തർക്കിച്ചുതുടങ്ങി. ലഹള നിമിഷംപ്രതി വർദ്ധിച്ചുവന്നു. എന്നാൽ ഈ തർക്കത്തിൽ പെടാതെ ഒരാൾ മാത്രം ഒരു ഭാഗത്തു് മാറി ഇരുന്നിരുന്നു. അയാൾ ചീനത്തുകാരനായ ഒരു ദേശസഞ്ചാരിയായിരുന്നു. കൺഫ്യൂഷിയസ്സിന്റെ അനുയായി ആയിരുന്ന ഇയ്യാൾ മറ്റുള്ളവർ ഓരോരുത്തരും പറഞ്ഞിരുന്നതിനെ മനസ്സിരുത്തി കേട്ടുകൊണ്ടിരുന്നു.

തങ്ങൾക്കുതന്നെ തർക്കിച്ചു് ഏതുമതമാണു് ഏററവും ശ്രേഷ്ഠമായിട്ടുള്ളതെന്നു സ്ഥാപിക്കുവാൻ സാധിക്കുന്നതല്ലെന്നു് ആ മതഭ്രാന്തന്മാർക്കു തോന്നുകയാൽ, അവർ നമ്മുടെ ചീനത്തുകാരന്റെ അടുക്കൽചെന്നു്, അവരുടെ സംശയനിവൃത്തിവരുത്തിക്കൊടുത്താൽ കൊള്ളാമെന്നപേക്ഷിച്ചു. അയാൾ അവരോടു് ഇപ്രകാരം പറഞ്ഞു:—"സ്വാർത്ഥവും ബുദ്ധിശൂന്യതയും ആണു് ഇപ്രകാരം 'അരണിയോ മൂത്തതു് മരമോ മൂത്തതു്' എന്നു പറഞ്ഞു തർക്കിക്കുവാൻ നിങ്ങളെ പ്രേരിപ്പിക്കുന്നതു്. ഇതിനുദാഹരണമായി ഞാൻ ഒരു ചെറിയകഥ പറയാം കേട്ടുകൊള്ളുക എന്നുപറഞ്ഞു് അയാൾ ഇപ്രകാരം കഥ ആരംഭിച്ചു.

"ഞാൻ ചീനത്തുനിന്നു് ഇവിടെ വന്നതു് ഒരു ബ്രിട്ടീഷുകപ്പലിലാണു്. ഞങ്ങൾ കയറിയിരുന്ന കപ്പലിൽ ഒരു കുരുടൻ ഉണ്ടായിരുന്നു. അയാൾക്കു കാണ്മാൻ വഹിയാതായതു സൂര്യന്റെ നേരെ ഇടവിടാതെ നോക്കിക്കൊണ്ടിരുന്നതിനാലാണെന്നു ഞങ്ങൾക്കു മനസ്സിലായി. സൂര്യൻ എന്തൊരു വസ്തുവാണെന്നറിഞ്ഞതിനുശേഷം, വെളിച്ചം പിടിച്ചുനിർത്താൻ വേണ്ട ശ്രമങ്ങൾ ചെയ്യേണമെന്നായിരുന്നു അയാളുടെ ഉദ്ദേശ്യം. ഇതിനുവേണ്ടി സൂര്യന്റെനേരെ കണ്ണിമയ്ക്കാതെ നോക്കിക്കൊണ്ടിരുന്നതുകൊണ്ടാണു് ആ മനുഷ്യൻ ഒരു കുരുടനായതു്. അയാൾ തനിയെ ഇപ്രകാ

രം പറഞ്ഞുകൊണ്ടിരുന്നു. "സൂര്യൻ ദ്രവദ്രവ്യമല്ല. എന്തുകൊണ്ടെന്നാൽ, നമുക്ക് അതിനെ പാത്രത്തിലാക്കുവാൻ സാധിക്കുന്നില്ല. സൂര്യൻ അഗ്നിയല്ല. അങ്ങനെയായിരുന്നുവെങ്കിൽ വെള്ളമൊഴിച്ചു കെടുത്താമായിരുന്നു. കണ്ണുകൊണ്ടു കാണുവാൻ സാധിക്കുന്നതുകൊണ്ടു് അതു് ആവിപോലെ ഒരു വസ്തുവല്ലെന്നുള്ളതു് തീർച്ചതന്നെ. അതിനെ ഒരിടത്തുനിന്നു മറ്റൊരിടത്തേക്കു മാറ്റുവാൻ സാധിക്കാത്തതിനാൽ അതു ഘനപദാർത്ഥമല്ലെന്നും സ്പഷ്ടമാണു്. അതുകൊണ്ടു് അതു് ഒരു ശൂന്യവസ്തുവാണെന്നാണു് ഊഹിക്കേണ്ടതു്."

"ഈ കുരുടന്റെകൂടെ അയാളുടെ ഒരു ശിഷ്യൻ ഉണ്ടായിരുന്നു. അയാൾ ഒരു ദിവസം യജമാനനെ ഒരിടത്തു് ഇരുത്തി, ഒരു തേങ്ങാമുറിയിൽ ഒരു തിരികൊളുത്തിവെച്ചു്, അതിനരികെ ഇരുന്നു. കുരുടനും ശിഷ്യനുംകൂടി ഇപ്രകാരം സംഭാഷണം തുടങ്ങി."

കുരുടൻ:—"ഞാൻ, സൂര്യൻ ഒരു ശൂന്യവസ്തുവാണെന്നു പറഞ്ഞതു് ഇപ്പോൾ വാസ്തവമാണെന്നു ബോദ്ധ്യമായില്ലേ? ഇപ്പോൾ സൂര്യൻ എവിടെ? സദാസമയവും ഇരുട്ടല്ലാതെ എന്തെങ്കിലും കാണുന്നുണ്ടോ? ഇതറിഞ്ഞിട്ടു ജനങ്ങൾ ഒരു സൂര്യനുണ്ടെന്നു പറയുന്നതാണു കഷ്ടം!"

ശിഷ്യൻ:— സൂര്യൻ എന്തൊരു വസ്തുവാണെന്നുംമറ്റും എനിക്കു വിവരമില്ല. എനിക്കു് അതന്വേഷിച്ചിട്ടാവശ്യവുമില്ല. വെളിച്ചമുണ്ടെന്നു് എനിക്കറിയാം. ഈ കത്തുന്ന വിളക്കുതന്നെ അതിനു ദൃഷ്ടാന്തമാണു്. ഇതാണു് എന്റെ സൂര്യൻ എന്നു പറഞ്ഞുകൊണ്ടു് അയാൾ നാളികേരമുറി കൈയിൽ എടുത്തുപിടിച്ചു."

"യജമാനനും ശിഷ്യനും തമ്മിൽ നടന്ന സംഭാഷണം കേട്ടുകൊണ്ടിരുന്ന ഒരു മുടന്തൻ ഉറക്കെ ചിരിച്ചുകൊണ്ടു് ഇപ്രകാരം പറഞ്ഞു. 'നാരായണ! ഇത്രനാളായിട്ടു സൂൎയ്യൻ എന്തൊരുവസ്തുവാണെന്നറിഞ്ഞുകൂടെന്നു പറയുന്നതു കഷ്ടംതന്നെ. സൂൎയ്യൻ ഒരു അഗ്നിഗോളമാണു്. പുലരുമ്പോൾ കിഴക്കെഭാഗത്തുനിന്നു പൊന്തിവരും. വൈകുന്നേരമാകുമ്പോഴേക്ക പടിഞ്ഞാറു ചില ദ്വീപുകളിൽ ചെന്നെത്തുകയുംചെയ്യും. കണ്ണുള്ളവൎക്കെല്ലാം ഇതു സ്പഷ്ടമായി കാണാം"

ഇതുകേട്ടുകൊണ്ടിരുന്ന ഒരു ഓടൻ മുടന്തൻ പറഞ്ഞതിനു സമാധാനമായി ഇപ്രകാരം പറഞ്ഞു:—"നിങ്ങളുടെ ആ ചെറിയദ്വീപിൽനിന്നു് അപ്പുറം നിങ്ങൾ പോയിട്ടില്ലെന്നു തോന്നുന്നു. നിങ്ങൾക്കു നടക്കാമായിരുന്നെങ്കിൽ ഞാൻ ഒരു ദിവസം എന്റെകൂടെ കൊണ്ടുപോകുമായിരുന്നു. സൂൎയ്യൻ വൈകുന്നേരം ആണ്ടുപോകുന്നതു്, സമുദ്രത്തിലേക്കാണു്. കിഴക്കു് ഉദിച്ചുവരുന്നതും സമുദ്രത്തിൽനിന്നാണു്. ഇതു ഞാൻ ഒരു ദിവസമെങ്കിലും മുട്ടാതെ കാണുന്നകാഴ്ചയാണു്. ഇതാണു സൂൎയ്യനെപ്പറ്റിയുള്ള വാസ്തവം."

"ഇതുകേട്ടപ്പോൾ അവിടെ ഇരുന്നിരുന്ന ഒരു ഇന്ത്യാക്കാരൻ ഇപ്രകാരം പറയുവാൻതുടങ്ങി: "നിങ്ങൾ എന്തു വിഡ്ഢിത്തമാണീപ്പറയുന്നതു്. തീക്കട്ട വെള്ളത്തിൽ ആണ്ടുപോയിട്ടു കെടാതെ തിരിച്ചുവരുന്നകഥ ആരെയാണു നിങ്ങൾ പറഞ്ഞുവിശ്വസിപ്പിക്കുന്നതു്? സൂൎയ്യൻ തീയുമല്ല, വെള്ളവുമല്ല. സൂൎയ്യൻ ഒരുദേവനാണു്. അദ്ദേഹം മേരുപൎവ്വതത്തിനുചുറ്റും രഥത്തിൽ സവാരിചെയ്കയാണു്. ചിലപ്പോൾ ദുഷ്ടസൎപ്പങ്ങളായ രാഹുവും കേതുവും അദ്ദേഹത്തെ വിഴുങ്ങുവാൻ ശ്രമിക്കും. എന്നാൽ പണ്ഡിതന്മാർ പറയുന്നതു് അദ്ദേഹം അതിൽനിന്നു രക്ഷപ്പെടുമെന്നാണു്."

ഈജിപ്തുകാരനായ ഒരുവൻ ഇതു കേട്ടു നിന്നിരുന്നു. സൂൎയ്യനെപ്പററി അയാൾ പറയുവാൻ ആരംഭിച്ചു. "സൂൎയ്യനെപ്പററി നിങ്ങളാരും പറഞ്ഞതു ശരിയല്ല. സൂൎയ്യൻ ഭൂതവുമല്ല, ദേവതയുമല്ല. മേരുവിനുചുററും സഞ്ചരിക്കയാണെന്നു പറഞ്ഞതും വിഡ്ഢിത്തംതന്നെ. ഞാൻ പല രാജ്യങ്ങളിലും സഞ്ചരിച്ചിട്ടുണ്ടു്. സൂൎയ്യൻ ഇല്ലാത്ത സ്ഥലമേ ഈ ലോകത്തിൽ കാണുകയില്ല. സൂൎയ്യൻ എല്ലായിടത്തുമുണ്ടു്. ഏകദേശം ജപ്പാൻ ദ്വീപുകളുടെ അപ്പുറത്തായിട്ടാണു സൂൎയ്യൻ ഉദിക്കുന്നതു്. അതാണു് ആ രാജ്യത്തെ 'നിപ്പൺ' എന്നു വിളിക്കുന്നതു്. "നിപ്പൺ" എന്നുവെച്ചാൽ സൂൎയ്യന്റെ ജനനസ്ഥലം എന്നൎത്ഥമാണു്. ഞാൻ പലദിക്കിലും സഞ്ചരിച്ചിട്ടുള്ളതുകൊണ്ടാണു് എനിക്കിതു നിശ്ചയം. എന്റെ മുത്തച്ഛൻ ഇതിനെപ്പററി വളരെ അറിയാമായിരുന്നു. അദ്ദേഹം സഞ്ചരിക്കാത്ത സ്ഥലമില്ല..." എന്നിങ്ങനെ അയാൾ പറഞ്ഞു അവസാനിപ്പിക്കുന്നതിനുമുമ്പു് ഒരു ഇംഗ്ലീഷുകാരൻ ചാടി എഴുന്നേററു പ്രസംഗം തുടങ്ങി. "എന്റെ രാജ്യത്തുള്ളവരെപ്പോലെ സൂൎയ്യനെപ്പററി അറിയുന്നവർ ലോകത്തിൽ ഒരിടത്തുമില്ല. അതു തൎക്കമില്ലാത്ത സംഗതിയാണു്. സൂൎയ്യൻ ഒരിടത്തും ഉദിക്കുന്നില്ലെന്നും, ഒരിടത്തും അസ്തമിക്കുന്നില്ലെന്നും എന്റെ രാജ്യത്തുള്ള ചെറിയ കുട്ടികൾക്കുപോലും അറിയാം. സൂൎയ്യൻഎല്ലായ്പോഴും ഭൂമിയെ പ്രദക്ഷിണംചെയ്കയാണു്. ഭൂമി മുഴുവൻ സഞ്ചരിക്കുന്നതായാൽകൂടി സൂൎയ്യനെ കണ്ടുമുട്ടുന്നതു പ്രയാസം. എല്ലാദിക്കിലും ഒരുപോലെതന്നെ പ്രഭാതത്തിൽ കാണുകയും, വൈകുന്നേരമാകുമ്പോൾ കാണാതാകയും ചെയ്യും. ഇപ്രകാരം പറഞ്ഞുകൊണ്ടു് അയാൾ ഒരു വടി എടുത്തു നിലത്തു വൃത്തങ്ങൾ വരച്ചു കാണിച്ചുതുടങ്ങി. ഇതെല്ലാം കേട്ടുകൊണ്ടു് ഒരു കപ്പിത്താൻ അവിടെ ഇരുന്നിരുന്നു. ഇംഗ്ലീഷുകാരൻ ചിത്രം വരച്ചു വിസ്തരിക്കുന്നതു കണ്ടപ്പോൾ അയാൾ പറയുവാനാരംഭിച്ചു.

“നിങ്ങൾ എല്ലാവരും തമ്മിൽതമ്മിൽ തെററിദ്ധരിപ്പിക്കു
കയാണ്. നിങ്ങളാരും വിശ്വസിക്കുന്നതു ശരിയല്ല. സൂ
ൎയ്യൻ ഭൂമിക്കു ചുററും തിരിയുകയാണെന്നു ഇയ്യാൾ പറഞ്ഞ
തു തീരെ തെററാണ്. ഭൂമിയാണു സൂൎയ്യനുചുററും തിരിയു
ന്നതു്. ഇരുപത്തിനാലു മണിക്കൂർകൊണ്ടു ഭൂമി ഒരുപ്രാ
വശ്യം സൂൎയ്യനെ പ്രദക്ഷിണം ചെയ്യും. സൂൎയ്യൻ ഭൂമിക്കെ
ന്നപോലെതന്നെ മററനവധി ഗ്രഹങ്ങൾക്കും വെളിച്ചം
കൊടുക്കുന്നുണ്ടു്. തനിക്കെല്ലാം അറിയാമെന്നു നടിച്ചു
സംസാരിക്കുന്നതിനു പകരം, വിശാലമായ ആകാശത്തിൽ
കാണുന്ന ഓരോന്നും മനസ്സിരുത്തി നോക്കി ആലോചിച്ചി
രുന്നെങ്കിൽ ഇത്തവക തെററിദ്ധാരണകൾക്കൊന്നും ഇടവരു
ന്നതല്ലായിരുന്നു. സൂൎയ്യൻ ഒരു പ്രത്യേകരാജ്യക്കാൎക്കുമാത്ര
മേ പ്രകാശിക്കുന്നുള്ളു എന്നു വിചാരിക്കുന്നതു വലിയ തെ
ററാണ്.”

ഭൂമണ്ഡലങ്ങളെയും സൂൎയ്യചന്ദ്രന്മാരെയും നക്ഷത്രങ്ങളെ
യും പററി ശാസ്ത്രങ്ങളിൽനിന്നും അനുഭവംകൊണ്ടും പല
തും ഗ്രഹിച്ചിരുന്ന കപ്പിത്താൻ ഇപ്രകാരം പറഞ്ഞവസാ
നിപ്പിച്ചു.

ചീനത്തുകാരൻ കഫാനിത്തി വീണ്ടും പറഞ്ഞു:—“ഇ
തേസംഗതികൾ തന്നെയാണു മതസംബന്ധമായ കാൎയ്യ
ങ്ങളെപ്പററിയും പറയുവാനുള്ളതു്. മനുഷ്യരുടെ ഇടയിൽ
രഞ്ജിപ്പിനു കുറവും സ്പൎദ്ധാലുത്വവും വരുത്തുന്നതു ദുരഭിമാ
നവും സ്വാൎത്ഥതല്പരതയുമാണു്. ഈ കഥയിൽ സൂൎയ്യനെ
പ്പററി പറഞ്ഞതുതന്നെയാണു ദൈവത്തെ സംബന്ധിച്ചും
പറയുവാനുള്ളതു്. എല്ലാ രാജ്യക്കാൎക്കും പ്രത്യേകം ഓരോ
ദൈവം ഉണ്ടായാലേ മതിയാവൂ. തന്റെ മതമാണു് എ
ല്ലാററിലും ശ്രേഷ്ഠമായിട്ടുള്ളതെന്നു വിശ്വസിച്ചാലേ സമാ
ധാനമുള്ളു. ഈ വിചാരം തനിക്കുള്ളതുപോലെതന്നെ

എല്ലാ കൂട്ടക്കാൎക്കും ഉണ്ടാകുന്നതാണെന്നും, അതുകൊണ്ടു മ-
റ്റുള്ളവരോട് അനാവശ്യമായി ശഠിച്ചിട്ടാവശ്യമില്ലെന്നും
ഓൎക്കുകയില്ല. സാക്ഷാൽ ജഗദീശ്വരനെ ഒരു തരത്തിലു
ള്ള ക്ഷേത്രങ്ങളിലും പൂട്ടി സൂക്ഷിക്കുവാൻ കഴിയുന്നതല്ലെന്നു
മനസ്സിലാക്കുവാൻ ഇത്രവലിയ പ്രയാസമുണ്ടോ? അദ്ദേഹം
സൃഷ്ടിച്ച ഈ ലോകത്തെക്കാൾ വിശേഷമായ ഒരു ക്ഷേത്ര
മുണ്ടാക്കുവാൻ ആരെക്കൊണ്ടെങ്കിലും സാധിക്കുന്നതാണോ? പരസ്പ
രം സൌഹാൎദ്ദത്തോടുകൂടി മനുഷ്യർ ജീവിച്ചിരിക്കേണ്ടതി
ന്നു വേണ്ട സകല സൌകൎയ്യങ്ങളും ഇവിടെ കാണുന്നില്ലേ?
സൎവ്വവ്യാപിയായ അദ്ദേഹത്തെ ഓരോരുത്തൎക്കും പ്രത്യേകം
പ്രതിഷ്ഠചെയ്യാൻ കഴിയുന്ന ഒരു സ്ഥലം അവരവരുടെ നി
ൎമ്മലമായ ഹൃദയം മാത്രമാണ്. ദയ, സമാധാനം, ആ
ത്മശുദ്ധി മുതലായ വിശേഷഗുണങ്ങൾക്കു സ്ഥാനമായ ഏ
തു മനുഷ്യന്റെ ഹൃദയത്തിലും അദ്ദേഹം സ്ഥലംപിടിക്കു
ന്നതാണ്. ദൈവികമായ ഗുണങ്ങളെ പോഷിപ്പിക്കുവാൻ
ശ്രമിക്കുന്നതാണ് ഓരോരുത്തരുടേയും ചുമതല. അതില്ലാ
തെ അദ്ദേഹത്തിന്റെ പേർ പറഞ്ഞു കലഹിക്കുന്നോരു മൃഗ
പ്രായന്മാരാണ്. അതുകൊണ്ടു സൂൎയ്യന്റെ വെളിച്ചം ഭൂ
മിമുഴുവനും വ്യാപിക്കുന്നുണ്ടെന്നറിയുന്നതുപോലെ, ദൈവം
സൎവ്വലോകവ്യാപിയാണെന്നു ധരിക്കണം. അദ്ദേഹത്തി
ന്റെ വാസ്തവസ്ഥിതിയെപ്പറ്റി അറിയാവുന്നവർ മറ്റുള്ളവ
രെ ആക്ഷേപിക്കുന്നതും ശരിയല്ല. ഒരാൾക്കു സൂൎയ്യന്റെ
വെളിച്ചം മുഴുവനും കാണാമായിരിക്കും. ഒരുവന് ഒരു ര
ശ്മിമാത്രമെ ദൃഷ്ടിഗോചരമായിരിക്കയുള്ളു. കുരുടന് അ
തും നഷ്ടംതന്നെ. ഓരോരുത്തനും അവനവന്റെ ഭാവനാ
ശക്തിപോലെ വിശ്വസിച്ചുകൊള്ളട്ടെ. മതത്തിൽ പര
നിന്ദയ്ക്കു സ്ഥലമില്ല" എന്നു പറഞ്ഞു അയാളുടെ പ്രസം
ഗം അവസാനിപ്പിച്ചു.

ചീനത്തുകാരൻ പ്രസംഗം അവസാനിപ്പിച്ചപ്പോൾ
അവിടെ കൂടിയിരുന്നവർ ഓരോരുത്തരും നിശ്ശബ്ദമായി ഇ

രുന്നു. അവരിൽ ആരുംതന്നെ ഒരൊററവാക്കുപോലും പറയുന്നതിനു ശക്തരായില്ല. അവർ അതിനുശേഷം ഒരിക്കലും കലഹിച്ചതുമില്ല.

---

## ൩. മൈക്കലിന്റെ മന്ദഹാസം.

---

പണ്ടൊരിക്കൽ ഒരു രാജ്യത്ത് ഒരു ചെരുപ്പുകുത്തി ഉണ്ടായിരുന്നു. അയാൾക്കു ഭാര്യയും മക്കളും ഉണ്ടായിരുന്നു. സ്വന്തമായി ഒരു വീടില്ലായിരുന്നതുകൊണ്ട് അയാൾ കുടുംബസഹിതം താമസിച്ചിരുന്നത് ഒരു കൃഷിക്കാരന്റെ വീട്ടിൽ ഒരു മുറി വാടകയ്ക്കെടുത്തിട്ടാണ്. പാരമ്പര്യമായി ചെയ്തുവന്നിരുന്ന തൊഴിൽ, അതായത്, ചെരുപ്പുണ്ടാക്കലായിരുന്നു, ഇവരുടെ മുഖ്യമായ ഉപജീവനമാർഗ്ഗം.

ക്ഷാമകാലമായിരുന്നതുകൊണ്ട് ഭക്ഷണപദാർത്ഥങ്ങൾക്കെല്ലാം വലിയ വിലയായിരുന്നു. അന്നന്നു ജോലിയെടുത്തു ദിവസവൃത്തി കഴിച്ചിരുന്ന സാധുക്കളുടെ കഥ, വളരെ കഷ്ടമായിരുന്നു! കൂലിപ്പണിക്കാരെക്കൊണ്ടു വലിയ ആവശ്യമില്ലായിരുന്നതുകൊണ്ട് അവരെല്ലാം ഒരുമാതിരി 'പട്ടിണിയും പാട്ടു'മായിട്ടാണു കഴിച്ചിരുന്നത്. സൈമനും മേൽപറഞ്ഞവരുടെ കൂട്ടത്തിൽപെട്ട ഒരാളായിരുന്നു. വിശേഷവിധിയായി കുടുംബഭാരവുംകൂടി ഉണ്ടായിരുന്നതുകൊണ്ട് ആ സാധുവിന് ഒരിക്കലും, മനസ്സിനും ശരീരത്തിനും സ്വസ്ഥത ഉണ്ടായിരുന്നില്ല.

വർഷകാലത്തു സാധാരണമായി ജോലി കുറവായതുകൊണ്ട്, നല്ലകാലത്തുതന്നെ 'കഷ്ടിച്ചു കൃത്യം' കഴിച്ചിരുന്ന ഇവർക്ക് ദിവസവൃത്തി കഴിക്കുന്ന കാര്യം കുറെ പ്രയാ

സമായിരുന്നു. സ്വകുടുംബത്തിലുള്ളവൎക്ക് അത്യാവശ്യം
വേണ്ടിവരുന്ന വസ്ത്രങ്ങളെങ്കിലും വാങ്ങി ശേഖരി ക്കാതിരി-
ക്കുന്നതു ബുദ്ധിപൂൎവ്വമല്ലെന്നു കരുതി ; ഇതിന്നു തവിട്ടുനേ-
ടി' സമ്പാദിച്ചിരുന്ന കുറച്ചു ചില്ലറയുംകൊണ്ടു നമ്മുടെ
ചെരിപ്പുപണിക്കാരൻ ഒരു ദിവസം പ്രഭാതത്തിൽ പട്ടണ-
ത്തിലേക്കു പുറപ്പെട്ടു. കൈയിൽ തൽക്കാലമുണ്ടായിരുന്ന
കാശിന്നു പുറമെ, പട്ടണത്തിൽ ചില സ്നേഹിതന്മാരുടെ
കൈയിൽനിന്നു കിട്ടുവാനുണ്ടായിരുന്നതുംകൂടി വാങ്ങി അ-
ത്യാവശ്യം വേണ്ട സാമാനങ്ങൾ ശേഖരിക്കാമെന്നായിരുന്നു
സൈമൻെറ ഉദ്ദേശ്യം. അതുകൊണ്ടു പട്ടണത്തിൽ എ-
ത്തിയ ഉടനെ തനിക്കു കിട്ടുവാനുള്ള പണം മേടിക്കേണ്ട-
തിന്നു സ്നേഹിതന്മാരെ തേടിപ്പിടിക്കുവാനായിരുന്നു അയാ-
ളുടെ ആദ്യത്തെ ശ്രമം. വളരെ പണിപ്പെട്ടു പല ദിക്കിലും
നടന്നു ഈ കൂട്ടരെ ഒരുവിധത്തിൽ പിടികൂടുമ്പോൾ "ത-
ല്ക്കാലം കൈയിൽ ഒരു കാശുപോലും ഇല്ല. നാലുദിവസം ക-
ഴിയട്ടെ, ഇങ്ങനെ നടന്നു ബുദ്ധിമുട്ടേണമെന്നില്ല. അവിടേ-
ക്കു എത്തിച്ചുതരാം. ഇപ്പോൾ കുറച്ചു മുട്ടുള്ള കാലമാണ്.
എനിക്കു കിട്ടുവാനുള്ളതു രണ്ടുദിവസത്തിനകം കിട്ടും. അ-
പ്പോൾ നിങ്ങളുടെ കടം വീട്ടിട്ടേ പിന്നെ ഒരു കാൎയ്യമുള്ളൂ.
എന്നും മറ്റും ഓരോന്നു പറഞ്ഞു സൈമനെ തൽക്കാല-
ത്തേക്കു ഒഴിച്ചുവിടുവാൻ നോക്കിയതല്ലാതെ ഉദ്ദേശ്യസാദ്ധ്യ-
ത്തോടുകൂടി തിരികെ ഗൃഹത്തിലേക്കു പോരേണ്ടതിന്നു വേ-
ണ്ട സഹായം അവരിൽ ആരുംതന്നെ ചെയ്തുകൊടുത്തില്ല.
എന്നുതന്നെയല്ല, വഴി നടന്നു ക്ഷീണിച്ചിരുന്ന സൈമന്
ഒരു ഗ്ലാസ്സ് ചായ വാങ്ങിക്കൊടുത്തു സൽക്കരിക്കുന്നതിന്നു
കൂടി ഈ നഗരനിവാസികൾക്കു തോന്നിയില്ലെന്നേ പറയേ-
ണ്ടതുള്ളൂ.

വഴിനടന്നും, കടക്കാരോടു പേശിയും ഒരുവിധം ക്ഷീ-
ണിച്ചിരുന്ന സൈമന്, തിരികെ ഗൃഹത്തിലേക്ക് എത്തേ-
ണ്ടതിന്നുള്ള ജീവൻകിട്ടേണ്ടതിന്നു കൈയിലുണ്ടായിരുന്ന ചി-

ല്ലറ ഏതാണ്ടു മുഴുവനും പട്ടണത്തിലെ "പണംപിടുങ്ങി" ഹോട്ടലുകളിൽ ഒന്നിൽ ചിലവുചെയ്യേണ്ടിവന്നു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. ഉദ്ദേശ്യം സാധിക്കാതെ മടങ്ങേണ്ടി വന്നതിൽ ആ സാധുവിന്, വലിയ ഇച്ഛാഭംഗമുണ്ടായിരുന്നു. "എന്തൊന്നു ഞാനിങ്ങനെയങ്ങുചെന്നിട്ടുതജ്ജനത്തോടുരചെയ്കവേണ്ടു" എന്നറിയാതെ ആ സാധുവിന്നു സാമാന്യത്തിലധികം കുഴപ്പവുമുണ്ടായി. ജീവിതസമരത്തിനുവേണ്ടി സ്വാന്തഭാവങ്ങളാകുന്ന ചാണക്കല്ലിൽ മുടങ്ങാതെ തേച്ചുശരിയാക്കിയിരുന്ന സ്വഭാര്യയുടെ ജിഹ്വാഗ്രത്തെ സൈമണ് സാമാന്യം ഭയമായിരുന്നു. ഭാര്യയേയും മക്കളേയും സമാധാനപ്പെടുത്തേണ്ടതിന് ഓരോ ഒഴികഴിവുകൾ ആലോചിച്ചുകൊണ്ട് അയാൾ ദ്രുതഗതിയായി നടന്നു.

നേരം ഇരുട്ടിത്തുടങ്ങിയിരുന്നതുകൊണ്ടു വഴിയിൽജനസഞ്ചാരം ഒരു മാതിരി ഒതുങ്ങിയിരുന്നു. മനോരാജ്യത്തിന്റെ ശക്തികൊണ്ടു സൈമൺ അപ്പുറവുമിപ്പുറവുംനോക്കാതെയാണ് നടന്നിരുന്നതു്. പട്ടണത്തിൽനിന്നു പുറത്തു കടന്നാൽ ഉടനെ, വിജനമായ ഒരു വെളിമ്പറമ്പു കടക്കേണ്ടതുണ്ടായിരുന്നു. ഗ്രാമത്തിലെ കുട്ടികൾക്കു ചരിത്രസംബന്ധമായി ദീർഘങ്ങളായ "പുരങ്ങിയ വിവരണങ്ങൾ" പ്രയാസംകൂടാതെ എഴുതുവാൻ സാധിക്കത്തക്കവിധത്തിൽ അത്ര അധികം ഭയങ്കരങ്ങളായ ഐതിഹ്യങ്ങൾകൊണ്ടു പ്രസിദ്ധപ്പെട്ടതായിരുന്ന മേൽപറഞ്ഞ വെളിയും, അതിൽ ഉണ്ടായിരുന്ന ജീർണ്ണിച്ച കെട്ടിടവും "കണ്ണുമെന്നെ പാർത്തങ്ങിരിക്കുന്നു കുടുംബമെല്ലാം" ഇത്യാദി ചിന്തിച്ചു നടന്നിരുന്ന സൈമൺ ചരിത്രപ്രസിദ്ധമായ വെളിമ്പറമ്പിൽ കടന്ന കഥ അറിഞ്ഞില്ല. ഏകദേശം പകുതിയോളം എത്തിയപ്പോൾ പെട്ടെന്ന് എന്തോ ശബ്ദംകേട്ട് ഒന്നു ഞെട്ടിത്തിരിഞ്ഞുനോക്കി. അവിടെ ഉണ്ടായിരുന്ന ജീർണ്ണിച്ച കെട്ടിടത്തിന്റെ മതിലിനു സമീപം എന്തോ

ഒരു സ്വരൂപം നില്ക്കുന്നതുപോലെ അയാൾക്കു തോന്നി. സൈമൺ ഭൂതപ്രേതാദികളെ ഭയന്നു ഭ്രമിക്കുന്ന കൂട്ടത്തിൽ ഒരാളായിരുന്നില്ല. ദൈവവിശ്വാസത്തിന്റെ അഭാവം വരുമ്പോഴാണു് അന്യവസ്തുക്കൾക്കു വാസ്തവമായിട്ടുള്ളവയാകട്ടെ, അവാസ്തവമായിട്ടുള്ളവയാകട്ടെ, വന്നു കയറുവാൻ മനസ്സിൽ സ്ഥലം കിട്ടുന്നതെന്നും, വാസ്തവമായ ദൈവവിശ്വാസമുണ്ടെങ്കിൽ അതിനെ ഇളക്കി മനസ്സിനെ ഭ്രമിപ്പിക്കുവാൻ മറ്റൊന്നിനുംതന്നെ സാധിക്കുന്നതല്ലെന്നും സൈമനു് നല്ല വിശ്വാസം ഉണ്ടായിരുന്നു. അതുകൊണ്ടു്, താൻ കണ്ട വസ്തു എന്താണെന്നറിയാതെ മുമ്പോട്ടു നടക്കുന്നതിനു് അയാൾക്കു കാൽ്ത്തടിയില്ല. ആദ്യത്തെ നോട്ടത്തിൽ താൻ കണ്ടതു് ഒരു കല്ലോ, കുററിയോ ആണെന്നു സൈമനു തോന്നി. അനാവശ്യമായി വഴിക്കു് അവിടവിടെനിന്നു സമയം കളഞ്ഞിട്ടാവശ്യമില്ലെന്നു നിശ്ചയിച്ചു്, സൈമൺ ഒന്നരണ്ടടി മുമ്പോട്ടു നടന്നു. വാസ്തവം അറിയാതെ പോകുന്നതു്, തന്റെ പൌരുഷത്തിനു പോരായ്മയാണെന്നു തോന്നിയതിനാൽ, അയാൾ വീണ്ടും തിരികെ നടന്നു്, ആ സത്വത്തിന്റെ സമീപം ചെന്നു സൂക്ഷിച്ചുനോക്കി. അതു് ഒരു മനുഷ്യസ്വരൂപമാണെന്നു മനസ്സിലാക്കുവാൻ അയാൾക്കു വളരെ താമസം വേണ്ടിവന്നില്ല. നിശ്ചേഷ്ടമായിരുന്നതുകൊണ്ടു് അതു്, മൃതശരീരമായിരിക്കുമൊ എന്നായിരുന്നു സൈമന്റെ പിന്നത്തെ സംശയം. വല്ലവരും തല്ലിക്കൊന്നിട്ടിരിക്കുന്ന സാധനമാണെങ്കിൽ, അതിനെ അനാവശ്യമായി 'ഇരുപ്പിടിക്കു'ന്നതുകൊണ്ടു് താനിക്കു വേണ്ടാത്ത അനർത്ഥമുണ്ടാകുമെന്നു കരുതി ഒരിക്കൽക്കൂടി തിരിഞ്ഞു നടക്കുവാൻ ഭാവിച്ചു. മുമ്പോട്ടു നടക്കുവാൻ സാധിക്കാതെ വഴിയിൽനിന്നു് ആലോചനയായി. "എന്തു്! സൈമൺ, നിനക്കു് ആപൽക്കടത്തിൽ പെട്ടിട്ടുള്ള ഒരു സഹജീവിയെ സഹായിക്കുന്നതിനു വേണ്ട ആർദ്രതയും നെഞ്ചുറപ്പും ഇല്ലെന്നോ! ഇതു

ത്തരം ഭീരുത്വം നിൻെറ പ്രകൃതിക്കു ചേൎന്നതല്ലല്ലോ. തിരികെച്ചെന്നു് ആ മനുഷ്യൻെറ വാസ്തവസ്ഥിതി എന്താണെന്നറിഞ്ഞു വേണ്ടതു പ്രവൎത്തിക്കാതിരിക്കുന്നതു്, പുരുഷത്വത്തിൻെറ ലക്ഷണമല്ല. എന്താ സംശയിക്കുന്നതു്?" എന്നിങ്ങനെ തൻെറ മനസ്സാക്ഷിതന്നെ ശാസിക്കുന്നതുപോലെ അയാൾക്കു തോന്നി. അതിനാൽ അയാൾ ഉടനേതന്നെ തിരിച്ചു് ആ സ്വരൂപം കിടന്നിരുന്നസ്ഥലത്തു ചെന്നു സൂക്ഷ്മമായി ഒരു പരിശോധന നടത്തി. അവിടെ നിശ്ചേഷ്ടനായി കിടക്കുന്നതു ആരോഗ്യദൃഢഗാത്രനായ ഒരു യുവാവാണെന്നു അയാൾക്കു മനസ്സിലായി. സൈമൺ സമീപത്തു ചെന്നു യുവാവിൻെറ തോളിൽ പിടിച്ചു ബലമായി ഒന്നു കുലുക്കിയപ്പോൾ, ആ മനുഷ്യൻ അവിടെനിന്നു പിടഞ്ഞെഴുന്നേററു. നഗ്നരൂപനായിരുന്ന അയാൾ തണുപ്പുകൊണ്ടു വിറങ്ങലിച്ചിരുന്നു. "ഇതെന്തൊരു കഷ്ടമാണു. ക്ഷാമം വന്നാൽ ഇതു വരാമോ! ഉടുക്കുന്നതിനു് ഒരു തുണികൂടി ഇല്ലാതെ എന്നു പറഞ്ഞു് സൈമൺ തൻെറ വസ്ത്രങ്ങളിൽ ചിലതു് അഴിച്ചു് ആ മനുഷ്യനെ ധരിപ്പിച്ചു. സൈമൺ ഇത്രയും ചെയ്തിട്ടും ആ മനുഷ്യൻ യാതൊന്നും സംസാരിക്കാതെ നിന്നതേയുള്ളു. "ഇതെന്തൊരത്ഭുതമാണു്! ഞാൻ പാവയെ അല്ലല്ലോ ഉടുപ്പിച്ചതു്. തൻെറ വായിലെ നാവെവിടെ? വല്ലതും ഒന്നു പറയരുതേ. ഇപ്പോൾ ആകാശം പിളൎന്നു ഭൂമിയിലേക്കു വീണതുപോലെ തോന്നുന്നുവല്ലോ തൻെറ നോട്ടവും നില്പും കണ്ടാൽ! ഈ തണുപ്പിൽനിന്നു വിറച്ചു ചാകാൻ ഞാനില്ല; വേണമെങ്കിൽ എൻെറ കൂടെ വന്നുകൊള്ളു. ഞാൻ ഇതാ പോകുന്നു" എന്നു പറഞ്ഞുകൊണ്ടു സൈമൺ നടക്കുവാൻ തുടങ്ങി. ആ മനുഷ്യനും അയാളെ പിന്തുടൎന്നു സാവധാനത്തിൽ നടന്നു. അല്പനേരം കഴിഞ്ഞപ്പോൾ അവർ തമ്മിൽ ഇപ്രകാരം ഒരു സംഭാഷണം ആരംഭിച്ചു.

സൈമൺ:—താൻ എവിടത്തുകാരനാണ്? എങ്ങിനെയാണ് ഈസ്ഥിതിയിൽ ഇവിടെ വന്നുപെട്ടതു്?

മനുഷ്യൻ:—അതു് എനിക്കുതന്നെ നിശ്ചയമില്ല.

സൈമൺ:—തന്നെ ആരെങ്കിലും ഉപദ്രവിച്ചുവോ?

മനുഷ്യൻ:—ഞാൻ അനുഭവിക്കുന്നതു ദൈവശിക്ഷയാണ്.

സൈമൺ: അതു സംശയമില്ല. എല്ലാവരും അനുഭവിക്കുന്നതു ദൈവകല്പിതംതന്നെയാണ്. പക്ഷെ, ശിക്ഷയായാലും രക്ഷയായാലും, ജീവിച്ചിരിക്കാതെ തരമില്ലല്ലോ. താൻ ഇപ്പോൾ എങ്ങോട്ടുപോകണമെന്നാണ വിചാരിക്കുന്നതു്?

മനുഷ്യൻ: എനിക്ക് എല്ലാം ശരിയാണ്. എവിടേയ്ക്കു പോകാനും വിരോധമില്ല.

ഇതുകേട്ടപ്പോൾ സൈമണു വല്ലാത്ത അത്ഭുതമായി. ആ മനുഷ്യന്റെ അസാധാരണസ്വഭാവംകണ്ടിട്ടു കുറച്ചൊരു പരിഭ്രമമുണ്ടായില്ലെന്നില്ല. "അയാളെക്കണ്ടാൽ ഒരു ദുർമ്മാർഗ്ഗിയാണെന്നു തോന്നുന്നില്ല. അയാളുടെ സംസാരവും സമ്പ്രദായവുംകണ്ടാൽ അയാൾ തനിക്ക് അർഹതയില്ലാത്ത എന്തോ ഒരുശിക്ഷ അനുഭവിക്കുന്നതുപോലെ തോന്നുന്നു. ആർക്കറിയാം മററുള്ളവരുടെ അന്തർഗ്ഗതം. എന്തായാലും ഇത്രയും ചെയ്തസ്ഥിതിക്ക് അയാളെ ഇവിടെ ഇട്ടേച്ചുപോകുന്നതു ശരിയല്ല, എന്നുനിശ്ചയിച്ചു സൈമൺ ഇപ്രകാരംപറഞ്ഞു. "അതെ, തനിക്കു വിരോധമില്ലെങ്കിൽ എന്റെകൂടെ പോരൂ. ഇന്നത്തെ എങ്ങനെയെങ്കിലും നമുക്കു കഴിച്ചുകൂട്ടാം" ആ അപരിചിതൻ യാതൊ

ന്നും സമാധാനംപറയാതെ സൈമന്റെ പിന്നാലെ നടന്നു. ഗൃഹത്തോടടുക്കുംതോറും സൈമന്റെ ഉള്ളിൽ "കൊയ്ത്തും പറക്കം" അധികമായിത്തുടങ്ങി. കൈയിലെ കാശുകളത്രയും കുടിക്കുന്നപട്ടിയേവാങ്ങുന്നകഥ കേട്ട പരിചയംമാത്രം ഉണ്ടായിരുന്നുള്ളൂ തനിക്ക് അനുഭവപ്പെട്ടതിന്റെ തന്റെ ഗൃഹിണി "തേച്ചാലും കുളിച്ചാലും" പോകാത്ത വിധത്തിലുള്ള ശകാരക്കഴമ്പിൽ തന്നെമുക്കുന്നതാണെന്ന സൈമനു രണ്ടുപക്ഷമുണ്ടായിരുന്നില്ല. വസ്ത്രംവാങ്ങുവാൻ പോയിരുന്നപ്പോൾ സ്വശരീരത്തിലുണ്ടായിരുന്നവയെക്കൂടി നംഅറിയാതെ ഒരുവനു ധർമ്മംചെയ്തഭർത്താവായ തന്റെ സഹധർമ്മചാരിണി ഒരിക്കലും ക്ഷമിക്കുന്നതല്ലെന്ന് അയാൾക്ക് നല്ല നിശ്ചയമുണ്ടായിരുന്നു. ഇതിനെല്ലാം പുറമെ, അവരവരുടെ അഷ്ടിക്കുതന്നെ അരിഷ്ടിക്കുന്നവർ ആതിഥിസൽക്കാരം തുടങ്ങുന്നതിന്റെ യാതൊരു ആവശ്യവുമില്ലെന്ന് അയാൾക്ക് ബലമായിത്തോന്നി. ഇതെല്ലാം ഓർത്തപ്പോൾ അയാളുടെ ഉള്ളിലെ 'കിടിലം' ഒന്നുവർദ്ധിച്ചു. സാധുവായ അപരിചിതന്റെ മുഖത്തുനോക്കുന്തോറും സൈമന് അയാളുടെനേരെയുള്ള അനുകമ്പയും സ്നേഹവും വർദ്ധിച്ചു. എന്തൊക്കെ ആയാലും അയാളെ നിസ്സഹായനായി ഇട്ടേച്ചുപോകുന്നതല്ലെന്ന് അയാൾ ഉറച്ചു.

സൈമൻ പടിക്കൽ എത്തിയപ്പോഴേക്ക് അയാളുടെ വരവുപ്രതീക്ഷിച്ചു ചെവി ഓർത്തുകൊണ്ടിരുന്ന അയാളുടെ ഭാര്യ പടിക്കലേക്കുവന്നു വാതിൽ തുറന്നു. സൈമൻ കൊണ്ടുവന്നിട്ടുള്ള വസ്ത്രങ്ങൾ പരിശോധിച്ചു ഗുണദോഷം പറയുവാൻ അക്ഷമയായി കാത്തിരുന്ന മാത്ര അയാളുടെ കൂടെ അപരിചിതനായ ഒരു അസാധാരണ മനുഷ്യനെക്കണ്ടപ്പോൾ സ്വല്പനേരത്തേക്ക് മതിമറന്നുനിന്നുപോയി. ഈനേരംകൊണ്ടു സൈമനും യുവാവും അകത്തേക്ക് കടന്നു കഴിഞ്ഞിരുന്നു. സമീപത്തുകൂടി കടന്നുപോയ തന്റെ

ഭർത്താവിൻെറ നിശ്വാസഗന്ധം. അയാൾ പട്ടണത്തിലെ പാനാലയങ്ങളെ സന്ദർശിച്ചിട്ടുണ്ടെന്നു മാത്രയെ ബോദ്ധ്യപ്പെടുത്തി. കൈയിലുണ്ടായിരുന്നകാശെല്ലാം കുടിച്ചുകളഞ്ഞു, കൈയുംവീശി കൂടെ വേറൊരു കുടിയനേയും കൂട്ടിക്കൊണ്ടുവന്ന തൻെറ ഭർത്താവിൻെറനേരെ മാത്രയ്ക്കു കണക്കിലധികം ദേഷ്യംതോന്നി. ഭർത്താവും ചങ്ങാതിയും അകത്തുകടന്നപ്പോൾ കൂടെ മാത്രയും പിന്നാലെ കടന്നു. മാത്ര ആ അപരിചിതനെ ഒരു ആപാദചൂഡവീക്ഷണംകഴിച്ചു. ഇയാളുടെ പരുങ്ങലും സമ്പ്രദായവുംകണ്ടിട്ട് എനിക്കു നല്ലപന്തിതോന്നുന്നില്ല. ഏതാണ്ടൊരു കള്ളദൃഷ്ടിയൊക്കെ കാണുന്നുണ്ട്. അല്ലെങ്കിൽ എന്തിനാണിങ്ങനെ പരുങ്ങുന്നത്. എന്നൊക്കെ ഓരോന്നു വിചാരിച്ച്, അവർ പിന്നെ എന്തുചെയ്യാനാണുഭാവം എന്നറിയേണ്ടതിനു മുഖവും ചുളിച്ച് അവരെ ഒരുഭാഗത്തു മിണ്ടാതെനിന്നു. സൈമൺ തലക്കെട്ടഴിച്ചു താഴെ വച്ച് ഒന്നും അറിയാത്തഭാവത്തിൽ 'ആവൂ! എൻെറപ്പാ!' എന്നുപറഞ്ഞ് ഒരു ദീർഘനിശ്വാസത്തോടുകൂടി ഒരുബെഞ്ചിന്മേൽ ഇരിക്കയല്ല, വീഴുകയാണുചെയ്തത്. പിന്നെ മാത്രയെനോക്കി "ഞങ്ങൾക്കു വല്ലാത്തവിശപ്പുണ്ട്. വല്ലതും ഇരിപ്പുണ്ടോ? എന്തായാലും വിരോധമില്ല" എന്ന് അപേക്ഷയുമല്ല, ശാസനയുമല്ലാത്ത വിധത്തിൽപറഞ്ഞു. മാത്ര ഇതുകേട്ടു പല്ലിറുമ്മിക്കൊണ്ട് ഏതാണ്ടു പിറുപിറുക്കുവാൻതുടങ്ങി. ഇതും, കണ്ടനാട്യം ഭാവിക്കാതെ സൈമൺ ആ യുവാവിനെ കൈക്കുപിടിച്ചുബെഞ്ചിന്മേൽ ഇരുത്തി. ഇവിടെ ഇരിക്ക, നമുക്കു വല്ലതും കഴിക്കണ്ടേ? എന്നുപറഞ്ഞു വീണ്ടും ദീർഘശ്വാസംചെയ്തു.

സൈമൺെറ കൂസലില്ലായ്മ കണ്ടപ്പോൾ മാത്രയ്ക്കു സഹിച്ചില്ല. "കള്ളിൽകണക്കുകുടിയന്മാർക്കെല്ലാം ഇവിടെ വച്ചുവെച്ചിരിക്കയല്ലേ! കുടിയുടെ ഊക്കുകൊണ്ടു തല തിരിഞ്ഞിരിക്കും. പട്ടി ചന്തയ്ക്കുപോയപോലെ ഏറ്റതിനു

ങ്ങോട്ടും ഇക്കരനിന്നിങ്ങോട്ടും പോന്നതിൻെറ കാരണം ഒ
ന്നറിഞ്ഞാൽ കൊള്ളാമായിരുന്നു. ചിരിക്കുന്നപോലും!”
എന്നിങ്ങനെ ഓരോന്ന പുലമ്പുവാൻ തുടങ്ങി. “പ്രസം
ഗിച്ചതെല്ലാം മതിപെണ്ണെ. വായിലെ നാവു വായിൽ
കിടക്കട്ടെ; കാൎയ്യം മനസ്സിലാക്കാതെ വല്ലതും കിടന്ന പറ
യണ്ട. ഈ വിദ്വാനെ നീ അറിയുമോ?” എന്ന സൈമൺ
സാവധാനത്തിൽ ചോദിച്ചു.

“ഇവിടെനിന്ന കൊണ്ടുപോയ പണം എവിടെ? അ
തു തിരികെ കിട്ടാതെ പെണ്ണു വിടുന്നതല്ല” എന്ന മാത്ത
പറഞ്ഞതു കേട്ട സൈമൺ തൻെറ കൈയിലുണ്ടായിരുന്ന
പണസ്സഞ്ചി അവളുടെ അടുക്കലേയ്ക്ക് ഇട്ടുകൊടുത്തു. മാ
ത്തയുടെ ദേഷ്യം പതിന്മടങ്ങു വൎദ്ധിച്ചു. കൈയിലുണ്ടാ
യിരുന്ന കാശെല്ലാം പൊടിപൊടിച്ചു, വഴിയിൽ കണ്ട തെ
ണ്ടികളെ കൂട്ടിക്കൊണ്ടുവന്നിട്ടുള്ളതിന്ന തൻെറ ഭൎത്താവി
നെ എന്തുതന്നെ ചെയ്താലും അവളുടെ ദേഷ്യം ശമിക്കു
ന്നതല്ലെന്ന് അവൾക്കു തോന്നി. “ഇവിടെ ചോറുമില്ല, ക
ഞ്ഞിയുമില്ല. കണ്ണിൽകണ്ടവരെ പുലൎത്തുവാൻ ഇവിടെ
ആരും നേടിത്തന്നിട്ടില്ല. അറിയാമോ?” എന്ന് അവൾ
ദേഷ്യപ്പെട്ടു വിറച്ചുകൊണ്ടുപറഞ്ഞു.

“മിണ്ടാതിരിക്കുവാൻ പറഞ്ഞാൽ മനസ്സിലാകില്ലെ
ന്നുണ്ടോ? അങ്ങോട്ടുപറയുന്നതുകേൾക്കാതെ കിടന്നുപുല
മ്പുന്നതു പെണ്ണുങ്ങളുടെ പതിവാണല്ലൊ, അല്ലേ” എന്ന
സൈമൺ കുറച്ചൊരു ഗൌരവസ്വരത്തിൽ പറഞ്ഞു. ഇ
തുകേട്ടപ്പോൾ മാത്ത, “അങ്ങോട്ടുപറയുന്നതുംകേൾക്കണം.
ആരാണു പുലമ്പുന്നതെന്നാണു സംശയം! കുടിച്ചുമറിഞ്ഞു
ചാഞ്ചാടിവരുന്നവരോ, അതോ, സ്വയബുദ്ധിയോടുകൂടി
വീട്ടിൽ പാടുനോക്കി ഇരിക്കുന്നവരൊ! ഒന്ന പറഞ്ഞുത
ന്നാൽ വേണ്ടില്ല” എന്നു പിന്നെയും പണ്ടത്തെ സ്വര
ത്തിൽതന്നെ പറഞ്ഞു.

സൈമൺ മാത്രയെ കാൎയ്യംപറഞ്ഞു മനസ്സിലാക്കി യാൽ കൊള്ളാമെന്നുണ്ടായിരുന്നു. എന്നാൽ മാത്ര ഇട വിടാതെ ഓരോന്നുപറഞ്ഞുകൊണ്ടിരുന്നതുകൊണ്ടു് അതി നു സാധിച്ചില്ല. ഒടുവിൽ അവിടെനിന്നു വല്ലവഴിക്കും പോകുന്നതാണു നല്ലതെന്നുപറഞ്ഞു മാത്ര പടിക്കലേയ്ക്കു നടന്നു. എന്നാൽ സൈമൺൻെറ കൂടെയുണ്ടായിരുന്ന അ പരിചിതൻ ആരാണെന്നും, സൈമണു പറയുവാനുണ്ടായി രുന്ന ചരിത്രം എന്താണെന്നും അറിയുവാൻ അവൾക്കു സ്ത്രീപ്രകൃതിക്കു സഹജമായ അന്വേഷണവാസന ഉണ്ടാ യിരുന്നതുകൊണ്ടു് അവൾ തിരികെവന്നു മുഖവും വീൎപ്പി ച്ചു് ഒരു മൂലയ്ക്കൽ ചെന്നിരിപ്പായി.

മാത്ര,തിരികെ ചെല്ലുന്നതുകണ്ടു സൈമൺ ആഹാ രത്തിനുവല്ലതും കരുതീട്ടുണ്ടോ എന്നു പിന്നെയും ചോദിച്ചു. ഇതിനു മാത്രയുടെ സമാധാനം ഇങ്ങനെ ആയിരുന്നു. “നല്ലകാൎയ്യം ആയാൾ ഒരുമൎയ്യാദക്കാരനാണെങ്കിൽ ഉടുതു ണികൂടിയില്ലാതെ വഴിയിൽവന്നു നില്ക്കുമോ. ഈ സുന്ദ രക്കുട്ടനെ എവിടെനിന്നു സമ്പാദിച്ചു എന്നറിഞ്ഞാൽകൊ ള്ളായിരുന്നു.”

സൈമൺ, നീ ഭ്രാന്തിയെപ്പോലെ കിടന്നുപുലമ്പി യാൽ എങ്ങനെയാണു ഭേഷായി കാൎയ്യംപറഞ്ഞു മന സ്സിലാക്കുന്നതു? ഞാൻ ആ വെളിയിൽകൂടി ഏതുവിധത്തി ലും ഇങ്ങോട്ടുകടന്നു വീഴേണമെന്നു വിചാരിച്ചു നടക്കു മ്പോൾ ഈയാൾ തണുത്തുവിറുങ്ങലിച്ചു ചാകാറായിക്കിട ക്കുന്നതു കണ്ടു. അതുകണ്ടിട്ടു് ഒന്നുമിണ്ടാതെ പോരുന്ന തിനു എൻെറ മനസ്സു സമ്മതിച്ചില്ല. നമ്മൾസാധുക്കൾ ആണു്. കാൎയ്യമെല്ലാംശരിതന്നെ. പക്ഷെ, ഒരുമനുഷ്യൻ കിടന്നു ചാകുന്നതുകണ്ടു് ഒന്നും ചെയ്യാതെപോരേണമെ ങ്കിൽ വല്ല കാട്ടുമൃഗത്തിൻെറയും ബുദ്ധിയായിരിക്കണം. എ

ന്റെകൈയിൽ ഉണ്ടായിരുന്നതുകൊണ്ടു ഞങ്ങൾരണ്ടുപേരും കഴിച്ചുകൂട്ടി ഒരുവിധത്തിൽ ഇവിടെയെത്തി. നിനക്ക് ഇയ്യാളുടെപേരിൽ ദയതോന്നാത്തതാണ് അത്ഭുതം, നാമെല്ലാവരും ഒരുദിവസം മരിക്കും. അതു് ഓർമ്മവേണം. അറിഞ്ഞോ?" ഇതുകേട്ടു ഒന്നുംമിണ്ടാതെ മാത്ത, ആ യുവാവിനെത്തന്നെ നോക്കിക്കൊണ്ടിരുന്നു. അയാൾ കൈയും കെട്ടി തല ഒരുവശത്തേയ്ക്കു ചരിച്ചു മേൽപോട്ടുനോക്കി അനങ്ങാതെ നിന്നിരുന്നു.

"മാത്താ, നിന്റെഹൃദയം കരിങ്കല്ലുകൊണ്ടുണ്ടാക്കിയതാണോ? ആ സാധുവിനെക്കണ്ടിട്ടു നിനക്ക് ഇനിയും ദയതോന്നുന്നില്ലേ?" എന്നു സൈമൺ വീണ്ടുംചോദിച്ചു. ഇതു കേട്ടു മാത്ത ആ യുവാവിനെ ഒരിക്കൽകൂടിനോക്കി. അവൾക്കു വാസ്തവത്തിൽ അയാളുടെപേരിൽ ദയതോന്നിയിരുന്നു. അതുകൊണ്ട് അവൾ ഉടനെ ചില ഭക്ഷണപദാർത്ഥങ്ങൾകൊണ്ടുവന്നു മേശപ്പുറത്തുവെച്ചു. "ഓ, ഇരിക്കണം, വേണ്ടതെടുത്തു കഴിച്ചുകൊള്ളൂ" എന്ന് ഒരു പരിഭവസ്വരത്തിൽപറഞ്ഞു.

സൈമൺ ആ യുവാവിനെ വിളിച്ചു ഭക്ഷണം കഴിക്കേണ്ടതിന് ഇരുത്തി താനും ഇരുന്നു. മാത്ത അവരുടെ അടുക്കൽതന്നെ താടിക്കുകൈയുംകൊടുത്തു വിചാരമഗ്നയായി യുവാവിനെത്തന്നെ നോക്കിക്കൊണ്ടിരുന്നു.

മാത്തയ്ക്കു യുവാവിന്റെപേരിൽ വലിയ അനുകമ്പ തോന്നി. അയാൾ അവളുടെനേരെ വളരെ സാധുത്വത്തോടുകൂടിനോക്കി ഒന്നു മന്ദഹസിച്ചു. അവരുടെ ഭക്ഷണംകഴിഞ്ഞപ്പോൾ മാത്ത ബാക്കിയുള്ളതെല്ലാം എടുത്തുവെച്ച് ആ അപരിചിതനോടു സംഭാഷണംചെയ്യാൻ തുടങ്ങി.

മാത്ത:—നിങ്ങൾ എവിടത്തുകാരനാണ്?

യുവാവു്:—ഞാൻ ഇവിടങ്ങളിൽഉള്ളവനല്ല.

മാത്ത:—നിങ്ങൾ ഇവിടെ എങ്ങനെവന്നുവശായി?

യുവാവു്:—അതെനിക്കുതന്നെ നിശ്ചയമില്ല.

മാത്ത:—വഴിയിൽവെച്ചു നിങ്ങളെ വല്ലവരും ഉപദ്രവിച്ചുവോ?

യുവാവ്—ഇല്ല. ഞാൻ അനുഭവിക്കുന്നതു ദൈവശിക്ഷയാണ്. നിങ്ങൾ അവിടെ വസ്ത്രരഹിതനായിട്ടാണു കിടന്നിരുന്നതു്, അല്ലേ?

യുവാവ്—അതെ. എന്റെ ശരീരം മറയ്ക്കുവാൻ ഒരൊററ വസ്ത്രംപോലും ഉണ്ടായിരുന്നില്ല. ഞാൻ തണുത്തു വിറച്ചു ചാകാറായിരുന്നു. നിങ്ങളുടെ ഭർത്താവ് എന്നെ കണ്ടിട്ടുണ്ടായിരുന്നില്ലെങ്കിൽ ഞാൻ അവിടെ കിടന്നു ചാകുമായിരുന്നു. ഈ വസ്ത്രങ്ങളെല്ലാം എനിക്കു തന്നതു് അദ്ദേഹമാണ്. നിങ്ങൾ ഇപ്പോൾ എനിക്കു ഭക്ഷണവും തന്നു. ഇതിനു നിങ്ങളെ ജഗദീശ്വരൻ കടാക്ഷിക്കും.

മാത്ത ഇതുകേട്ട് അവിടെനിന്നെഴുന്നേറ്റ് ഒരു കീറിയ കുപ്പായവും തുന്നിക്കുത്തിയ കാലുറയും കൊണ്ടുവന്ന് അയാൾക്കു കൊടുത്തു. അയാൾക്കു കിടന്നുറങ്ങുന്നതിനുള്ള സ്ഥലവും കാണിച്ചുകൊടുത്തിട്ട് അവൾ ഉറങ്ങുവാൻ പോയി.

അന്നുരാത്രി മാത്തയ്ക്കു് ഒരുപോളക്കണ്ണടഞ്ഞില്ല. അ സാധുവിന്റെ മുഖവും, അയാളുടെ ഇരിപ്പും എല്ലാററിനും മീതെ അയാളുടെ മന്ദഹാസവും അവൾക്കു മറക്കുവാൻ

കഴിഞ്ഞില്ല. കുറെനേരം മനോരാജ്യത്തിൽ കഴിച്ചതിനു ശേഷം, അവൾ സൈമനെ വിളിച്ചുണർത്തി ഇപ്രകാരം പറഞ്ഞു. 'സൈമൺ, നിങ്ങൾ രണ്ടുപേരുംകൂടി ഇവിടെ ഉണ്ടായിരുന്ന ഭക്ഷണപദാർത്ഥമെല്ലാം ഒരുമാതിരി അവസാനിപ്പിച്ചു. ഇനി നാളേക്ക വേണമെങ്കിൽ ഒന്നുംതന്നെയില്ല. വല്ല ദിക്കിൽനിന്നും കടംവാങ്ങിയാലേ.'

**സൈമൺ**—നാളത്തെക്കാര്യം നാളെ ആലോചിക്കാം. എന്തെങ്കിലും വഴിയുണ്ടാകും. വായ് ഉണ്ടെങ്കിൽ ദൈവം ഇരകല്പിച്ചിട്ടുണ്ട്.

മാത്ത—സൈമൺ, അയാൾ നല്ലവനാണെന്നു തോന്നുന്നുണ്ട്. പക്ഷെ, അയാൾ എന്തുകൊണ്ടാണ് അയാളെപ്പററി ഒന്നും പറയാത്തത്.

സൈമൺ—അയാൾക്ക് അതു സാധിക്കില്ലായിരിക്കും.

മാത്ത - സൈമൺ,

സൈമൺ—എന്താ?

മാത്ത—നാം എല്ലാവർക്കും നമുക്ക കഴിയുന്ന ഉപകാരം ചെയ്യുന്നുണ്ടല്ലോ എന്താ ആരും നമുക്ക് ഒന്നും ചെയ്യാത്തതു്?

സൈമൺ—എനിക്കറിഞ്ഞുകൂട. മിണ്ടാതെ കിടക്ക്. എനിക്ക് ഉറക്കം വരുന്നു എന്നുപറഞ്ഞു്, മിണ്ടാതെ കിടന്നു.

പിറേറന്നു രാവിലെ സൈമൺ വളരെനേരത്തെ എഴുന്നേററു. മാത്ത, ഓരോ സാധനങ്ങൾ അന്വേഷിച്ചു പുറത്തേക്ക പോയിരുന്നു. കുട്ടികൾ ആരും ഉറക്കം കഴിഞ്ഞു് എഴുന്നേററിരുന്നില്ല. നമ്മുടെ യുവാവ് എഴുന്നേററു ചിന്താ

മൗനമായിരിക്കുന്നതുകണ്ടിട്ടു സൈമൺ ഇപ്രകാരം ചോദിച്ചു:—"ഉപജീവനത്തിനുള്ളവഴി വല്ലതും നോക്കണം. ഇങ്ങനെ ഇരുന്നാൽപോരാ. ജോലിവല്ലതും എടുക്കുവാൻ അറിയാമോ?

യുവാവു്—എനിക്കു യാതൊന്നും അറിഞ്ഞുകൂട.

സൈമൺ—അതിനെന്താ! ഏതുതൊഴിലും വേണമെങ്കിൽ പഠിക്കുവാൻ പ്രയാസമില്ല.

യുവാവു്—എല്ലാവരും ജോലിചെയ്തല്ലേ കാലക്ഷേപം കഴിക്കുന്നതു്. ഞാനും എന്തെങ്കിലും ജോലി ചെയ്യാം.

സൈമൺ—തന്റെ പേർ എന്താണു?

യുവാവു്—മൈക്കൽ.

സൈമൺ—മൈക്കൽ, തനിക്കു തന്റെ സ്വന്തംകാര്യങ്ങളെപ്പറ്റി ഞങ്ങളെ അറിയിക്കുന്നതു് ഇഷ്ടമല്ലെങ്കിൽ ഞങ്ങളോടു പറയണമെന്നില്ല. പക്ഷെ, ജീവവൃത്തി കഴിക്കേണ്ടതിനു് എന്തെങ്കിലും എടുക്കാതെ തരമില്ല. ജോലിഎടുക്കുവാൻ സമ്മതമുണ്ടെങ്കിൽ ഇവിടെ താമസിക്കുവാൻ വിരോധമില്ല.

യുവാവു്—നിങ്ങളെ ഈശ്വരൻ കടാക്ഷിക്കട്ടെ. എല്ലാ ജോലിചെയ്യുവാനും ഞാൻ തയ്യാറാണു്. എനിക്കു് ഒരിക്കൽ കാണിച്ചുതന്നാൽമതി.

സൈമൺ ചെരുപ്പുണ്ടാക്കുന്നപണി ഓരോന്നായി അയാളെ കാണിച്ചുകൊടുത്തു. രണ്ടുമൂന്നുദിവസംകൊണ്ടു്, മൈക്കൽ ഒന്നാന്തരം ചെരുപ്പുകുത്തിയായി. മൈക്കലിന്റെ അദ്ധ്വാനശീലം വിസ്മയിക്കത്തക്കതായിരുന്നു. അ

യാൾ ഒരുസമയത്തെങ്കിലും വെറുതെ ഇരിക്കുന്നതു കാണു വാൻ പ്രയാസമായിരുന്നു. നിശ്ശബ്ദമായിരുന്നു ജോലിചെയ്യുന്നതു് അയാൾക്കു ബഹുരസമായിരുന്നു. ആവശ്യത്തിലധികം ഒരു വാക്കുപോലും അയാൾ സംസാരിച്ചിരുന്നില്ല. ചിരിയും കളിയും നേരമ്പോക്കുപറയലും അയാൾക്കു് അറിഞ്ഞുകൂടായിരുന്നു. ആ വീട്ടിൽ വന്നതിനുശേഷം അയാൾ ഒരുപ്രാവശ്യം ചിരിച്ചതു്, മാത്ര അയാൾക്കു് ആദ്യമായി ഭക്ഷണംകൊടുത്തപ്പോൾമാത്രമാണു്.

ഇങ്ങനെ ഏകദേശം രണ്ടുമൂന്നുകൊല്ലം കഴിഞ്ഞു. സൈമൺറെ പണിക്കാരന്റെ സാമർത്ഥ്യം അവിടങ്ങളിലെല്ലാം പ്രസിദ്ധമായി.

മൈക്കൽ ഉണ്ടാക്കുന്നമാതിരി ഭംഗിയും ഉറപ്പുമുള്ള ചെരുപ്പുകൾ ഒരിക്കലും കാണുന്നതല്ലെന്നു് എല്ലാവരും ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടിരുന്നു. ഇതുനിമിത്തം സൈമണു, ജോലി ക്രമേണ വർദ്ധിക്കുകയും അയാൾക്കു് ഒരുമാതിരി സമ്പാദ്യം ഉണ്ടാകയുംചെയ്തു.

വർഷകാലത്തു് ഒരു ദിവസം സൈമനും മൈക്കലും ഒന്നിച്ചിരുന്നു ജോലി ചെയ്യുമ്പോൾ ഒരു കുതിരവണ്ടി വന്നു പടിക്കൽനിന്നു. അതിൽ നിന്നു് ഒരാൾ ചാടിയിറങ്ങി പടിക്കൽ വന്നു മുട്ടി. മാത്ര ബദ്ധപ്പെട്ടു ചെന്നു പടിതുറന്നു. അതിൽനിന്നു് ഇറങ്ങിവന്ന മനുഷ്യൻ സാമാന്യം ദീർഘകായനായിരുന്നു. സൈമൺറെ മുറിയുടെ വാതിൽ കടക്കേണ്ടതിനു് അയാൾക്കു നല്ലവണ്ണം കുനിയേണ്ടിയിരുന്നു. ആ ചെറിയ മുറിയിൽ ആ മനുഷ്യനു നില്ക്കുവാനുള്ള സ്ഥലംതന്നെ ഇല്ലെന്നു മാത്രയ്ക്കുതോന്നി.

ദീർഘകായനായ ആ മനുഷ്യനെ കണ്ടപ്പോൾ സൈമൺ സബഹുമാനം എഴുന്നേറ്റു വളരെ വണക്കത്തോടുകൂ

ടി വന്ദനം പറഞ്ഞു. ഇത്ര യോഗ്യനായ ഒരാളെ ആ ചെരുപ്പുകുത്തി ഇതേവരെ കണ്ടിട്ടില്ലായിരുന്നു. അയാൾ ഇരിമ്പുകൊണ്ടോമറ്റോ ഉണ്ടാക്കി വച്ചിട്ടുള്ള ഉടയാത്ത ഒരു വിഗ്രഹംപോലെ സൈമണു തോന്നി.

അയാൾ ആരും ക്ഷണിക്കാതെതന്നെ ഒരു ബെഞ്ചിന്മേൽ ഇരുന്നു് "ഇവിടത്തെ പ്രധാന പണിക്കാരൻ എവിടെ" എന്നു് ഇടിമുഴക്കംപോലെയുള്ള ശബ്ദത്തിൽ ഗർജ്ജിച്ചു. സൈമൺ വിറച്ചുകൊണ്ടു മുമ്പോട്ടുവന്നു് "ഞാൻ തന്നെയാണു്" എന്നു കൈകെട്ടി വായ് പൊത്തിക്കൊണ്ടു പറഞ്ഞു.

ആ ദീർഘകായൻ അയാളുടെ ശിഷ്യനെവിളിച്ചു വണ്ടിയിൽവച്ചിട്ടുള്ള തോൽ എടുത്തുകൊണ്ടുവരുവാൻ കല്പിച്ചു. ശിഷ്യൻ തോലുംകൊണ്ടുവന്നപ്പോൾ സൈമനോടു് അതു് എന്തുതരം തോലാണെന്നു നോക്കിപ്പറയുവാൻ കല്പിച്ചു. "ഇതുവളരെ നല്ലതോലാണെ"ന്നു മാത്രമെ സാധുവായ സൈമണു പറയുവാൻ കഴിഞ്ഞുള്ളൂ.

"നല്ലതോലോ, കഴുതെ. അതു പറയുവാൻ നീ വേണോ? നല്ല തോലാണുപോലും! അതു ജർമ്മൻ തോലാണു്. നല്ലവണ്ണം നോക്കു്" എന്നു ദേഷ്യത്തോടുകൂടി ഗർജ്ജിച്ചു.

"ഞാൻ ഇതേവരെ ഇത്ര നല്ല തോൽ കണ്ടിട്ടില്ല" എന്നു സൈമൺ താഴ്മയോടുകൂടി വീണ്ടുംപറഞ്ഞു. "അതിരിക്കട്ടെ, ഇതുകൊണ്ടു് എനിക്കു ചെരുപ്പുണ്ടാക്കുവാൻ നിനക്കു കഴിയുമോ? പറ, വേഗംപറ" എന്നു് ആ ദീർഘകായൻ പിന്നെയും പറഞ്ഞു.

"ഉണ്ടാക്കാം" എന്നു സൈമൺ വായ് പൊത്തിക്കൊണ്ടു പറഞ്ഞു. "ആർക്കാണ് ചെരുപ്പുണ്ടാക്കേണ്ടതെന്നു

നല്ല ഓർമ്മയിരിക്കട്ടെ. ഒരു കൊല്ലത്തേയ്ക്കു് അതിന്റെ തുന്നൽ വിട്ടുകയോ, കേടു വരികയോ ചെയ്താൽ, തന്നെ ഞാൻ കനിച്ചുനിർത്തി ഇടിച്ചു പഞ്ഞിയാക്കും, കേട്ടോ. കഴിയുമെങ്കിൽതന്നെ തോൽ എടുത്തുവെച്ചാൽ മതി. അല്ലെങ്കിൽ അതിപ്പോൾതന്നെ പറയണം. തോൽ കേടുവരുത്തിയാൽ തന്റെ തല ഞാൻ—" എന്നു പറഞ്ഞുകൊണ്ടു സൈമൺന്റെ നേരെ തുറിച്ചുനോക്കി.

ഈ മൂർഖനോട്ട് എന്തു സമാധാനമാണു പറയേണ്ടതെന്നറിയാതെ സൈമൺ വിഷമിച്ചു്, കുറച്ചുനേരം ഒന്നും മിണ്ടാതെ നിന്നു.

പിന്നെ എന്താണു മറുപടി പറയേണ്ടതു് എന്നറിയേണ്ടതിനു മൈക്കലിനെ നോക്കി ഒന്നു കണ്ണിളക്കി. മൈക്കൽ മറുപടിയായി "സ്വീകരിച്ചുകൊള്ളൂ" എന്നുള്ള നാട്യത്തിൽ തല ഒന്നു കുലുക്കി. ഒരു കൊല്ലത്തേക്കു യാതൊരാക്ഷേപം വരാത്ത വിധത്തിൽ ഒരു ജോടു ചെരുപ്പുണ്ടാക്കിക്കൊടുക്കാമെന്നു സൈമൺ ഏല്ക്കുകയും ചെയ്തു. ഇതുകേട്ടപ്പോൾ തന്റെ ഒരു കാലിന്മേലെ ചെരുപ്പ് ശിഷ്യനെക്കൊണ്ടു് ഊരിച്ചു സൈമണോടു പറഞ്ഞു കാലിന്റെ അളവ് എടുപ്പിച്ചതിനുശേഷം, തോൽ കേടുപറ്റാതിരിക്കേണ്ടതിന് ഒരിക്കൽകൂടി തന്റെ കല്പന ഗർജ്ജിച്ചു പുറത്തേക്ക പോകാൻ ഭാവിച്ചു. അപ്പോൾ മൈക്കൽ ഒരു ഭാഗത്തു് ഒതുങ്ങിനില്ക്കുന്നതു് ആ ഭീമാകാരൻ കണ്ടു. "താനാരാണ്?" എന്നു് ആ മനുഷ്യരാക്ഷസൻ മൈക്കലിനെ നോക്കി അട്ടഹസിച്ചു. "അയാൾ എന്റെ സഹായിയാണു്" എന്നു സൈമൺ മറുപടി പറഞ്ഞു.

"സഹായിയായാലും കൊള്ളാം, യജമാനനായാലും കൊള്ളാം, എന്റെ ചെരുപ്പ് ഒരു കൊല്ലം കഴിയുന്നതിനു

ന്നു കേട്ടവനാൽ അറിഞ്ഞിട്ടുണ്ടോ നല്ല ഓൎമ്മയിരിക്കട്ടെ.” എന്നു മൈക്കലിന്റെ നേരെനോക്കി നിലവിളിച്ചു. മൈക്കൽ ഇതുകേട്ട യാതൊന്നും മറുപടിപറയാതെ മുറിയുടെ അററത്തേക്കുതന്നെ നോക്കിക്കൊണ്ടു സ്വല്പനേരം നിന്നു. പെട്ടെന്ന് അയാളുടെ മുഖം ഒരു പുഞ്ചിരികൊണ്ടു പ്രസന്നമായി. ഇതുകണ്ടപ്പോൾ ആ രാക്ഷസാകാരൻ പിന്നെയും ഗൎജ്ജിച്ചു. “താൻ എന്തെടോ, നിലാവുകണ്ട കുറുക്കനെപ്പോലെ പല്ലിളിച്ചു കാണിക്കുന്നതു്? എന്റെ ചെരുപ്പു കേട്ടവട്ടത്തിലായാൽ ഈ ഇളിയെല്ലാം മാറും. ഇളിച്ചുകൊണ്ടു നില്ക്കാതെ തന്റെ ജോലിനോക്ക്”. എന്റെ ചെരുപ്പു ഞാൻ ആവശ്യപ്പെട്ടപ്പോൾ തന്നിട്ടില്ലെങ്കിലാല്ല.”

“ആവശ്യപ്പെട്ടപ്പോൾ കൊടുത്തയച്ചുകൊള്ളാം” എന്നു മൈക്കൽ ശാവധാനത്തിൽ മറുപടിപറഞ്ഞു.

“ഉം. അങ്ങനെ ആവട്ടെ” എന്നു് അട്ടഹാസിച്ചുകൊണ്ടു് ആ മൂർഖൻ വന്നതുപോലെതന്നെ ചാടി വണ്ടിയിൽ കയറി പോകയും ചെയ്തു.

അയാൾ പടികടന്നപ്പോഴേ സാധുവായ സൈമണു ശ്വാസം നേരെ വീണുള്ളൂ. “ഈ തടിയന്മാർ എന്തുതിന്നു ജീവിക്കുന്നു, ഇത്ര ശക്തിയുണ്ടാകുവാൻ” എന്നു മാത്ര വിസ്മയിച്ചു. “ഈ തരക്കാർ മരിക്കുമെന്നു വിശ്വസിക്കുവാൻ പ്രയാസമായിരിക്കുന്നു” എന്നു സൈമണും അഭിപ്രായപ്പെട്ടു.

തോൽ എടുത്തു മുറിച്ചു ചെരുപ്പുണ്ടാക്കുവാൻ സൈമൺ മൈക്കലിനെ ഏല്പിച്ചു. മൈക്കൽ യാതൊരു പരിഭ്രമവും കൂടാതെ, അയാൾക്കു സഹജമായ ശാന്തതയോടു കൂടി തോൽ എടുത്തു നിവർത്തി മുറിക്കുവാൻ തുടങ്ങി. മൈക്കൽ മുറിച്ചതു ചെരുപ്പുണ്ടാക്കേണ്ട പാകത്തിലല്ല. മുത

ശരീരത്തിൻെറ കാലടിയിന്മേൽ സാധാരണയായി ഇടുവാൻ
ഉപയോഗിക്കുന്ന ഒരുമാതിരി "സ്ലിപ്പറി"നാണ് അയാൾ
തോൽ മുറിച്ചെടുത്തതു്. മാത്യുവും സൈമണും മൈക്ക
ലിൻെറ പ്രവൃത്തിയുടെ അർത്ഥം മനസ്സിലാക്കുവാൻ കഴി
ഞ്ഞില്ലെങ്കിലും, അവർ അയാളോടു യാതൊന്നും
ചോദിച്ചില്ല. മൈക്കൽ അസാധാരണയായി യാതൊന്നും
സംഭവിച്ചിട്ടില്ലാത്ത വിധത്തിൽ 'സ്ലിപ്പർ' ഉണ്ടാക്കുവാ
നും തുടങ്ങി. 'സ്ലിപ്പർ' തുന്നി അവസാനിക്കാറായ
പ്പോൾ, അതേവരെ അക്ഷമനായി നോക്കിക്കൊണ്ടിരുന്ന
സൈമൺ മൈക്കലിനോടു് ഇപ്രകാരം ചോദിച്ചു. "അല്ല,
മൈക്കൽ താൻ എന്താണു് ഈ ചെയ്തതു്? ചെരുപ്പിനു
പകരം 'സ്ലിപ്പർ' ഉണ്ടാക്കിയതു് ആരു പറഞ്ഞിട്ടാണു്?
ആ മനുഷ്യൻ നിശ്ചയമായും നമ്മളെ—" എന്നു പറഞ്ഞ
വസാനിക്കുന്നതിനു മുമ്പു് ആരോ വാതിൽക്കൽ മുട്ടി വി
ളിക്കുന്നതുകേട്ടു. "ആരാണതു്" എന്നു മാത്യു വിളിച്ചു ചോ
ദിച്ചു."

"ഞാൻ തന്നെ. യജമാനൻ ഉണ്ടാക്കുവാൻ ഏല്പിച്ച
ചെരുപ്പിൻെറ കാര്യം ഒന്നു പറയുവാൻ വന്നതാണു്" എ
ന്നു വന്ന ആളും വിളിച്ചുപറഞ്ഞു. "ചെരുപ്പിൻെറ കാ
ര്യം എന്താണു്" എന്നു സൈമൺ വളരെ പരിഭ്രമത്തോ
ടുകൂടി ചോദിച്ചു. "അതോ, അമ്മ (യജമാനൻെറ ഭാര്യ)
പറഞ്ഞു ചെരുപ്പിനുപകരം 'സ്ലിപ്പർ' ഉണ്ടാക്കിയാൽ
മതിയെന്നു. യജമാനൻ ഇവിടന്നു പോകുന്നവഴിക്കു വണ്ടി
യിൽവെച്ചുതന്നെ അദ്ദേഹത്തിൻെറ കാര്യമെല്ലാം കലാശി
ച്ചു. അതുകൊണ്ടു് ഇനി ചെരുപ്പാവശ്യമില്ല" എന്നു ശി
ഷ്യൻ മറുപടിപറഞ്ഞു. ഇതുകേട്ടു മൈക്കൽ യാതൊരു
ഭാവവ്യത്യാസവും കൂടാതെ 'സ്ലിപ്പറും' ബാക്കിയുള്ള തോ
ൽക്കഷണങ്ങളും, പൊതിഞ്ഞുകെട്ടി ശിഷ്യൻെറ കൈയിൽ
കൊടുത്തു. ശിഷ്യൻ പൊതിവാങ്ങി വന്ദനം പറഞ്ഞു

പോകയും ചെയ്തു. സൈമനും മാത്രയും അത്ഭുതപരവശരായി മുഖത്തോടുമുഖം നോക്കി നിന്നുപോയി.

മേൽ പറഞ്ഞ സംഭവം നടന്നിട്ട് ഏകദേശം ഒന്നരണ്ടു കൊല്ലം കഴിഞ്ഞു. മൈക്കലിന്റെ ജീവിതരീതിക്കു യാതൊരു വ്യത്യാസവും ഉണ്ടായിരുന്നില്ല. വീട്ടിൽനിന്നു പുറത്തിറങ്ങുന്ന സമ്പ്രദായം അയാൾക്ക് ഒരിക്കലും ഉണ്ടായിരുന്നില്ല. അനാവശ്യമായി അയാളുടെ ശബ്ദം ഒരിക്കലും പുറത്തു കേട്ടിരുന്നില്ല. സൈമൺന്റെ വീട്ടിൽവന്നതിനുശേഷം, അയാൾ രണ്ടുപ്രാവശ്യമേ അയാളുടെ മുഖം മന്ദഹാസംകൊണ്ടു പ്രസന്നമാക്കീട്ടുള്ളു എന്നു മാത്രം അവിടങ്ങളിലെല്ലാം പ്രസിദ്ധമാക്കിയിരുന്നു. മൈക്കലിന്റെ പൂർവ്വചരിത്രം അറിയേണ്ടതിന് ആർക്കുംതന്നെ ഉൽക്കണ്ഠ തോന്നിയിരുന്നില്ല.

ഒരുദിവസം സൈമനും കൂട്ടംകൂടി ഓരോ നേരമ്പോക്കുപറഞ്ഞുകൊണ്ടിരിക്കുന്നതിനിടയിൽ സൈമൺന്റെ കുട്ടികളിൽ ഒരാൾ അതാ ഒരമ്മ, രണ്ടുചെറിയകുട്ടികളേയുംകൊണ്ടുവരുന്നു എന്ന് ഉറക്കെ വിളിച്ചുപറഞ്ഞു. ഇതു കേട്ടക്ഷണത്തിൽ, മൈക്കൽ താൻ തുന്നിക്കൊണ്ടിരുന്ന സാധനം താഴെ ഇട്ടു, ജനലക്കലേയ്ക്ക് ഓടിച്ചെന്ന്, അടുത്തുവന്നിരുന്ന സ്ത്രീയേയും കുട്ടികളേയും വളരെ ഉൽക്കണ്ഠയോടുകൂടി നോക്കിക്കൊണ്ടുനിന്നു.

സൈമനും മാത്രയ്ക്കും ഇതുകണ്ടപ്പോൾ വലിയ അത്ഭുതമായി. എന്തുതന്നെകണ്ടാലും യാതൊരിളക്കവും കൂടാതെ ഇരിക്കാറുള്ള മൈക്കൽ ആ സ്ത്രീയേയും കുട്ടികളേയും തുറിച്ചുനോക്കിക്കൊണ്ടുനിന്നതിന്റെ അർത്ഥം അവർക്ക് ഊഹിക്കുവാൻ കഴിഞ്ഞില്ല.

സ്ത്രീയും കുട്ടികളും മുറിയുടെ വാതിൽപതുക്കെത്തുറന്നു് അകത്തേക്കുകടന്നു. കുട്ടികൾ രണ്ടുപേരും ഒരേപ്രായവും ഒരേ ഛായയുമായിരുന്നു. സ്ത്രീ അകത്തേക്കുകടന്നുടനെ - "ഈ രണ്ടുകുട്ടികൾക്കും തോൽച്ചെരുപ്പുണ്ടാക്കേണ്ടതിനാണു ഞാൻ വന്നിരിക്കുന്നതു്" എന്നു സൈമനോടു പറഞ്ഞു.

"ഞങ്ങൾ ഇത്രചെറിയ ചെരുപ്പു് ഇതുവരെ ഉണ്ടാക്കീട്ടില്ല. ഏതുതരമാണു നിങ്ങൾക്കുവേണ്ടതു്? അതാനില്ക്കുന്നു മൈക്കൽ. അയാൾ എന്റെ സഹായിയാണ്. ഏതുതരം വേണമെങ്കിലും ബഹുഭംഗിയായി അയാൾ ഉണ്ടാക്കിത്തരും" എന്നു സൈമൻ മറുപടിപറഞ്ഞു.

മൈക്കൽ സ്ത്രീയേയും കുട്ടികളേയുംതന്നെ തുറിച്ചുനോക്കിക്കൊണ്ടു നില്ക്കയായിരുന്നു. സൈമനു് ഇതുകണ്ടിട്ടു വലിയ അതിശയമായി. കുട്ടികളുടെ സൌന്ദര്യം കണ്ടുഭ്രമിച്ചുനില്ക്കുകയായിരിക്കുമൊ എന്നു് അയാൾ സംശയിച്ചു. മൈക്കലിന്റെ നോട്ടംകണ്ടാൽ അയാൾക്കു് ആ കുട്ടികളെ പണ്ടുതന്നെ പരിചയമുള്ളതുപോലെ തോന്നിയിരുന്നു

സൈമനും സ്ത്രീയുംകൂടി ചെരുപ്പിന്റെ വില പറഞ്ഞു തീർച്ചയാക്കി. അപ്പോൾ ആ സ്ത്രീ കുട്ടികളിൽ ഒന്നിനെ എടുത്തു മടിയിൽ ഇരുത്തി ഇപ്രകാരം പറഞ്ഞു. "നോക്കു്, ഇവളുടെ ഈ കാൽ കുറച്ചു വളഞ്ഞിട്ടാണ്. നടക്കുമ്പോൾ മുടന്തുണ്ടു്. അതുകൊണ്ടു് ഈ കാലിന്മേലിടുവാനുള്ള ചെരുപ്പിനു പ്രത്യേകം അളവെടുക്കണം."

**സൈമൻ**—അതെങ്ങനെപറ്റി? നല്ലൊരു കുട്ടി, അതു ജനനാൽതന്നെ ഉള്ളതായിരിക്കും. അല്ലേ?

**സ്ത്രീ**—"അല്ല, ഇതു് അവളുടെ അമ്മകൊടുത്ത സമ്പാദ്യമാണു്."

**സൈമൺ**—നിങ്ങളല്ലേ ഈ കുട്ടികളുടെ അമ്മ?

സ്ത്രീ—"അല്ല. എനിക്കും ഈ കുട്ടികൾക്കുംകൂടി യാതൊരു ബന്ധുത്വവുമില്ല. പക്ഷെ ഞാനാണ് ഇവരെ എടുത്തു വളർത്തിയതു്."

സൈമൺ—"ആഹാ! അങ്ങനെയാണോ? ഞങ്ങൾ വിചാരിച്ചതു് ഈ കുട്ടികൾ നിങ്ങളുടെ മക്കളാണെന്നാണ്. എങ്കിലും നിങ്ങൾക്ക് ഇവരെ മക്കളെപ്പോലെ സ്നേഹം കാണുന്നുണ്ടല്ലോ"

സ്ത്രീ—"അയ്യോ ഈശ്വരാ! ഞാൻ എങ്ങനെ ഈ പൊന്നുകുട്ടികളെ സ്നേഹിക്കാതിരിക്കും? എന്റെ സ്വന്തം മുലപ്പാൽ കൊടുത്താണു ഞാൻ ഇവരെ വളർത്തി ഇത്രയാക്കിയതു്. എനിക്ക് ഒരു കുട്ടിയുണ്ടായിരുന്നു. പക്ഷേ, അതിനെ ദൈവം എനിക്കു തന്നില്ല. ആ കുട്ടിയെ ഞാൻ ഇവരോളം സ്നേഹിച്ചിരുന്നുവോ എന്നു സംശയമാണ്."

**സൈമൺ**—ഇവരുടെ അമ്മ ആരാണ്?

സ്ത്രീ—ഈ കുട്ടികളെ പ്രസവിച്ച ഉടനെതന്നെ അവരുടെ അമ്മ മരിച്ചു. അതു് ഒരു വെള്ളിയാഴ്ചയാണ്. അതിനു മുമ്പിലത്തെ ചൊവ്വാഴ്ചയാണ് ഇവരുടെ അച്ഛൻ മരിച്ചതു്. ആ കാലത്തു ഞങ്ങൾ ഇവരുടെ അയൽവക്കത്താണു താമസിച്ചിരുന്നതു്. ഞങ്ങളുടെ വീടുരണ്ടും ഒരു വേലിയായിരുന്നു. ഇവരുടെ അച്ഛൻ ഒരു കൃഷിക്കാരനായിരുന്നു. അയാൾ ഒരു വൃക്ഷം വെട്ടിമുറിക്കുമ്പോൾ ഒരു വലിയകൊമ്പു പുറത്തുവന്നടിച്ചുവീണു. പിന്നെ മിണ്ടീട്ടില്ല. ആ ആഴ്ച തന്നെ ഭാര്യ ഇരട്ടപ്രസവിച്ചു. കുട്ടികളെ അനാഥകളായി ഇട്ടേച്ചു് അവരും ഭർത്താവിന്റെ പിന്നാ

ലെ പോയി. ഈ കുട്ടികളെ എന്തുചെയ്യേണമെന്നു ഞങ്ങൾക്കാർക്കും നിശ്ചയമില്ലാതായി. എല്ലാവരുംകൂടി ആലോചിച്ചു കുട്ടികളെ നോക്കേണ്ടഭാരം എന്നെ ഏല്പിച്ചു. അന്ന് എന്റെ കുട്ടി ഇവരുടെ പ്രായം തന്നെയായിരുന്നു. അവനും മുല കുടിച്ചിരുന്നു. ഞാൻ മൂന്നുകുട്ടികളേയും യാതൊരു വ്യത്യാസവുംകൂടാതെ നോക്കിയിരുന്നു. രണ്ടുവയസ്സു തികയുന്നതിനു മുമ്പു എന്റെ കുട്ടികഴിഞ്ഞു. അതിൽപിന്നെ ഞാൻ പ്രസവിച്ചിട്ടില്ല. ഈ കുട്ടികൾ ഉണ്ടായിരുന്നില്ലെങ്കിൽ എന്റെ കഥയും [illegible] അവസാനിച്ചേനേ. ഈ കുട്ടികളാണ് എന്റെ ജീവൻ. എന്റെ പൊന്നുകുട്ടികൾ" എന്നുപറഞ്ഞുകൊണ്ട് ആ സ്ത്രീ കുട്ടികളെ രണ്ടുപേരേയും മാറോടുചേർത്തു മുറുക്കിപ്പിടിച്ചു.

ഇതുകണ്ടപ്പോൾ മാത്ര ഒരു ദീർഘശ്വാസത്തോടുകൂടിപ്പറഞ്ഞു. "പണ്ടുള്ളവർ പറയുന്നതു ശരിയാണ്. അപ്പനും അമ്മയും ഉപേക്ഷിച്ചാലും കഴിയും, ദൈവമുപേക്ഷിച്ചാലത്തെ കഥയാണു കഷ്ടം!"

അവർ ഇങ്ങനെ ഓരോന്നു സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ആ മുറി മുഴുവനും അസാധാരണമായ ഒരു വെളിച്ചംകൊണ്ടു പ്രകാശമാനമായിത്തീർന്നു. എല്ലാവരും അത്ഭുതത്തോടുകൂടി നാലുപുറവുംനോക്കി. മുറിയുടെ ഒരുമൂലയ്ക്കൽ, മൈക്കൽ മനുഷ്യസാധാരണമല്ലാത്ത ഒരു മന്ദഹാസത്തോടുകൂടി മേല്പോട്ടുനോക്കിക്കൊണ്ടിരിക്കുന്നതു് അവർ കണ്ടു.

കുറച്ചുനേരംകഴിഞ്ഞപ്പോൾ സ്ത്രീ യാത്രപറഞ്ഞു കുട്ടികളേയും കൊണ്ടുപോയി. ഈ തരംനോക്കി മൈക്കൽ ഇരുന്നിടത്തുനിന്ന് എഴുന്നേറ്റു മാത്രയേയും സൈമണെ

യും താനെ തൊഴുതു താനും പോകുന്നു എന്നു സവിനയം പറഞ്ഞു.

മൈക്കൽ ഒരു മനുഷ്യനല്ലെന്നും, എന്തോ അസാധാരണയായ ഒരു തേജോമൂർത്തിയാണെന്നും ചെരുപ്പുകുത്തിക്കും ഭാര്യയ്ക്കും തോന്നി. സൈമൺ ഉടനേതന്നെ എഴുന്നേററു മൈക്കലിന്റെ കാൽക്കൽവീണു ഇപ്രകാരംപറഞ്ഞു:—"മൈക്കൽ, നിങ്ങൾ ഒരു സാധാരണമനുഷ്യനല്ലെന്നു ഞങ്ങൾക്കു മനസ്സിലായിരിക്കുന്നു. നിങ്ങളുടെ പൂർവ്വചരിത്രത്തെപ്പററി ഞാൻ ഒന്നും ചോദിക്കുന്നില്ല. എങ്കിലും ഒന്നുരണ്ടുകാര്യങ്ങൾ എനിക്കറിഞ്ഞാൽകൊള്ളാമെന്നുണ്ട്. വ്യസനപരവശനായിരുന്ന നിങ്ങൾ ആദ്യമായി എന്റെ ഭാര്യ ഭക്ഷണംതയ്യാറാക്കിത്തന്നപ്പോൾ ഒന്നു മന്ദഹസിച്ചു. രണ്ടാമതു് ആ മന്ദഹാസം നിങ്ങളുടെ മുഖത്തു കണ്ടതു്, ആ ദീർഘകായൻ ചെരുപ്പുണ്ടാക്കുവാൻ കല്പനതന്നപ്പോഴാണ്. ഇന്നു് ആ സ്ത്രീ അവളുടെ കുട്ടികളുടെ ചരിത്രം പറയുമ്പോൾ നിങ്ങൾ മൂന്നാമതൊരിക്കൽ മന്ദഹസിച്ചു. നിങ്ങളുടെ മുഖം മുമ്പൊരിക്കലും കണ്ടിട്ടില്ലാത്തവിധത്തിൽ പ്രസന്നമായിരിക്കുന്നു. നിങ്ങളുടെ ശരീരത്തിൽനിന്നു തേജോരശ്മികൾ പുറപ്പെടുന്നതുപോലെതോന്നുന്നു. നിങ്ങളുടെ അപൂർവ്വമായ മന്ദഹാസങ്ങൾ സന്ദർഭോചിതങ്ങളാകാതിരിക്കുവാൻ തരമില്ല. അവയുടെ അർത്ഥം ഗ്രഹിക്കുവാൻതക്ക ബുദ്ധിവൈഭവം ഞങ്ങൾക്കില്ലതാനും. അതുകൊണ്ടു് അവയുടെ അർത്ഥം ഒന്നുപറഞ്ഞുതന്നാൽകൊള്ളാം."

മൈക്കൽ—"ഞാൻ ദൈവശിക്ഷ അനുഭവിക്കയാണെന്നു പണ്ടു പറഞ്ഞതു നിങ്ങൾക്കു് ഓർമ്മയുണ്ടായിരിക്കാം. ഞാൻ ചെയ്ത കുററത്തിനു ദൈവം എനിക്കിപ്പോൾ മാപ്പുതന്നിരിക്കുന്നു. അതുകൊണ്ടു് എന്റെ തേജ

സ്വരൂപം എനിക്കു തിരിയെ കിട്ടിയിരിക്കുന്നു. ലോകത്തിൽപോയി ജനങ്ങളുടെ ഇടയിൽകിടന്നു മൂന്നു സാരവത്തായ കാര്യങ്ങൾ അറിയേണ്ടതിനാണു ദൈവം എന്നെ ഏല്പിച്ചയച്ചതു്. ആ മൂന്നും ഞാൻ ഗ്രഹിച്ചുകഴിഞ്ഞു. അതു് ഓരോന്നും മനസ്സിലായ സന്ദർഭങ്ങളിലാണു ഞാൻ മന്ദഹസിച്ചതു്."

സൈമൺ—"മൈക്കൽ, നിങ്ങളെ എന്തിനാണു ദൈവം ശിക്ഷിച്ചതു്? നിങ്ങൾ പഠിച്ച മൂന്നുകാര്യങ്ങൾ എന്തെല്ലാമാണു്?"

മൈക്കൽ—അദ്ദേഹത്തിന്റെ കല്പനകളെ തെറ്റിനടന്നതുകൊണ്ടാണു ദൈവം എന്നെ ശിക്ഷിച്ചതു്. ഞാൻ സ്വർഗ്ഗത്തിൽ ദേവകളുടെ കൂട്ടത്തിൽ ഒരാളായിരുന്നു. അങ്ങനെയിരിക്കുന്നകാലത്തു ലോകത്തിൽ വന്നു് ഒരു സ്ത്രീയുടെ ആത്മാവിനെ എടുത്തുകൊണ്ടുചെല്ലേണ്ടതിനു ദൈവം എന്നെ ഏല്പിച്ചയച്ചു. രണ്ടു കുട്ടികളെ ഒരേസമയത്തു പ്രസവിച്ചു് ഏകദേശം മൃതപ്രായയായികിടന്നിരുന്ന ആ സാധുസ്ത്രീ എന്നെ കണ്ടിട്ടു് ആരെന്നറിഞ്ഞു്, അവളെ രക്ഷിക്കേണമെന്നപേക്ഷിച്ചു. സ്ത്രീയുടെ ആത്മാവെടുത്തു് ആ സാധുകുട്ടികളെ അനാഥകളാക്കുന്നതിനു് എനിക്കു മനസ്സുവന്നില്ല. ഞാൻ തിരികെ സ്വർഗ്ഗത്തിൽചെന്നു അദ്ദേഹത്തോടു കാര്യമെല്ലാം പറഞ്ഞു. ഇതുകേട്ടു് അദ്ദേഹം ഒരു മന്ദസ്മിതത്തോടുകൂടി എന്നോടു് ഇപ്രകാരം പറഞ്ഞു. 'തിരികെപോയി ആ സ്ത്രീയുടെ ആത്മാവു എടുത്തുകൊണ്ടുവരിക. അതോടുകൂടിത്തന്നെ എല്ലാമനുഷ്യരിലും ഉള്ളതെന്താണെന്നും, മനുഷ്യന്നു മനസ്സിലാക്കുവാൻ സാധിക്കാത്തതെന്താണെന്നും, മനുഷ്യജീവിതത്തിന്റെ മർമ്മമെന്താണെന്നും ഗ്രഹിച്ചു

കൊണ്ടുവരിക"! ഇതുകേട്ടു, ഞാൻ ഉടനെതന്നെ തിരി
കെവന്നു് സ്ത്രീയുടെ ആത്മാവിനെ കൈവശപ്പെടുത്തി
തിരികെ പോകാൻ ശ്രമിച്ചപ്പോൾ കാൽകുഴഞ്ഞു
താഴെവീണുപോയി. ഇതാണു് എന്റെ ചരിത്രത്തി
ന്റെ ചുരുക്കം. ഞാൻ അങ്ങനെ നിരാശ്രയനായി
കിടക്കുന്നസമയത്താണു സൈമൺ എന്നെക്കണ്ടതു്.
അതിനുശേഷം സംഭവിച്ചതെല്ലാം നിങ്ങൾക്കു് അറി
യാമല്ലോ. ഞാൻ ഇവിടെവന്നു കയറിയപ്പോൾ ആ
ദ്യമായി മാത്ര എന്നെ ആട്ടിപ്പായിക്കുവാനാണു് ആ
ലോചിച്ചതു്. ഈശ്വരൻ സൃഷ്ടിച്ചമനുഷ്യൻ തന്നെ
ത്താൻ മതിമറന്നു് ഓരോ ദുഷ്പ്രവൃത്തികളെ ചെയ്യാൻ
ഉദ്യമിക്കുമ്പോഴാണു് അവർ അധഃപതനത്തിനും, മ
രണത്തിനുംതന്നെ വശഗരാകുന്നതു്. എന്നേയും
സൈമണേയും ശകാരിച്ചുകൊണ്ടിരുന്ന സമയത്തു
ഞാൻ മാത്രയുടെ മുഖത്തു മരണം മൂർത്തീകരിച്ചിരി
ക്കുന്നതുകണ്ടു. അപ്പോൾ എനിക്കു വലിയവ്യസനം
തോന്നി. എന്നാൽ കോപംശമിച്ചു് മനുഷ്യപ്രകൃതി
ക്കു യോജിച്ച വിധത്തിൽ ദയവോടുകൂടി എന്റെ
മുഖത്തുനോക്കിയപ്പോൾ ഞാൻ മാത്രയുടെ മുഖത്തു
തേജോമൂർത്തിയായ ജഗദീശ്വരനെത്തന്നെ കണ്ടു. അ
പ്പോൾ എനിക്കു് ഈശ്വരൻ എന്നോടുകല്പിച്ചയച്ച
ആദ്യത്തെ കാര്യം, അതായതു എല്ലാമനുഷ്യരിലും ഉ
ള്ളതെന്താണെന്നു മനസ്സിലായി. എല്ലാസൃഷ്ടികളി
ലും സമസൃഷ്ടിസ്നേഹം മങ്ങിക്കിടപ്പുണ്ടെന്നു എനി
ക്കുതീർച്ചപ്പെട്ടു. ആദ്യത്തെ ചോദ്യത്തിന്റെ ശരി
യായ സമാധാനം കിട്ടിയ സന്തോഷംകൊണ്ടാണു്
ഞാൻ അപ്പോൾ മന്ദഹസിച്ചതു്. പിന്നെ എനി
ക്കറിയേണ്ടിയിരുന്നതു മനുഷ്യർക്കു ദൈവം കൊടുക്കാ
ത്തതു എന്താണെന്നും, മനുഷ്യജീവിതത്തിന്റെ മ
ർമ്മം എന്താണെന്നുമാണു്.

"ഇവിടെ താമസിച്ചു രണ്ടുമൂന്നുകൊല്ലം കഴിഞ്ഞപ്പോഴാണല്ലോ ആ ദീർഘകായൻ ചെരുപ്പിനു തോൽകൊണ്ടുവന്നതു്. ഒരുകൊല്ലത്തേക്കു യാതൊരുകേടും വരാത്ത വിധത്തിൽ ചെരുപ്പുണ്ടാക്കിക്കൊടുക്കേണമെന്നു് അയാൾ കല്പിക്കുന്നതുകേട്ടപ്പോൾ എനിക്കു് അളവററവിസ്മയംതോന്നി. അയാളുടെ അടുത്തു പിന്നിൽതന്നെ നിന്നിരുന്ന മരണദൂതനെ ഞാൻ ഒഴികെ ആരുംതന്നെ കണ്ടിരുന്നില്ല. ആ ദീർഘകായന്റെ ആത്മാവു് അന്നസ്തമിക്കുന്നതിനകത്തു പരലോകം പ്രാപിക്കുമെന്നു എനിക്കറിയാമായിരുന്നു. രണ്ടുമൂന്നുമണിക്കൂറിനകം മരിക്കുവാൻപോകുന്ന ഇയ്യാൾ ഒരുകൊല്ലത്തേക്കു വേണ്ടഏർപ്പാടുചെയ്യുന്നതു എന്തൊരുമറിമായമാണെന്നു ഞാൻ അത്ഭുതപ്പെട്ടു. എനിക്കപ്പോൾ ദൈവത്തിന്റെ രണ്ടാമത്തെ ആജ്ഞ ഓർമ്മവന്നു. മനുഷ്യനു് അറിയുവാൻ സാധിക്കാത്തതു് അവരുടെ മരണസമയമാണെന്നു് എനിക്കു മനസ്സിലായി. രണ്ടാമത്തെ ചോദ്യത്തിനു ശരിയായ സമാധാനം കിട്ടിയപ്പോൾ എനിക്കുണ്ടായ സന്തോഷംകൊണ്ടു് അപ്പോഴും ചിരിവന്നുപോയി."

"പിന്നീടു് എന്റെശ്രമം മനുഷ്യജീവിതത്തിന്റെ മർമ്മം എന്താണെന്നു കണ്ടുപിടിക്കുവാനായിരുന്നു. വളരെനാൾ കാത്തിരുന്നതിനുശേഷമാണു് ഈ ചോദ്യത്തിനു ശരിയായ സമാധാനം എനിക്കുകിട്ടിയതു്. ഇന്നു് ഇവിടെ വന്ന ആ ചെറിയകുട്ടികളെ കണ്ടമാത്രയിൽതന്നെ ഞാൻ അവരെ തിരിച്ചറിഞ്ഞു. ആ കുട്ടികൾ ജീവിച്ചിരിക്കുന്നുണ്ടെന്നു അറിഞ്ഞപ്പോൾ എനിക്കു വലിയ അത്ഭുതംതോന്നി. അച്ഛനമ്മമാർ ഇല്ലാതെ ചെറുകുട്ടികൾക്കു വളരുവാൻ സാധിക്കുന്നതല്ലെന്നായിരുന്നു എന്റെ വിശ്വാസം. സ്വന്തംകുട്ടികളെക്കാൾ അധികമായ വാത്സല്യത്തോടുകൂടി ആ സ്ത്രീ ആ കുട്ടികളെ പരിപാലിക്കുന്നതുകണ്ടപ്പോൾ അവിടെ ദൈവമുണ്ടെന്നു എനിക്കുതോന്നി. അതിൽനിന്നു മനുഷ്യ

ജീവിതത്തിന്റെ മൎമ്മമെന്താണെന്നു ഞാൻ ഗ്രഹിച്ചു. ഇതുകൊണ്ടുണ്ടായ സന്തോഷംകൊണ്ടാണ് ഞാൻ മൂന്നാമതൊരിക്കൽ മന്ദഹസിച്ചതു്. മനുഷ്യജീവിതത്തിന്റെ മൎമ്മം, സമസൃഷ്ടിസ്നേഹമാണെന്നും ദൈവം എന്നെ മനസ്സിലാക്കിത്തന്നു" ഇത്രയും പറഞ്ഞിട്ടു മൈക്കൽ തേജസ്സ്വരൂപിയായി മേല്പോട്ടുയൎന്നു്, അവിടെ നിന്നുകൊണ്ടു വളരെ ഗൗരവമായസ്വരത്തിൽ ഇപ്രകാരം പറഞ്ഞു. "സ്വശരീരത്തെ മാത്രംപോററി രക്ഷിക്കേണ്ട ആവശ്യത്തിലേക്കല്ല മനുഷ്യജന്മം. സമസൃഷ്ടിസ്നേഹത്തിന്റെ അഭാവം മനുഷ്യന്റെ അധഃപതനത്തിനു കാരണമാകുന്നു. ഈശ്വരവിശ്വാസത്തിന്റെ കാതൽ സ്നേഹമെന്നേമാത്രമാണ്. മനുഷ്യരുടെ ജീവിതരേഖയെ ഈശ്വരൻ ക്ലിപ്തപ്പെടുത്താതിരിക്കുന്നതിനുള്ളകാരണം മനുഷ്യർജീവിതസമരം ചെയ്യേണ്ടതിനുവേണ്ടുന്ന ഒരുക്കങ്ങളും അറിഞ്ഞുസഫലപ്പെടുത്തുവാൻ കഴിയാതെ സ്വല്പമാത്രമാണ്. മനുഷ്യർ ഓരോരുത്തൎക്കും,അതുപോലെതന്നെ മനുഷ്യവൎഗ്ഗത്തിനൊട്ടുക്കും വേണ്ടിവരുന്ന ആവശ്യങ്ങൾ ഭിന്നഭിന്നമാണെന്നു അറിയാമെങ്കിലും, കാലനിൎണ്ണയം ചെയ്യാത്തതിനാൽ സുഖദുഃഖങ്ങൾ പരസ്പരാവകാശമായിത്തന്നെ ഇരിക്കുന്നു. ഇതു മനുഷ്യർ തമ്മിലുള്ള ഐകമത്യത്തിനു് അത്യന്താപേക്ഷിതമായിട്ടുള്ളതാണ്. സ്നേഹമുള്ളേടത്തു ദൈവമുണ്ടു്" ഇത്രയും പറഞ്ഞിട്ടു് ആ തേജോമൂൎത്തി മേല്പോട്ടുയൎന്നു് അപ്രത്യക്ഷമായി.

സൈമണും മാത്ര്യയും കുട്ടികളും പരമാനന്ദത്തിൽ ലയിച്ചു മതിമറന്നിരുന്നുപോയി. ഏകാഗ്രതയിൽനിന്നുണൎന്നു നാലുപുറവും നോക്കിയപ്പോൾ, അവിടെ താനും ഭാൎയ്യയും കുട്ടികളും മാത്രമെയുള്ളു വെന്നറിഞ്ഞു സൈമൺ വിസ്മയിച്ചു!

---

## ൪ ഒരു ഐതിഹ്യം.

---

തെക്കെ അമേരിക്കയിൽ ഇന്ത്യാക്കാർ എന്നു വിളിക്കപ്പെടുന്ന ഒരു കൂട്ടം ആളുകളുടെ ഇടയിൽ മനുഷ്യന്റെ സ്ഥിതി ഇപ്പോൾ നാം കാണുന്ന വിധത്തിലായിത്തീൎന്നതിനെപ്പറ്റി ഒരു ഐതിഹ്യമുണ്ട്.

ഈശ്വരൻ ആദ്യമായി മനുഷ്യരെ സൃഷ്ടിച്ചപ്പോൾ, അദ്ദേഹത്തിന്റെ ഉദ്ദേശ്യം അവൎക്കു ജീവിച്ചിരിക്കേണ്ടതിനു സ്വയമേവ യാതൊരു പ്രവൃത്തിയും ചെയ്യാനുണ്ടാകരുതെന്നായിരുന്നുവത്രെ. അതുകൊണ്ട്, അദ്ദേഹം അവൎക്കു താമസിക്കുന്നതിനു വീടുകളോ, ധരിക്കുന്നതിനു വസ്ത്രങ്ങളോ, ശരീരപോഷണത്തിനു ഭക്ഷണസാധനങ്ങളോ ആവശ്യമായി വരാത്ത വിധത്തിൽ അവരെ സൃഷ്ടിച്ചു. അതിനും പുറമെ അവർ യാതൊരു രോഗങ്ങൾക്കും വശംവദരാകാതെ നൂറിൽപരം കൊല്ലങ്ങളോളം ജീവിച്ചിരിക്കേണ്ടതിനും വേണ്ട ഏൎപ്പാട് അദ്ദേഹം ചെയ്തു.

ഇങ്ങനെ കുറേക്കാലം കഴിഞ്ഞപ്പോൾ, മനുഷ്യർ താൻ കൊടുത്ത ജീവിതാനുഗ്രഹത്തെ ഏതു വിധത്തിലാണ് അനുഭവിക്കുന്നതെന്നറിയേണ്ടതിന് അദ്ദേഹം ഒരിക്കൽക്കൂടി ലോകത്തിൽ വന്നു. മനുഷ്യരിൽ ഓരോരുത്തരും ഐകമത്യശൂന്യന്മാരും, സ്വാൎത്ഥതല്പരന്മാരും ആയിത്തീൎന്നിരിക്കുന്നതായും, പരസ്പരം ഉണ്ടായിരുന്ന കലഹങ്ങൾ നിമിത്തം അവരുടെ ജീവിതം ദുഃഖഭൂയിഷ്ഠമായിരിക്കുന്നതായും, ഒരു അനുഗ്രഹമായിരിക്കേണ്ടതിനു പകരം ജീവിതം അവൎക്ക് ഒരു ശാപമായി തോന്നിയതിനാൽ തീരെ അസഹ്യമായിത്തീൎന്നിട്ടുള്ളതായും അദ്ദേഹം കണ്ടു.

ഈശ്വരൻ ഇതുകണ്ടു വിസ്മിതനായി. പരസ്പരസ
ഹായാപേക്ഷകൂടാതെ ജീവിക്കേണ്ടിവരുന്നതുകൊണ്ടാണു
ജീവിതം ഒരനുഗ്രഹമായിത്തീരേണ്ടതിനു പകരം മനുഷ്യൎക്കു
ഒരു ഭാരമായിത്തീൎന്നിരിക്കുന്നതു് എന്നു് അദ്ദേഹം കണ്ടു.
അതുകൊണ്ടു് മനുഷ്യന്റെ ജീവിതസമ്പ്രദായത്തെ ഒന്നു്
മാറേണ്ടതിനു അദ്ദേഹം മനുഷ്യനെ പ്രവൃത്തിയെടുക്കാതെ
ജീവിച്ചിരിക്കുവാൻ സാധിക്കാത്ത വിധത്തിൽ ആക്കിത്തീ
ൎക്കേണമെന്നു നിശ്ചയിച്ചു. തന്മൂലം മനുഷ്യനു താമസി
ക്കേണ്ടതിനു വീടുകളും, ധരിക്കേണ്ടതിനു വസ്ത്രങ്ങളും പൈ
ദാഹശമനത്തിനു ഭക്ഷ്യപാനാദികളും സ്വപ്രയത്നംകൊണ്ടു
തന്നെ കണ്ടുപിടിക്കാതെ ഗത്യന്തരമില്ലാതായി. ശരീരപ്ര
യത്നം മനുഷ്യനിൽ ഐകമത്യം ഉണ്ടാക്കിത്തീൎക്കുന്നതാണെ
ന്നു് അദ്ദേഹം നിശ്ചയിച്ചു. ഓരോരുത്തനും ജീവിച്ചിരി
ക്കേണ്ടതിനു ആവശ്യമായി വരുന്ന സാധനങ്ങളെ അവന
വനുതന്നെ ശേഖരിക്കുവാൻ സാധിക്കാത്തതിനാൽ പരാ
പേക്ഷ വേണ്ടിവരുന്നതുകൊണ്ടു് അവർ പരസ്പരസൌ
ഹാൎദ്ദത്തോടുകൂടി ജീവിച്ചിരിക്കുമെന്നായിരുന്നു അദ്ദേഹ
ത്തിന്റെ ഉദ്ദേശ്യം. മനുഷ്യർ തമ്മിലുള്ള സ്നേഹവും സ
ഹൃദയത്വവും കൂടുംതോറും അവൎക്കു ജീവിതത്തിൽ ആസ
ക്തിയും കൂടുന്നതാണെന്നു നിശ്ചയിച്ചു് അദ്ദേഹം അവരെ
പ്രവൃത്തിശീലന്മാരാക്കിത്തീൎത്തു.

ഇങ്ങനെ കുറെക്കാലം കഴിഞ്ഞപ്പോൾ ഈശ്വരൻ
പിന്നെയും മനുഷ്യന്റെ സ്ഥിതി അറിയേണ്ടതിനു വന്നു.
മനുഷ്യരെ മുമ്പിലത്തേക്കാൾ അധികം കഷ്ടസ്ഥിതിയിൽ
കണ്ടു് അദ്ദേഹം അത്ഭുതപ്പെട്ടു. ജോലി ചെയ്യുന്ന കാൎയ്യ
ത്തിൽ ഐകമത്യം കൂടാതെ നിവൃത്തിയില്ലായിരുന്നതു
കൊണ്ടു് ആ കാൎയ്യത്തിൽ മാത്രം വലിയ ഭിന്നിപ്പുണ്ടായിരു
ന്നില്ലെന്നു മാത്രമല്ലാതെ, മറ്റെല്ലാ കാൎയ്യങ്ങളിലും മനുഷ്യർ
തമ്മിലുള്ള സ്പൎദ്ധ വൎദ്ധിച്ചുകൊണ്ടുതന്നെ ഇരുന്നു. മനു

ഷ്യർ പ്രത്യേകം ഓരോ സംഘങ്ങളായി തിരിഞ്ഞിരുന്നു. ഓരോ സംഘക്കാരും മററുള്ള സംഘക്കാരോട് കലഹിക്കു കയും, അവരുടെ ഉയൎച്ചയ്ക്കു തടസ്സമായി നില്ക്കുകയും ചെയ്തു.

ഇതുകൊണ്ടും മനുഷ്യർ നേരെയാകുന്നതല്ലെന്നുകണ്ടു് ഈശ്വരൻ, മനുഷ്യനു് ഇത്രആയുസ്സുണ്ടെന്നോ, ഇന്നപ്പോൾ മരിക്കുമെന്നോ, ഇത്രകാലം ജീവിച്ചിരിക്കുമെന്നോ സ്ഥിരത യില്ലാതാക്കിത്തീൎത്തു. മനുഷ്യർ എല്ലായ്പോഴും മരണത്തി നധീനന്മാരാണെന്നു് അവരെ മനസ്സിലാക്കിക്കൊടുത്തു. അസ്ഥിരവും ക്ഷണഭംഗുരവുമായ ഒരു ജീവിതത്തിനുവേ ണ്ടി പ്രയത്നിച്ചു കലഹിക്കുന്നതു ബുദ്ധിപൂൎവ്വമല്ലെന്നു മനു സ്സിലാക്കീട്ടെങ്കിലും മനുഷ്യർ ദുൎവ്യാപാരങ്ങളിൽ ഏൎപ്പെടാ തിരിക്കട്ടെ എന്നായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശ്യം.

എന്നാൽ ഈ സൂത്രവും അദ്ദേഹം വിചാരിച്ചതുപോ ലെ ഫലിച്ചില്ല. മനുഷ്യന്റെ സ്ഥിതി അറിയേണ്ടതിനു, വീണ്ടും തിരിച്ചുവന്നപ്പോൾ അവർ പണ്ടത്തേതിൽനിന്നും സ്വല്പമെങ്കിലും വ്യത്യാസപ്പെട്ടിട്ടില്ലെന്നുകണ്ടു അദ്ദേഹത്തി നു വലിയ ആശ്ചൎയ്യമായി. മനുഷ്യനു മരണം ഏതുനിമിഷ മെങ്കിലും സാധ്യമാകയാൽ ജീവൻ നശിപ്പിക്കുന്നതു എളു പ്പമായിത്തീൎന്നു. 'കൈയൂക്കുള്ളവൻ കാൎയ്യക്കാരൻ' എന്നനി ലയിൽ ശക്തിയുള്ളവർ ഇല്ലാത്തവരെ നിൎദ്ദയം ഹിംസി ക്കുവാനും ആരംഭിച്ചു. ശക്തിമാന്മാരുടെ പ്രധാനജോലി, അശക്തന്മാരെ തങ്ങളുടെ കല്പനകളെ ബലാൽക്കാരമായി അനുസരിപ്പിക്കുകയായിരുന്നു. അതിനാൽ ശക്തിമാന്മാർ മടിയന്മാരും പരോപദ്രവികളും അശക്തന്മാർ ഭീരുക്കളും ആശാരഹിതന്മാരും ആയിത്തീൎന്നു. രണ്ടുകൂട്ടരും തമ്മിൽ തമ്മിൽ വെറുക്കുകയും ഭയപ്പെടുകയും ചെയ്തിരുന്നു. മനു ഷ്യരുടെ ജീവിതം പൂൎവ്വാധികം ദുഃഖഭൂയിഷ്ഠമായി പരിണ മിച്ചു.

ഇതുകണ്ടു വിസ്മയസ്തബ്ധനായ ഈശ്വരൻ കാൎയ്യമെല്ലാം ഒരുവിധത്തിൽ അവസാനിപ്പിക്കാതെ നിവൃത്തിയില്ലെന്നു നിശ്ചയിച്ചു്, അവസാനക്കൈ ആയിട്ടു് ഒരു പണി പറ്റിക്കുവാൻ തീൎച്ചപ്പെടുത്തി. അദ്ദേഹം മനുഷ്യനിൽ പലവിധമായ രോഗങ്ങളെ സൃഷ്ടിച്ചു. എല്ലാമനുഷ്യരും രോഗങ്ങൾക്കധീനന്മാരാണെന്നു തീൎച്ചപ്പെട്ടപ്പോൾ രോഗാതുരന്മാരായവരോടു മററുള്ളവൎക്കു് അനുകമ്പയുണ്ടാകുമെന്നും, തൽഫലമായിട്ടു ശക്തന്മാരും അശക്തന്മാരും തമ്മിൽ അന്യോന്യം സ്നേഹദാക്ഷിണ്യങ്ങളോടുകൂടി പെരുമാറുന്നതാണെന്നും അദ്ദേഹം വിചാരിച്ചു. അതുകൊണ്ടു മനുഷ്യരെ, രോഗങ്ങൾക്കധീനന്മാരാക്കിത്തീൎത്തിട്ടു പിന്നെയും അദ്ദേഹം അവിടംവിട്ടുപോയി.



ഇതുകൊണ്ടും മനുഷ്യനു യാതൊരു വ്യത്യാസവും ഉണ്ടായില്ല. അവരിൽ ആദ്യമേതന്നെകണ്ട സ്വാൎത്ഥതല്പരതയും, പരദ്വേഷകാംക്ഷയും അനൈകമത്യവും വൎദ്ധിച്ചു അവർ കണക്കിലധികം ദുൎമ്മാൎഗ്ഗികളായിത്തീൎന്നിരിക്കുന്നതായി അദ്ദേഹംകണ്ടു. മനുഷ്യർ തമ്മിൽ ഐകമത്യമുണ്ടാകേണ്ടതിനു് അദ്ദേഹം എടുത്ത ഉപായങ്ങളെല്ലാം തീരെ വിപരീതമായ അനുഭവത്തിനു കാരണമായി. ശക്തന്മാരും സുഖഭോഗികളും ആയിട്ടുള്ളവർ, മററുള്ളവരെ അവരുടെ സുഖവൎദ്ധനയ്ക്കുള്ള ഉപകരണങ്ങളാക്കിത്തീൎത്തു. സാധുക്കളായ ശക്തിഹീനന്മാരുടെ അലച്ചിൽ, ഈ സുഖഭോഗികൾക്കു് ഒരിക്കലും പശ്ചാത്താപത്തിനോ അനുകമ്പയ്ക്കോ കാരണമായില്ല. മനുഷ്യർ പരസ്പരമുള്ള സമസൃഷ്ടിസ്നേഹത്തിന്റെ ഫലമായിട്ടു് അനുഭവിക്കേണ്ടിയിരുന്നസുഖങ്ങൾ ക്രയവിക്രയവസ്തുക്കളായിത്തീൎന്നു. തന്നിമിത്തം, പരദുഃഖത്തിൽ ആൎക്കുംതന്നെ അനുകമ്പയില്ലാതായി.

“വാസ്തവമായ സുഖം ഇന്നതാണെന്നറിയേണ്ടതിനു,

ഞാൻ മനുഷ്യൎക്ക കാണിച്ചുകൊടുത്ത ഓരോ പരീക്ഷകളും
വിഫലമായിത്തീൎന്നിരിക്കുന്നു. ഇനി അവർ തങ്ങളുടെ
സ്വന്തം അനുഭവങ്ങളിൽ നിന്നുതന്നെ നിത്യമായിട്ടുള്ള സു
ഖം എന്താണെന്നു മനസ്സിലാക്കിക്കൊള്ളട്ടെ" എന്ന് ഈ
ശ്വരൻ വളരെ സിദ്ധാന്തമായി പറഞ്ഞു മനുഷ്യരെ അനാ
ഥന്മാരായി വിട്ടിട്ടു പോകയും ചെയ്തു. അവരവരുടെ സു
ഖദുഃഖങ്ങൾക്ക അവരവർതന്നെ ഉത്തരവാദികളായിത്തീൎന്നു.
ഈശ്വരസഹായം കൂടാതെ ജീവിതം നയിക്കുവാൻ തുടങ്ങി
യ മനുഷ്യൎക്ക്, ലോകത്തിൽ പരമമായ സുഖം സാധിക്കാ
വുന്നതാണെന്നും, ആവശ്യമാണെന്നും മനസ്സിലാക്കുവാൻ വ
ളരെ കാലത്തേക്ക കഴിഞ്ഞില്ല. എന്നാൽ ഒടുവിൽ മനു
ഷ്യർ ശരീരപ്രയത്നത്തിന്റെമാഹാത്മ്യം ക്രമേണമനസ്സിലാ
ക്കുവാൻ തുടങ്ങി. തൽഫലമായിട്ടു സുഖഭോഗികൾക്ക ശ
രീരപ്രയത്നത്തിൽ ഉണ്ടായിരുന്ന അനിഷ്ടവും, വെറുപ്പും അ
തുപോലെതന്നെ അശക്തന്മാരായ സാധുക്കൾക്ക് അതിൽ
ഉണ്ടായിരുന്ന ഭയവും നിശ്ശേഷം നശിക്കുകയും, ശരീരപ്രയ
ത്നം ലോകത്തിൽ എല്ലാവൎക്കും വ്യത്യാസംകൂടാതെ സ്വീ
കാരയോഗ്യമാണെന്നു ബോദ്ധ്യംവരികയും ചെയ്തു.

മരണം നിശ്ചയമായിട്ടുള്ള സ്ഥിതിക്ക് മനുഷ്യർ അ
സ്ഥിരമായ തങ്ങളുടെ ജീവിതത്തെ സമസൃഷ്ടിസ്നേഹംകൊ
ണ്ടും ഐക്യമത്യംകൊണ്ടും സംസ്കരിച്ചു പരിശുദ്ധമാക്കി
പരമമായ സുഖത്തിന്നൎഹന്മാരായിത്തീരേണ്ടതാണെന്ന് അ
വർ എന്നെന്നേക്കും മനസ്സിലാക്കി.

---

# ൯. ഉറച്ചുനിന്നോനേ പിടിച്ചു നിറുത്താവൂ.

ഒരിക്കൽ ഒരു ദരിദ്രനായ കൃഷിക്കാരന് ഒരു പുത്രനുണ്ടായി. പുത്രലബ്ധിയിൽ സാധാരണ എല്ലാവൎക്കും ഉണ്ടാകുന്നതുപോലെ അളവററ സന്തോഷം ആ സാധുകൃഷിക്കാരനും തോന്നി. പുത്രന്റെ നാമകരണദിവസം അടുത്തു. പേരിടുന്ന സമയത്തു തലതൊട്ടു മാതൃസ്ഥാനവും പിതൃസ്ഥാനവും *സ്വീകരിക്കേണ്ടതിന് ആരെയും കിട്ടാതെ, കൃഷിക്കാരൻ വല്ലാതെ കഴങ്ങി. ഒരു ദരിദ്രക്കുട്ടിയുടെ പിതൃസ്ഥാനം സ്വീകരിക്കുന്നതിന് ആൎക്കുംതന്നെ മനസ്സുണ്ടായിരുന്നില്ല. കുട്ടിയുടെ ശിരസ്സിൽ തൊട്ടു മാതൃപിതൃസ്ഥാനങ്ങളെ ആരെങ്കിലും സ്വീകരിക്കാതെ നാമകരണം ചെയ്യുന്നതു് ആചാരവിരുദ്ധമായതുകൊണ്ട്, ആ സാധുകൃഷിക്കാരൻ അതിനന്വേഷിച്ച് അവിടെയെല്ലാം നടന്നു. വളരെ ഇച്ഛാഭംഗത്തോടുകൂടി വഴിയിൽ അങ്ങുമിങ്ങും അലഞ്ഞു നടക്കുമ്പോൾ, അയാൾ അവിടങ്ങളിൽ അതിനുമുമ്പു കണ്ടിട്ടില്ലാത്ത ഒരാളെ കാണുവാനിടയായി. വിഷണ്ണനായി നടക്കുന്ന കൃഷിക്കാരനെ കണ്ടഉടനെ ആ അപരിചിതൻ "അല്ലയോ സ്നേഹിതാ! നിങ്ങൾ എവിടേക്കാണു പോകുന്നതു്?" എന്നു ചോദിച്ചു. അതിനു കൃഷിക്കാരൻ തനിക്കു ദൈവാനുഗ്രഹംകൊണ്ടു് ഒരു ചെറിയ കുട്ടിയുണ്ടായിട്ടുണ്ടെന്നും, അതിനെ നാമകരണം ചെയ്യുന്ന സന്ദൎഭത്തിൽ ശിരഃസ്പൎശം ചെയ്തു പിതൃസ്ഥാനം സ്വീകരിക്കേണ്ടതിന് ആരെയും കിട്ടാഞ്ഞിട്ടു് അന്വേഷിച്ചു നടക്കുകയാണെന്നും വ്യസനസമേതം പറഞ്ഞു. ഇതു കേട്ടപ്പോൾ ആ അപരി

* (തലതൊട്ടമ്മയും തലതൊട്ടപ്പനും)

ചിതൻ, കുട്ടിയുടെ പിതൃസ്ഥാനം താൻ സ്വീകരിച്ചുകൊ
ള്ളാമെന്നു യാതൊരു സംശയവും കൂടാതെ സമ്മതിച്ചു-
താൻ അസാദ്ധ്യമെന്നു വിചാരിച്ച കാൎയ്യം ഇത്രവേഗം സാ
ധിച്ചതുകൊണ്ടു കൃഷിക്കാരന് അളവററ സന്തോഷമുണ്ടാ
യി. അയാൾ ആ അപരിചിതനു ഹൃദയപൂൎവ്വം നന്ദിപ
റഞ്ഞു. "ഇനി എന്റെ പ്രിയപുത്രന് ഒരു മാതാവിനെ
ക്കൂടി കിട്ടിയാൽ എന്റെ ഒരു വലിയ ഭാരംതീൎന്നു" എന്നു
പറഞ്ഞുകൊണ്ടു് അയാൾ പോകുവാൻ ഭാവിച്ചു. ഇതു
കേട്ടപ്പോൾ ആ പുതിയമനുഷ്യൻ വീണ്ടും പറഞ്ഞു. "അ
തിനു തരക്കേടില്ല. മാതൃസ്ഥാനത്തേക്കു ഞാൻ ഒരാളെപ
റഞ്ഞുതരാം. പട്ടണത്തിലെ കാൎയ്യസ്ഥലത്തിനു സമീപം
ഒരു വലിയ കെട്ടിടം ഉണ്ടു്. അവിടെ താമസിക്കുന്നതു ധ
നികനായ ഒരു കച്ചവടക്കാരനാണു്. അയാളുടെ പുത്രി
യോടു കാൎയ്യം പറഞ്ഞാൽ അവൾ നിശ്ചയമായും നിങ്ങളു
ടെ കുട്ടിയുടെ മാതൃസ്ഥാനം സ്വീകരിക്കും".

കൃഷിക്കാരന് ഇതത്ര ബോദ്ധ്യമായില്ല. പട്ടണത്തിൽ
'കുബേരൻ' എന്നു പ്രസിദ്ധപ്പെട്ടിരുന്ന കച്ചവടക്കാരന്റെ
പുത്രി, ഒരു ദരിദ്രക്കുട്ടിയുടെ 'തലതൊട്ടമ്മ'യാവാൻ ഒരിക്ക
ലും സമ്മതിക്കുന്നതല്ലെന്നു് അയാൾ പൂൎണ്ണമായി വിശ്വ
സിച്ചു. അവിടെച്ചെന്നു് അവളെ ഉപദ്രവിക്കുന്നതിനു
സമ്മാനം മേടിക്കാതെ തിരിച്ചുപോരുവാൻ തരമായാൽ
അതുതന്നെ വലിയ ഭാഗ്യമായി എന്നു് ആ സാധു വിചാ
രിച്ചു. എങ്കിലും മാന്യനായ ആ മനുഷ്യന്റെ വാക്കു വക
വെയ്ക്കാതെ പോകുന്നതു ശരിയാകുന്നതല്ലെന്നു വിചാരിച്ചു
മാത്രം അയാൾ സധൈൎയ്യം കച്ചവടക്കാരന്റെ ഗൃഹത്തി
ലേക്കു നടന്നു. അവിടെ ചെന്നപ്പോൾ ആദ്യമായി കണ്ട
തു നമ്മുടെ കുബേരനെത്തന്നെയാണു്. "ഉം, എന്താണിങ്ങ
നെ പുറപ്പെട്ടതു്" എന്നു് ആ വണിഗീശ്വരൻ സവിനയം
ചോദിച്ചതിനു്, തന്റെ ജീവകാലം സുഖമായി കഴിക്കേണ്ട

തിന്നും മരണാനന്തരം മോക്ഷം ലഭിക്കേണ്ടതിന്നും ആയി
ദൈവം തനിക്ക് ഒരു പുത്രസന്താനം തന്നനുഗ്രഹിച്ചി
ട്ടുണ്ടെന്നും, ആ കുട്ടിയുടെ തലതൊട്ടമ്മസ്ഥാനം സ്വീകരി
ക്കേണ്ടതിന്ന പുത്രിയെ ഒന്നയച്ചുകിട്ടിയാൽ കൊള്ളാമെന്നും
താഴ്മയോടെ അപേക്ഷിച്ചു. കൃഷിക്കാരൻ വിചാരിച്ചിരുന്ന
തുപോലെ യാതൊരു തടസ്സവും ആ വണിഗീശ്വരൻ പുറ
പ്പെടുവിച്ചില്ല. നാമകരണസമയം പ്രത്യേകമായി അന്വേ
ഷിച്ചറിഞ്ഞു, തന്റെ പുത്രിയെ കൃത്യസമയത്തു് അവിടേ
ക്കയച്ചുകൊള്ളാമെന്നു വാഗ്ദാനംചെയ്തു കൃഷിക്കാരനെ
ആശീർവ്വദിച്ചയയ്ക്കുകയാണു് അദ്ദേഹം ചെയ്തതു്.

വണിക്പുത്രിയും, അപരിചിതനായ ആ മനുഷ്യ
നും നാമകരണസമയത്തു കൃത്യമായി എത്തുകയും തങ്ങൾ
ഏററിരുന്ന കാര്യം സഫലമാകുംവണ്ണം നിർവ്വഹിച്ചതിന്നു
ശേഷം, കൃഷിക്കാരനോടു യാത്രപറഞ്ഞു പോകയും ചെയ്തു.
തന്റെ പുത്രന്റെ പിതൃസ്ഥാനം സ്വീകരിച്ച ആ അസാ
ധാരണ മനുഷ്യനെ അയാൾ പിന്നീടു കണ്ടതുമില്ല.

മാതാപിതാക്കന്മാരുടെ അഭിമാനത്തിന്നും സന്തോഷ
ത്തിന്നും ആസ്പദമായിരുന്ന ആ ചെറുബാലന്ന് ഏകദേശം
പത്തുവയസ്സുതികഞ്ഞു. ശരീരശക്തികൊണ്ടും ബുദ്ധിചാതു
ര്യംകൊണ്ടും കൃഷിക്കാരന്റെ ദരിദ്രപ്പെട്ടതൽ മററുകുട്ടികൾ
ക്ക് ഒരു മാതൃകതന്നെയായിരുന്നു. മററുള്ളകുട്ടികൾ വള
രെ ക്ലേശിച്ചുപഠിച്ചിരുന്നതെല്ലാം നമ്മുടെബാലന്ന നിഷ്
പ്രയാസം ഗ്രഹിക്കുവാൻ സാധിച്ചു.

ഡിസംബർമാസത്തിലുള്ള വിശേഷങ്ങൾ പ്രമാണി
ച്ചു, തന്റെ ജ്ഞാനപിതാവിനെക്കണ്ടു് അനുമോദനം ചെയ്യു
ണമെന്നു കുട്ടി തീർച്ചയാക്കി വണിക്പുത്രിയെ കാണ്മാൻ
പോയിരുന്നു. തിരികെ സ്വഗൃഹത്തിൽവന്നു തന്റെ മ

ത്തപിതാവിനെ കാണണമെന്നു കുട്ടി സിദ്ധാന്തിക്കുവാൻതു ടങ്ങി. അപരിചിതനായ ആ മനുഷ്യനെപ്പററി കൃഷിക്കാരനും ഭാൎയ്യയ്ക്കും യാതൊരു വിവരവുമുണ്ടായിരുന്നില്ല. "പ്രിയകുട്ടീ, നിന്റെ നാമകരണത്തിനുശേഷം ഞങ്ങൾ അദ്ദേഹത്തെ ഒരിക്കലും കണ്ടിട്ടില്ല. അദ്ദേഹം എവിടെയാണു താമസിക്കുന്നതെന്നോ, അദ്ദേഹം ജീവിച്ചിരിപ്പുണ്ടോ എന്നോ ഞങ്ങൾക്കു നിശ്ചയമില്ല. ഞങ്ങൾക്ക് അതു വിചാരിക്കുമ്പോൾ വളരെ വ്യസനമുണ്ട്. എന്തുചെയ്യാം" എന്നു കൃഷിക്കാരനും ഭാൎയ്യയും വ്യസനത്തോടുകൂടിപ്പറഞ്ഞു. കുട്ടി തന്റെ മാതാപിതാക്കന്മാരെ കുമ്പിട്ടുതൊഴുതു, 'എന്റെ ജ്ഞാനപിതാവിനെക്കണ്ട് അനുഗ്രഹിക്കേണ്ടതു് എന്റെ ചുമതലയാണ്, അദ്ദേഹത്തെ അന്വേഷിച്ചു കണ്ടുപിടിക്കേണ്ടതിനു ഞാൻ കടപ്പെട്ടിരിക്കുന്നു. അതുകൊണ്ടു ദയചെയ്തു് എന്നെ പോകുവാൻ അനുവദിക്കണം" എന്നപേക്ഷിച്ചു. കൃഷിക്കാരനും ഭാൎയ്യയും കുട്ടിയുടെ ഇഷ്ടപ്രകാരം ചെയ്യുന്നതിനു സമ്മതിച്ചു. ആ ചെറുബാലൻ തന്റെ ജ്ഞാനപിതാവിനെ അന്വേഷിച്ചു പുറപ്പെടുകയും ചെയ്തു.

സ്ഥിരനിശ്ചയനായ സാമുവൽ എവിടേയ്ക്കെന്നറിയാതെ മുറുകിനടന്നു. എതിർഭാഗത്തുനിന്നു വന്നിരുന്ന ഒരു അപരിചിതൻ ബദ്ധപ്പെട്ടു നടന്നുവന്നിരുന്ന കുട്ടിയെക്കണ്ട്, എവിടേയ്ക്കാണു തനിയെപോകുന്നതെന്നു സ്നേഹഭാവത്തോടെ ചോദിച്ചു. നാമകരണത്തിനുശേഷം പിന്നീട് ഒരിക്കലും കണ്ടിട്ടില്ലാത്ത തന്റെ ജ്ഞാനപിതാവിനെ അന്വേഷിച്ചുപോകയാണെന്നു കുട്ടി ഉത്തരംപറഞ്ഞു. ഇതു കേട്ടു വിസ്മിതനായ മനുഷ്യൻ, കുട്ടി അന്വേഷിച്ചിരുന്ന ആൾ താൻതന്നെയാണെന്നുപറഞ്ഞു. ആകസ്മികമായ ഈ സംഭവം കുട്ടിക്ക് ആദ്യം കുറച്ചുപരിഭ്രമത്തിനു കാരണമായെങ്കിലും, കുട്ടി തന്റെജ്ഞാനപിതാവിനെ തൊഴുതു് അനുമോദനംചെയ്തു് ആശീൎവാദംവാങ്ങി. "പ്രിയപ്പെട്ടപി

താവെ! അങ്ങ് എവിടേയ്ക്കാണ പോകുന്നതെന്നറിഞ്ഞാൽ കൊള്ളാം. ഈ വഴിക്കാണ പോകുന്നതെങ്കിൽ ഞങ്ങളുടെ വീട്ടിൽ കയറീട്ടുപോകാം. അങ്ങയുടെ ഗൃഹത്തിലേയ്ക്കാണെങ്കിൽ എനിക്കുംകൂടെ വന്നാൽകൊള്ളാമെന്നുണ്ട്" എന്നു കുട്ടി സവിനയംപറഞ്ഞു. ഇതുകേട്ട് ആ മനുഷ്യൻ "എനിക്കിപ്പോൾ നിന്റെരക്ഷണം സ്വീകരിക്കുവാൻ സൌകൎയ്യമില്ല. ഗ്രാമത്തിൽപോയി ചിലപ്രത്യേകകാൎയ്യങ്ങൾ നടത്തേണ്ടതുണ്ട്. ഞാൻ നാളെ എന്റെവീട്ടിൽ ഉണ്ടായിരിക്കുന്നതാണ്. അതുകൊണ്ടു നീ നാളെ അങ്ങോട്ടുവന്നാൽ മതി" എന്നു കുട്ടിയോടുപറഞ്ഞു. "അങ്ങയുടെ വീട്ടിലേയ്ക്കുള്ളവഴി ഏതാണെന്നറിഞ്ഞാൽ കൊള്ളാം" എന്നുകുട്ടി താഴ്മയോടുകൂടിപറയുന്നതുകേട്ട് ആമനുഷ്യൻ ഇപ്രകാരം പറഞ്ഞു. "സൂൎയ്യോദയംനോക്കി നേരെ നടന്നാൽ നീ ഒരുകാട്ടിൽഎത്തും. അവിടെ വൃക്ഷങ്ങൾവെട്ടിത്തെളിച്ചിട്ടുള്ള ഒരുസ്ഥലംകാണും. അവിടെ വിശേഷവിധിയായി വല്ലതും സംഭവിക്കുന്നുണ്ടോ എന്നും മനസ്സിലാക്കണം. കാട്ടിൽനിന്നു പുറത്തുകടന്നാൽ ഒരു ഒന്നാന്തരം തോട്ടത്തിൽഎത്തും. ആ തോട്ടത്തിലുള്ള വിശേഷമായ കെട്ടിടമാണ് എന്റെഗൃഹം. പടിക്കൽവന്നു മുട്ടിയാൽമതി. ഞാൻതന്നെവന്നു പടിതുറന്നുതരാം." ഇതുംപറഞ്ഞിട്ട് ആ അസാധാരണമനുഷ്യൻ അവിടെനിന്നു പോകയുംചെയ്തു:

മതപിതാവിന്റെ ഉപദേശപ്രകാരം കുട്ടി പിറേറന്നു സൂൎയ്യോദയം നോക്കി നടന്നു് ഒടുവിൽ വലിയതായ ഒരുകാട്ടിൽ എത്തി. വൃക്ഷങ്ങൾ വെട്ടിത്തെളിച്ച സ്ഥലം കണ്ടുപിടിക്കുവാനും കുട്ടിക്കു പ്രയാസമുണ്ടായില്ല. പിതാവിന്റെ ഉപദേശപ്രകാരം കുട്ടി അവിടെ ഇരുന്നു വിശ്രമിക്കുവാൻ നിശ്ചയിച്ചു. അവിടെ ഉണ്ടായിരുന്ന ഒരു വലിയ വൃക്ഷത്തിന്മേൽ ഒരു തടി കെട്ടിത്തൂക്കിയിട്ടിരിക്കുന്നതും, ആ തടി

യുടെ നേരെചുവട്ടിലായി ഒരു വലിയ ചെമ്പുനിറച്ചു തേൻ വെച്ചിരിക്കുന്നതും കുട്ടി കണ്ടു. ഇപ്രകാരം വെച്ചിരിക്കുന്നതിന്റെ ആവശ്യം കുട്ടിക്കു തീരെ മനസ്സിലായില്ല.

കുറച്ചുനേരം കഴിഞ്ഞപ്പോൾ കുട്ടി ഒരു വലിയ ശബ്ദംകേട്ടു. സമീപത്തുണ്ടായിരുന്ന ഒരു ഗുഹയിൽനിന്നു രണ്ടു വലിയ കരടികളും കുറെ കുട്ടികളും ഗർജ്ജിച്ചുകൊണ്ടു പുറത്തുചാടി. പെൺകരടി സാവധാനത്തിൽ തല താഴ്ത്തിപ്പിടിച്ചു മണത്തുമണത്തു തേൻപാത്രത്തിന്റെ സമീപം വന്നുനിന്നു. ആൺകരടിയും കുഞ്ഞുങ്ങളും അതിനെ അനുകരിച്ചു. തേൻ കുടിക്കുന്ന തിരക്കിൽ തടിമരം അങ്ങോട്ടും ഇങ്ങോട്ടും ആടി കരടിക്കുഞ്ഞുങ്ങളുടെ മേൽ അടിക്കുവാൻ തുടങ്ങി. ഇതുകണ്ടു കോപാന്ധയായ പെൺകരടി തടിമരം പിടിച്ചു ബലമായി പുറകോട്ടുതള്ളി. കെട്ടിത്തൂക്കിയിരുന്ന തടിമരം ആദ്യത്തേക്കാൾ അധികം ഊക്കോടുകൂടി വന്നടിച്ചു. കരടിക്കുട്ടികളിൽ ചിലവ അടികൊണ്ടു താഴത്തുവീണു. ഇതുകണ്ടപ്പോൾ പെൺകരടിയുടെ ദേഷ്യം ഒന്നുകൂടി ഇരട്ടിച്ചു. അതു് ആദ്യത്തേക്കാൾ ശക്തിയോടുകൂടി തടിമരം പിടിച്ചു വലിച്ചു പുറകോട്ടു് ആഞ്ഞു തള്ളിവിട്ടു. ഇത്തവണ തടിമരത്തിന്റെ ശക്തി തടുക്കുവാൻ വലിയ കരടികൾക്കും സാധിച്ചില്ല. തടിമരം വന്നു ബലമായി വീണ്ടുംവീണ്ടും അടിച്ചു. ഒന്നുരണ്ടു ചെറിയ കുഞ്ഞുങ്ങൾ ഒഴികെ ബാക്കിയുള്ളവയെല്ലാം അടികൊണ്ടു് അവസാനത്തെ ഗർജ്ജനത്തോടുകൂടി ചത്തുവീണു. രക്ഷപ്പെട്ട കരടിക്കുഞ്ഞുങ്ങൾ അവിടംവിട്ടോടുകയും ചെയ്തു.

കുട്ടി ഇതുകണ്ടു വിസ്മയിച്ചു കുറെനേരം അവിടെത്തന്നെ നിന്നുപോയി. ഒടുവിൽ മാതാപിതാവിന്റെ ഉപദേശം ഓർമ്മവന്നപ്പോൾ വീണ്ടും ദ്രുതഗതിയായി നടന്നു, കാട്ടിന്റെ പുറത്തുണ്ടായിരുന്ന തോട്ടത്തിൽ ചെന്നു. മാതാ

പിതാവു പറഞ്ഞിരുന്നതുപോലെ കുട്ടി അവിടെ കണ്ട വി
ശേഷപ്പെട്ട കെട്ടിടത്തിന്റെ ഉമ്മറത്തു ചെന്നുമുട്ടി. വാ
ഗ്ദത്തപ്രകാരം ആ അസാധാരണമനുഷ്യൻ തന്നെ വന്നു
ബാലനെ സ്വീകരിച്ച് അകത്തേക്കു കൊണ്ടുപോകയും
ചെയ്തു.

ഇതു വിശേഷമായ ഒരു കെട്ടിടം കുട്ടി ഒരിക്കലും ക
ണ്ടിട്ടുണ്ടായിരുന്നില്ല. താൻ കാണുന്നതെല്ലാം വാസ്തവമാ
ണെന്നു വിശ്വസിക്കുവാൻതന്നെ ആ ചെറുബാലനു പ്രയാ
സമായി. അവിടത്തെ വിശേഷപ്പെട്ട കാഴ്ചകൾ ഓരോ
ന്നായി ആ മനുഷ്യൻ കുട്ടിയെ കാണിച്ചുകൊടുത്തു. വി
സ്മയപരവശനായ ബാലനു താൻ ഏതോ ഒരു പുതിയ
ലോകത്തിൽ ചെന്നതുപോലെ തോന്നി.

മനോഹരമായ ആ കെട്ടിടത്തിന്റെ സകല ഭാഗങ്ങ
ളും കുട്ടി ധർമ്മപിതാവിനോടൊന്നിച്ചു നടന്നുകണ്ടു. ഒടു
വിൽ അവർ ചെന്നെത്തിയതു് അടച്ചു മുദ്ര വെച്ചിരുന്ന ഒ
രു മുറിയുടെ മുൻഭാഗത്താണ്. മുറിയുടെ വാതിൽ ചൂണ്ടി
ക്കാണിച്ചിട്ട് "പ്രിയകുട്ടീ! ഈ വാതിൽ നോക്കു, ഇതു ത
ള്ളിത്തുറക്കുവാൻ വലിയ പ്രയാസമില്ല. പക്ഷെ, എന്തു
തന്നെ വന്നാലും നീ ഇതു തുറന്നുപോകരുതു്. ഈ ഗൃഹ
ത്തിലുള്ള ബാക്കി എല്ലാ സ്ഥലത്തും നിനക്കു യഥേഷ്ടം സ
ഞ്ചരിക്കുവാനുള്ള സ്വാതന്ത്ര്യം ഞാൻ തന്നിരിക്കുന്നു. ഇ
വിടത്തെ സകല സുഖങ്ങളും അനുഭവിച്ച് എത്രനാൾ വേ
ണമെങ്കിലും ഇവിടെ താമസിച്ചുകൊൾക. ഈ മുറിക്കക
ത്തു കടക്കേണമെന്നുമാത്രം ഒരിക്കലും ആഗ്രഹിച്ചുപോകരു
തു്. കാട്ടിൽവെച്ചു കരടികൾക്കു സംഭവിച്ചതു നല്ല കാ
ര്യമായിരിക്കട്ടെ" എന്നുപറഞ്ഞുകൊണ്ട് അദ്ദേഹം അവി
ടെനിന്നുപോകയുംചെയ്തു.

തന്റെ പുതിയ ജീവിതത്തിൽ സാമുവലിനു പ്രത്യേ
കമായ സുഖവും സംതൃപ്തിയും ഉണ്ടായിരുന്നു. പരമാനന്ദ

ത്തിൽ മുഴുകി മതിമറന്നിരുന്ന ആ ബാലൻ കാലഗതിയെ
പ്പററി അറിഞ്ഞിരുന്നില്ല. സ്വർഗ്ഗസമാനമായ ആ ഗൃഹ
ത്തിലെ മുപ്പത്തുകൊല്ലത്തെ വാസം അയാൾക്കു മൂന്നുമണി
ക്കൂറുപോലെ തോന്നി.

മുപ്പത്തുകൊല്ലം മുഴുവൻ പിതാവിന്റെ ആജ്ഞയനു
സരിച്ചു മുദ്രവെച്ചിരുന്ന വാതില്ക്കലേയ്ക്കു സാമുവൽ തിരി
ഞ്ഞുനോക്കുകപോലും ചെയ്തിരുന്നില്ല. പിതൃഗൃഹത്തിലെ
സകല സുഖങ്ങളും അനുഭവിച്ചുകൊണ്ടിരുന്ന കാലത്തു് ഒ
രുദിവസം മുദ്രവെച്ചിരുന്ന വാതിലിന്റെ കഥ അയാൾക്കു
പെട്ടെന്നു് ഓർമ്മവന്നു. "എന്തുകൊണ്ടാണു് അദ്ദേഹം എ
ന്നോടു് ആ ഒരു മുറിയിലേക്കുമാത്രം കടക്കരുതെന്നു് ഇത്ര
നിർബന്ധമായി പറഞ്ഞതു്? എനിക്കനുഭവിച്ചുകൂടാത്ത
എന്തൊരു വസ്തുവാണു് അതിനകത്തു നിക്ഷേപിച്ചിരിക്കു
ന്നതു്? ഞാൻ ഒന്നു നോക്കട്ടെ" എന്നു നിശ്ചയിച്ചു സാമു
വൽ ഇരുന്നിടത്തുനിന്നു ചാടി എഴുന്നേററു. താൻ ചെയ്യാ
ൻപോകുന്ന പ്രവൃത്തിയുടെ വൈഷമ്യത്തെപ്പററി യാതൊ
രാലോചനയും കൂടാതെ അയാൾ വാതിൽതള്ളിത്തുറന്നു് അ
കത്തു കടന്നു. ആ മുറി ആ കെട്ടിടത്തിലുള്ള മററെല്ലാമു
റികളെക്കാളും അധികം വിശേഷമായി അലങ്കരിക്കപ്പെട്ടി
രുന്നു. അതിന്റെ ഒത്ത നടുവിലായി അതിവിശേഷമായ
ഒരു സ്വർണ്ണസിംഹാസനം സ്ഥാപിച്ചിരുന്നു. അയാൾ മു
റിയിൽ അങ്ങുമിങ്ങും നടന്നു നോക്കിയതിനുശേഷം സിം
ഹാസനത്തിനു സമീപം ചെന്നു് അതിന്മേൽ കയറിയിരു
ന്നു. അനന്തരം അതിന്മേൽ ചാരിവെച്ചിരുന്ന ഒരു മന്ത്ര
ദണ്ഡം (ചെങ്കോൽ) എടുത്തു കൈയിൽപിടിച്ചു. ഉടനെ മു
റിയുടെ നാലുചുമരുകളും മറിഞ്ഞുവീണു. അയാൾ നാലുപു
റവും അമ്പരന്നു മിഴിച്ചുനോക്കി. ലോകത്തിൽ നടക്കുന്ന
സകല കാര്യങ്ങളും അയാൾക്കു പ്രത്യക്ഷമായി കാണാമായി
രുന്നു. ലോകത്തിലുള്ള ഓരോ ജീവജാലങ്ങളുടേയും വ്യാ

ഭാഗങ്ങൾ അയാൾ വിശദമായിക്കണ്ടു. അപ്പോൾ തന്റെ സ്വന്തം ഗൃഹത്തിലുള്ളവർ ഏതു സ്ഥിതിയിലിരിക്കുന്നു എന്നറിയുവാൻ അയാൾക്കു് അതിയായ ഉൽക്കണ്ഠയുണ്ടായി.

സ്വഗൃഹത്തിന്റെ മുറ്റത്തു കറ്റക്കെട്ടുകൾ അടുക്കിവച്ചിരിക്കുന്നതാണു സാമുവലിന്റെ ദൃഷ്ടിയിൽ ആദ്യം പെട്ടതു്. അയാൾ അവിടെ എത്ര കറ്റക്കെട്ടുകളുണ്ടെന്നു് എണ്ണുവാൻ തുടങ്ങി. ആ സമയത്തു് ആരോ ഒരാൾ ഒരു കാളവണ്ടിയുമായി അവിടെവന്നു്, കെട്ടുകളെ ഓരോന്നായി എടുത്തു വണ്ടിയിൽ ഇടുന്നതു് അയാൾ കണ്ടു. അതു്, തന്റെ അച്ഛനായിരിക്കുമെന്നു വിചാരിച്ചു് അയാൾ നല്ലവണ്ണം സൂക്ഷിച്ചുനോക്കി. കറ്റക്കെട്ടുകളെ വലിച്ചെടുത്തിരുന്നതു് അന്നത്തെ പ്രസിദ്ധപ്പെട്ട കള്ളന്മാരിൽ ഒരാളായിരുന്ന 'ബാസിൽ' ആണെന്നു് അയാൾക്കു മനസ്സിലായി. ഉടനേതന്നെ ഈ വർത്തമാനം തന്റെ അച്ഛനെ അറിയിക്കേണ്ടതിനു സാമുവൽ ഉറക്കെ വിളിച്ചുപറഞ്ഞു. ഗാഢനിദ്രയിൽ കിടന്നിരുന്ന അച്ഛൻ, എന്തോ സ്വപ്നംകണ്ടു ഞെട്ടി ഉണർന്നതുപോലെ എഴുന്നേറ്റു, കളത്തിലേക്കു് ഓടിച്ചെന്നു, ബാസിലിനെ പിടികൂടി, നല്ലവണ്ണം പ്രഹരിച്ചു് അയാളെ പോലീസുകാർവശം ഏല്പിച്ചുകൊടുക്കയും ചെയ്തു.

പിന്നീടു് അയാളുടെ ദൃഷ്ടി പതിഞ്ഞതു തന്റെ തലതൊട്ടമ്മയുടെ ഗൃഹത്തിലാണു്. വണിക്പുത്രി, ധനികനായ ഒരു കച്ചവടക്കാരനെ വിവാഹം ചെയ്തിരുന്നു. സാമുവൽ നോക്കിയിരുന്ന സമയത്തു് ആ സ്ത്രീ തനിയെ കിടന്നുറങ്ങുന്നതും, ധൂർത്തനായ അവളുടെ ഭർത്താവു് അടുത്ത ഗൃഹത്തിൽ വേറെ ഒരു സ്ത്രീ ഒന്നിച്ചിരുന്നു സല്ലപിക്കുന്നതും കണ്ടു. സഹിക്കവഹിയാത്ത കോപത്തോടുകൂടി സാമുവൽ ധർമ്മമാതാവിനെ വിളിച്ചു് അവളുടെ ഭർത്താവിന്റെ ദ്രോഹ

പടിയെപ്പററി അവളോടു പറഞ്ഞു. ആ സ്ത്രീ ഉടനെ പി
ടെച്ചുഴന്നോറു് അയൽഗൃഹത്തിൽചെന്നു വേണ്ട ബഹളമു
ണ്ടാക്കി. ഭർത്താവിനെ വായിൽ തോന്നിയതെല്ലാം വിളി
ച്ചു പറഞ്ഞു ശകാരിക്കുകയും, അയാളുടെ സ്നേഹപാത്രമാ
യിരുന്ന അയൽവക്കക്കാരിക്കു നല്ല പ്രഹരംകൊടുക്കുകയും
ചെയ്തു.

ഒരിക്കൽകൂടി സ്വഗൃഹത്തിലെ സ്ഥിതി അറിയേണ
മെന്നു നിശ്ചയിച്ചു് അയാൾ വീണ്ടും തന്റെ ദൃഷ്ടിയെ അ
വിടേക്കു തിരിച്ചു. അപ്പോൾ അയാളുടെഅമ്മ അവളുടെമു
റിയിൽകിടന്നുറങ്ങുന്നതും, ഒരു കള്ളൻ മുറിയിലുണ്ടായിരുന്ന
പെട്ടിതുറന്നു പണം അപഹരിക്കുവാൻശ്രമിക്കുന്നതുംകണ്ടു.
പെട്ടി തുറക്കുന്ന ശബ്ദംകേട്ടു സ്ത്രീ ഞെട്ടിഉണൎന്നു. താൻ കു
ടുക്കിലായതറിഞ്ഞു കള്ളൻ സമീപത്തു കിടന്നിരുന്ന ഒരു
കത്തിയെടുത്തു സ്ത്രീയെ കുത്തുന്നതിനു് ഓങ്ങി.

ഇതെല്ലാംകണ്ടു സഹിച്ചുനില്പാൻ സാമുവലിനു
സാധിച്ചില്ല. അയാൾ, തന്റെ കൈയിലുണ്ടായിരുന്ന ദ
ണ്ഡംകൊണ്ടു കള്ളനെ അടിച്ചുവീഴ്ത്തി. വിചാരിക്കാതെ
കിട്ടിയ പ്രഹരംകൊണ്ടു കള്ളൻ അവിടെ കിടന്നുരുണ്ടുപി
രണ്ടു് ഓരോ മരണഗോഷ്ടികൾ കാണിച്ചു് ഒടുവിൽ ലോ
കാന്തരം പ്രാപിക്കയും ചെയ്തു.

കള്ളനെ കൊന്നുവീഴ്ത്തിയ ക്ഷണത്തിൽ മുറിയുടെ
ചുമരുകൾ പണ്ടത്തെപ്പോലെ നാലുപുറവും വന്നടഞ്ഞു.
അതേ സമയത്തുതന്നെ വാതിൽ തള്ളിത്തുറന്നു മതപി
താവു് അകത്തു പ്രവേശിച്ചു. അദ്ദേഹം സിംഹാസന
ത്തിനു സമീപം ചെന്നു സാമുവലിനെ പിടിച്ചു താഴത്തിറ
ക്കി ഇപ്രകാരം പറഞ്ഞു:— "നീ എന്റെ കല്പന തെററി
നടന്നു. എന്തുതന്നെയായാലും ഇറങ്ങിപ്പോകരുതെന്നു
ഞാൻ ശട്ടം ചെയ്തിട്ടും, നീ യാതൊരാലോചനയും കൂടാതെ

ഈ മുറി ഇതാ. ഇതിനെല്ലാം പുറമെ, നീ എന്റെ സിം
ഹാസനത്തിന്മേൽ കയറി ഇരുന്നു് എന്റെ മന്ത്രദണ്ഡം ധ
രിച്ചു. നീ ചെയ്ത പാപകർമ്മങ്ങളുടെ ഫലം ലോകത്തിലു
ള്ളവർ അനുഭവിക്കുന്നതു നിനക്കു കാണേണ്ടിവരും. നീ
ഒരു മണിക്കൂർനേരം കൂടി അതിന്മേൽ ഇരുന്നിരുന്നെങ്കിൽ
ലോകം മുഴുവനും നശിച്ചുപോകുമായിരുന്നു." ഇത്രയും പറ
ഞ്ഞിട്ടു് അദ്ദേഹം സാമുവലിനെ വീണ്ടും സിംഹാസനത്തി
ന്റെ സമീപം കൊണ്ടുപോയി അതിന്മേൽ ഇരുന്നു മന്ത്ര
ദണ്ഡം ധരിക്കുവാൻ ആജ്ഞാപിച്ചു. ഭർതൃപിതാവിന്റെ
കല്പന അയാൾ അനുസരിച്ചതോടുകൂടി മുറിയുടെ ചുമരു
കൾ മറിഞ്ഞു വീഴുകയും ലോകം മുഴുവൻ ഒരിക്കൽകൂടി ദൃ
ഷ്ടിഗോചരമാകുകയും ചെയ്തു. തന്റെ അച്ഛൻ ഏതു സ്ഥി
തിയിലിരിക്കുന്നുവെന്നു നോക്കുവാൻ പിതാവു സാമുവലി
നോടു പറഞ്ഞു. "കറ്റകെട്ടു മോഷ്ടിക്കുവാൻ ശ്രമിച്ച ക
ള്ളൻ ഒരു കൊല്ലം മുഴുവൻ തടവിൽ കിടന്നതിന്റെ ഫല
മായിട്ടു ദ്വേഷം വർദ്ധിച്ചു്, കാട്ടുമൃഗങ്ങളെപ്പോലെ ഘോരനായിത്തീ
ന്നിട്ടുണ്ടു്. ഇതാ നിന്റെ അച്ഛന്റെ രണ്ടു കുതിരകളെ
അവൻ മോഷ്ടിച്ചിരിക്കുന്നു. നിന്റെ വീടിനു തീവെയ്ക്കു
വാനാണു് അവൻ ഇപ്പോൾ ഭാവിക്കുന്നതു്. ഈ അന
ർത്ഥങ്ങളെല്ലാം നിന്റെ അനുസരണക്കേടിന്റെ ഫലമായി
ട്ടു വന്നുകൂടിയതാണു്" എന്നു് അദ്ദേഹം വീണ്ടും പറ
ഞ്ഞു.

സ്വഗൃഹത്തിനു തീവെയ്ക്കുന്ന ഭയങ്കരകാഴ്ച അധിക
നേരം കണ്ടുകൊണ്ടു നില്ക്കുവാൻ അദ്ദേഹം സാമുവലിനെ
അനുവദിച്ചില്ല. അതിനു മുമ്പുതന്നെ ഭർതൃമാതാവിന്റെ
സ്ഥിതി അറിയേണ്ടതിന്നു്, വണിക്ഗൃഹത്തിലേക്കു് അയാളു
ടെ ദൃഷ്ടിയെ തിരിച്ചു. "നോക്കു്! നിന്റെ ഭർതൃമാതാവി
ന്റെ ഭർത്താവു് അവളെ ഉപേക്ഷിച്ചിരിക്കുന്നു. ആ ധൂ
ർത്തൻ പല വിധത്തിലുള്ള ദുർവ്യസനങ്ങൾക്കു് അടിമപ്പെട്ടി
രിക്കുന്നു. പാതിവ്രത്യഹീനയായ അയൽവക്കത്തെ കല

ട നശിച്ചു നാണംകെട്ട പെരുവഴി ആധാരമായി തെണ്ടി അലയുന്നു. നിരാശാമൂർത്തിയായിത്തീർന്നിരിക്കുന്ന നിന്റെ മത്തമാതാവു ഭർത്താവുമൂലം വന്ന സങ്കടങ്ങളെ മറക്കേണ്ടതിനു മദ്യപാനം തുടങ്ങിയിരിക്കുന്നു. ഇതും നിന്റെ അനുസരണക്കേടിന്റെ ഫലം തന്നെ" എന്ന് അദ്ദേഹം പറഞ്ഞു.

പിന്നീട് ആ അസാധാരണ മനുഷ്യൻ സാമുവലിന്റെ ദൃഷ്ടിയെ അയാളുടെ മാതൃസന്നിധിയിലേക്കു തിരിച്ചു. ആ സ്ത്രീ പശ്ചാത്താപത്തോടുകൂടി തേങ്ങിക്കരഞ്ഞുംകൊണ്ട് ഓരോന്നു പറയുന്നതു് അയാൾ കേട്ടു. "കഷ്ടം! ഞാൻ ചെയ്ത മഹാപാപത്തിന്റെ ഫലം ഞാൻതന്നെ അനുഭവിച്ചാലേ തീരൂ. എന്റെ സകല ആശകളും നശിച്ചു ജീവച്ഛവംപോലെ ഞാൻ ഇനി ഇരുന്നിട്ടു യാതൊരു പ്രയോജനവുമില്ല. ആ കള്ളൻ എന്നെ അന്നു കൊന്നിരുന്നെങ്കിൽ എനിക്ക് ഈ മഹാപാതകങ്ങൾ കണ്ടം ചെയ്യേണ്ടി വരികില്ലായിരുന്നു. അയാൾക്കു പകരം മരിച്ചതു ഞാനായിരുന്നെങ്കിൽ!" എന്നിങ്ങനെ ഓരോ സങ്കടങ്ങൾ പറഞ്ഞു കരഞ്ഞുകൊണ്ടിരുന്ന തന്റെ മാതാവിനെ കണ്ടപ്പോൾ, ഇതെല്ലാം തന്റെ അനുസരണക്കേടിന്റെയും ആലോചനക്കുറവിന്റെയും ഫലമാണെന്ന് ഓർത്ത് അയാൾ ഒന്നു നടുങ്ങി.

പിന്നത്തെ രംഗം തടവുമുറിയായിരുന്നു. അയാൾ അടിച്ചുവീഴ്ത്തിയ കള്ളനെ രണ്ടു ഭീമാകാരന്മാരായ പോലീസുകാർ വലിച്ചുകൊണ്ടു വരുന്നതുകണ്ടു. "ഈ ദുഷ്ടൻ നിന്റെ മാതാവിനെ കൊല്ലുവാൻ ശ്രമിച്ചതിനുമുമ്പ് പല കൊലപാതകം ചെയ്തിട്ടുണ്ട്. അങ്ങനെയുള്ള ഒരു ദുഷ്ടനെ നിഗ്രഹിച്ചതുകൊണ്ട് അവൻ അനുഭവിക്കേണ്ടിയിരുന്ന സകല പാപങ്ങൾക്കും അവകാശി നീയായിത്തീർന്നിട്ടുണ്ട്. നിന്റെ അനുസരണക്കേടിന്റെഫലമായിട്ടു നിന്റെബന്ധ

ങ്ങളിൽ ഓരോരുത്തനും അളവററ കഷ്ടത്തിൽപ്പെട്ടിട്ടുള്ളതിനുപുറമെ, നീ നിനക്കും വേണ്ടതു വരുത്തിക്കൂട്ടിയിരിക്കുന്നു. കാട്ടിൽവെച്ചു കരടികൾക്കു സംഭവിച്ചകഥ നിനക്കു് ഓർമ്മയുണ്ടായിരുന്നിട്ടും നീ ഇപ്രകാരം അവിവേകമായി പ്രവർത്തിച്ചതു് അതിശയംതന്നെ. പെൺകരടി, കരടിക്കുട്ടികൾക്കും അതിനുതന്നെയും ആപത്തു വരുത്തിയതുപോലെ നീ നിൻെറ ബന്ധുക്കളേയും നിന്നെത്തന്നെയും നരകത്തിലേക്കു യാത്രയാക്കിയിരിക്കുന്നു. നീ ചെയ്തിരിക്കുന്ന പാപങ്ങൾക്കു പരിഹാരം ചെയ്യേണ്ടതിനു ഞാൻ നിനക്കു മുപ്പതു കൊല്ലത്തെ ഇടതന്നിരിക്കുന്നു. ഈ സമയത്തിനുള്ളിൽ നീ ലോകത്തിൽ യഥേഷ്ടം സഞ്ചരിച്ചു വേണ്ടപ്രായശ്ചിത്തങ്ങൾചെയ്തു മനശ്ശുദ്ധിവരുത്തി വരുന്നതായാൽ നിൻെറ പാപങ്ങൾക്കു മോചനം വരുന്നതാണു്. അല്ലാത്തപക്ഷം നീ കൊന്നുവീഴ്ത്തിയ കള്ളൻെറസ്ഥാനം. നിനക്കു സ്വീകരിക്കേണ്ടിവരുന്നതാണു്" എന്നു് അദ്ദേഹം പറഞ്ഞു. ഇതു കേട്ടു വ്യസനാക്രാന്തനായ സാമുവൽ ഇപ്രകാരം ചോദിച്ചു: — "കള്ളൻചെയ്ത പാപങ്ങളെ ഞാൻ എങ്ങനെയാണു പരിഹരിക്കേണ്ടതു്?"

അതിനു് അദ്ദേഹം ഇപ്രകാരം മറുപടിപറഞ്ഞു. "തിന്മക്കുപകരം തിന്മതന്നെ ചെയ്യുവാനുള്ള ദുർവാസന നിൻെറ പ്രവൃത്തികളുടെ ഫലമായി ലോകർക്കെല്ലാം സഹജമായിത്തീർന്നിട്ടുണ്ടു്. ആ ദുർവ്വാസനയെ നീ നിശ്ശേഷം നശിപ്പിച്ചാൽ നിൻെറ പാപകർമ്മങ്ങൾക്കുവേണ്ട പ്രായശ്ചിത്തമാകുന്നതാണു്."

ഇതുകേട്ടപ്പോൾ, സാമുവൽ ലോകത്തിലുള്ളവർക്കു സഹജമായിത്തീർന്നിരിക്കുന്ന ദുഷ്ടതയെ ഞാൻ എങ്ങനെയാണു പരിഹരിക്കുന്നതു്? അതിനുള്ളമാർഗ്ഗം എനിക്കു പറഞ്ഞുതന്നാൽ കൊള്ളാം, എന്നു സവിനയം അപേക്ഷിച്ചു.

ഇതിനു സമാധാനമായി അദ്ദേഹം ഇപ്രകാരം പറഞ്ഞു:
"അതിനു തരക്കേടില്ല, നീ ഒരു കാര്യം ചെയ്താൽമതി. സൂ
ര്യോദയംനോക്കി ശരിയായി നടന്നുകൊൾക! കുറെദൂരംപോ
യാൽ ഒരു വയലിൽ എത്തും. അവിടെ അനാവധി ആളു
കൾ ഓരോന്നു ചെയ്തുകൊണ്ടിരിക്കുന്നതു കാണാം. നിനക്കു
കഴിയുന്ന ഉപദേശങ്ങൾ അവർക്കുകൊടുത്തു് അവരെസഹാ
യിക്കണം. വയലുകടന്നാൽ പിന്നെയും നേരെ നടന്നു
കൊൾക. വഴിക്കുകാണുന്നതെല്ലാം മനസ്സിരുത്തേണം. നാ
ലുദിവസം ഇങ്ങനെ നടന്നാൽ നീ ഒരു കാട്ടിലെത്തും. ആ
കാട്ടിൽ ഒരു വലിയ ഗുഹയുണ്ടു്. ഗുഹയിൽ താമസിക്കുന്ന
തു് ഒരു വൃദ്ധനായ ഋഷിയാണു്. നിന്റെ അനുഭവങ്ങൾ
എല്ലാം അദ്ദേഹത്തെ അറിയിച്ചാൽ അദ്ദേഹം നിനക്കു വേ
ണ്ട ഉപദേശങ്ങൾ തരും. അദ്ദേഹത്തിന്റെ ഉപദേശം
അനുസരിച്ചു വേണ്ടതു പ്രവർത്തിച്ചാൽ നീ ചെയ്ത പാപങ്ങൾ
ക്കെല്ലാം പരിഹാരമായിരിക്കുന്നതാണു്." ഇതും പ
റഞ്ഞിട്ടു് അദ്ദേഹം അപ്രത്യക്ഷനാകയും ചെയ്തു.

ദൈവപിതാവിന്റെ ആജ്ഞപ്രകാരം പ്രവർത്തിക്കു
വാൻ നിശ്ചയിച്ചു, സാമുവൽ സൂര്യോദയംനോക്കി സധൈ
ര്യം നടന്നു. "ലോകത്തിലുള്ള തിന്മകളെല്ലാം ഞാൻ എ
ങ്ങനെയാണു നശിപ്പിക്കുന്നതു്? പകരത്തിനുപകരം ചെ
യ്യുന്നതു കാലധർമ്മമായിത്തീർന്നിട്ടുണ്ടു്. കുററംചെയ്തവനെ
ശിക്ഷിക്കുന്നതാണല്ലോ ഇപ്പോഴത്തെ നാട്ടുനടപ്പു്. കൊ
ലപാതകത്തിനു കൊലപാതകംതന്നെയാണു തക്കതായപ്ര
തിവിധിഎന്നു മനുഷ്യരെല്ലാം പൂർണ്ണമായി വിശ്വസിച്ചിരി
ക്കുന്നു. ഈകാലത്തു തിന്മയ്ക്കു പകരം നന്മചെയ്യേണ്ടതാ
ണെന്നുപറഞ്ഞാൽ ആരാണു വിശ്വസിക്കുന്നതു്? മററുള്ള
വരുടെ പാപങ്ങളെ എന്റെ തലയിൽതന്നെ വലിച്ചുവെ
യ്ക്കാതെ, ഞാൻ എങ്ങനെയാണു ലോകത്തിലുള്ളവരുടെ ദു
ർവ്വാസനകളേയും ദുർബോധനകളേയും നശിപ്പിച്ചു സമാ

ശ്ശം ഉപദേശിക്കുന്നതു്? എന്റെ സ്വന്തം അനുഭവങ്ങളെ ത്തന്നെ എടുത്തു് ഉദാഹരിക്കുന്നതുകൊണ്ടു് ഒരുസമയം എന്തെങ്കിലും കുറച്ചൊരു ഗുണമുണ്ടായേക്കാം. ദൈവാനുഗ്രഹമുണ്ടെങ്കിൽ എന്തെങ്കിലും ഒരുവഴിയുണ്ടാകും" എന്നിങ്ങനെ ഓരോ മനോരാജ്യങ്ങളോടുകൂടിയാണു് അയാൾ വയലിന്നസമീപം എത്തിയതു്. സാമുവലിന്റെ ദൃഷ്ടി എത്തുന്നിടത്തോളംസ്ഥലം മുഴുവനും ധാന്യം നല്ലപോലെ വിളഞ്ഞു കൊയ്യാറായിനില്ക്കുന്നതു കാണാമായിരുന്നു. വയലിന്റെ ഉടമസ്ഥന്മാർ അവിടവിടെ കൂട്ടംകൂട്ടമായിനിന്നു സംസാരിച്ചുകൊണ്ടിരിക്കുന്നതും സാമുവൽ കണ്ടു. അനവധി കുട്ടികൾ വരമ്പുകളിന്മേൽ ഓടികളിച്ചിരുന്നു. ഇതിനിടയ്ക്കു് എവിടെനിന്നെന്നറിയാതെ ഒരു ചെറിയ കാളക്കുട്ടി കണ്ടത്തിൽഇറങ്ങി കുറേശ്ശ നെല്ലുതിന്നുകൊണ്ടിരുന്നു. കുട്ടികളിൽ ചിലർ നെല്ലിന്റെഇടയിൽ മറഞ്ഞുനിന്നിരുന്ന കാളക്കുട്ടിയെ കല്ലെടുത്തു് എറിയുന്നതുകണ്ടു, മററുള്ളവർ കാര്യം അന്വേഷിച്ചറിഞ്ഞു്, അവിടെയെത്തി കാളക്കുട്ടിയെ പിടിക്കേണ്ടതിനു് അതിനെ അങ്ങുമിങ്ങുമിട്ടു് ഓടിച്ചുതുടങ്ങി. നാലുപുറത്തുനിന്നും ആളുകൾ ആർത്തുവിളിച്ചു് എത്തിയതിനാൽ കാളക്കുട്ടി അമ്പരന്നു് അന്തമറിയാതെ പാഞ്ഞു്, നെൽക്കണ്ടത്തിൽനിന്നു പുറത്തുകടക്കുവാൻ സാധിക്കാതെ കുഴങ്ങി. ഈസമയം അടുത്തുണ്ടായിരുന്ന ഗൃഹത്തിൽനിന്നു് ഒരു സ്ത്രീ കാളക്കുട്ടിയെ അന്വേഷിച്ചു് അതിന്റെ പേർവിളിച്ചുകൊണ്ടു് അവിടെയെത്തി. വിളികേട്ടസ്ഥലത്തേക്കു കാളക്കുട്ടി കുതിച്ചുപാഞ്ഞുവെങ്കിലും വികൃതികളായ കുട്ടികൾ ഒന്നുകൂടി കളിക്കാമെന്നുകരുതി അതിനെ നാലുപുറവും വന്നുവളഞ്ഞു്, കല്ലേറും പ്രഹരവും കൊണ്ടുപിടിച്ചു. ഒരു മിണ്ടാപ്രാണിയെ ഇപ്രകാരം കണ്ണിൽ ചോരയില്ലാതെ ഉപദ്രവിക്കുന്നതുകണ്ടിട്ടു് അതിന്റെ ഉടമസ്ഥ, വ്യസനത്തോടുകൂടി ഇപ്രകാരം ആവലാതിപ്പെട്ടു. "അയ്യോ! എന്റെ മൂരിക്കുട്ടിയെ ഈ ദുഷ്ടന്മാർ എന്തിനാണി

ങ്ങനെ ഉപദ്രവിക്കുന്നതു്? അതു് ഒരു മിണ്ടാപ്രാണിയല്ലേ? ഇങ്ങനെ ചെയ്യുന്നതിനുള്ള മഹാപാപം ഇവർ എവിടെ കൊണ്ടുപോയിവെയ്ക്കും. എന്റെശബ്ദംകേട്ടാൽ അതു് ഇങ്ങോട്ടു് ഓടിവരും. സംശയമില്ല. കയറുപൊട്ടിച്ചു് ഓടിപ്പോന്നിട്ടു് അഞ്ചുനിമിഷം ആയിട്ടില്ല. എന്തിനാണിങ്ങനെകഷ്ടംചെയ്യുന്നതു്?" സ്ത്രീ ഓരോന്നു പറഞ്ഞു സങ്കടപ്പെടുന്നതുകണ്ടു സാമുവൽ ഇപ്രകാരം വിളിച്ചുപറഞ്ഞു. "കൂട്ടരെ, നിങ്ങൾ എന്തിനാണിങ്ങനെചെയ്യുന്നതു്? അവിടെനിന്നു മാറിക്കൊടുത്താൽ ഈ സ്ത്രീ കാളക്കുട്ടിയെ കൊണ്ടുപൊയ്ക്കൊള്ളും. അനാവശ്യമായി മററുള്ളവരെ ഉപദ്രവിക്കരുതു്."

നേരംപോക്കായി കാളക്കുട്ടിയെഇട്ടോടിച്ചിരുന്നകൂട്ടർ സാമുവലിന്റെ വാക്കുകേട്ടപ്പോൾമാത്രമെ തങ്ങൾ ചെയ്തിരുന്ന പ്രവൃത്തിയുടെ ഗൌരവം ഓർമ്മവന്നുള്ളു. കരഞ്ഞുകൊണ്ടുനില്ക്കുന്ന സ്ത്രീയെ കണ്ടപ്പോൾ, അവർ തങ്ങളുടെ പ്രവൃത്തി കുറച്ചു സാഹസമായിപ്പോയെന്നുതോന്നിയതിനാൽ കുറച്ചൊരു സങ്കോചവുംകൂടി ഉണ്ടായി. അതിനാൽ, അവരെല്ലാവരും ഒരേമനസ്സാലെ മാറിക്കൊടുക്കുകയും, സ്ത്രീ കാളക്കുട്ടിയെ തന്റെ സ്വന്തംകുട്ടിയെന്നപോലെ എടുത്തുകൊണ്ടു പോകയുംചെയ്തു.

കാര്യമെല്ലാം സമാധാനത്തോടുകൂടി കലാശിച്ചതിന്റെ കാരണം എന്താണെന്നറിവാൻ സാമുവലിനു വലിയ ആലോചനയൊന്നും വേണ്ടിവന്നില്ല. ദുഷ്ടതയ്ക്കു പകരം ദുഷ്ടതതന്നെ പ്രവർത്തിക്കുന്നതുകൊണ്ടു്, അതു വർദ്ധിക്കമാത്രമേ ചെയ്കയുള്ളു എന്നും, തിന്മയെ, നന്മയ്ക്കധീനമാക്കി എവിടെയും എന്നും നിശ്ശേഷം നശിപ്പിക്കുവാൻ സാധിക്കുന്നതാണെന്നും. മനുഷ്യരിൽ എല്ലാവരിലും ഒരുപോലെ ലയിച്ചുകിടക്കുന്ന സദ്വിചാരങ്ങളെ ഉണർത്തി വളർത്തേണ്ടതിനു് അതുപോലെയുള്ള സദ്വിചാരങ്ങൾകൊണ്ടു മാത്രമേ

സാധിക്കയുള്ളു എന്നും സാമുവലിന്നു പൂൎണ്ണബോദ്ധ്യമായി. 'നന്മ വിതച്ചാൽ നന്മതന്നെ വിളയു'മെന്നു് അവിതൎക്കിതമായതുകൊണ്ടു്, ഉത്തപിതാവിന്റെ ആജ്ഞയനുസരിച്ചു ലോകത്തിൽ സദ്വിചാരങ്ങളെ വളൎപ്പിക്കേണ്ടതിന്നു താൻ തന്നെ ഏതാദൃശമായ വികാരങ്ങളെ പരിശീലിച്ചു പരത്തേണ്ടതാണെന്നു് എന്നും അയാൾക്കു മനസ്സിലായി.

ഇപ്രകാരം ഓരോ മനോരാജ്യങ്ങളോടുകൂടി സാമുവൽ നടന്നുതുടങ്ങി. അസ്തമനത്തോടുകൂടി അയാൾ ഒരു ഗ്രാമത്തിൽ എത്തി. ഗ്രാമത്തിലെ ഒരു ചെറിയ ഗൃഹത്തിൽ സാമുവൽ ചെന്നുകയറി. അയാൾ അന്നത്തെ രാത്രി അവിടെ കഴിക്കുന്നതിന്നു നിശ്ചയിച്ചു. വീട്ടുടമസ്ഥ, യാതൊരു വിസമ്മതവും കാണിക്കാതെ അയാളെ അവിടെ താമസിച്ചുകൊള്ളുന്നതിന്നു് അനുവദിച്ചു. ആ ഗൃഹത്തിൽ ആ സ്ത്രീ ഒഴികെ വേറെ ആരുംതന്നെ ഉണ്ടായിരുന്നില്ല. അവർ അടിച്ചുതുടച്ചു വീടു വൃത്തിയാക്കുകയായിരുന്നു.

സാമുവൽ, അവർ ചെയ്യുന്ന ഓരോ പ്രവൃത്തികളും മനസ്സിരുത്തി നോക്കിക്കൊണ്ടിരുന്നു. മുറി മുഴുവനും അടിച്ചു തുടച്ചതിന്നുശേഷം, ആ സ്ത്രീ അവിടെയുണ്ടായിരുന്ന ഓരോ സാമാനങ്ങളും പൊടിതുടച്ചു വൃത്തിയാക്കുവാൻ തുടങ്ങി. അവർ തുടച്ചിരുന്ന തുണി ചെളികൊണ്ടു കറുത്തിരുന്നതിനാൽ അതു തൊട്ടസ്ഥലത്തെല്ലാം ചെളി വരിവരിയായി പററിയിരുന്നു. സ്ത്രീ പലപ്രാവശ്യവും തുടച്ചു വൃത്തിയാക്കുവാൻ ശ്രമിച്ചെങ്കിലും, ചെളി, സ്ഥലംമാറി പരന്നുകൊണ്ടിരുന്നതല്ലാതെ അവരുടെ ഉദ്ദേശ്യം സാധിക്കത്തക്കവിധത്തിൽ സാധനങ്ങൾ ഒന്നും വൃത്തിയായില്ല. ഇതു കണ്ടു് ഒന്നും മിണ്ടാതിരിക്കുവാൻ സാമുവലിന്നു സാധിച്ചില്ല. "നിങ്ങൾ എന്താണീച്ചെയ്യുന്നതു്? പൊടിതുടച്ചു ചെളിയാക്കുന്നുവല്ലോ" എന്നു സാമുവൽ ചിരിച്ചുകൊണ്ടു പറഞ്ഞു.

ഉറച്ചുനിന്നാലേ പിടിച്ചുനിറുത്താവു. 

സ്ത്രീ:—ഞാൻ ഇവിടെയെല്ലാം ഇടച്ചു വൃത്തിയാക്കുകയാണു്. പക്ഷെ, എത്ര ഇടച്ചിട്ടും പൊടിപോകുന്നില്ല. ഇടയ്ക്കുന്നിടത്തെല്ലാം പിന്നെയും ചെളിതന്നെ. "ഒരുപുറെ ഉപ്പു കയറുമ്പോഴും ഒരുപുറെ വെള്ളം കയറുന്ന കഥയാണിതു്. ഇടച്ചും പിടിച്ചും ശേഷംപോക്കു് എഴുന്നേറ്റുനില്പാൻ വഹിയാതായിത്തീരും."

സാമുവൽ:—"അതിനു നിങ്ങൾ ഒരു കാര്യം ചെയ്താൽ മതി. ഓരോപ്രാവശ്യം ഇടച്ചുകഴിയുമ്പോഴും ആ തുണി ധാരാളം വെള്ളത്തിൽ നല്ലവണ്ണം അലമ്പി ചെളികളയണം. എന്നിട്ടേ രണ്ടാമതു ഇടയ്ക്കാവു. ആ വിദ്യ ഒന്നു പരീക്ഷിച്ചുനോക്കു."

ഇതുകേട്ടു സ്ത്രീ അപ്രകാരം ചെയ്കയും അവരുടെ ജോലി വേഗത്തിൽ അവസാനിക്കുകയും ചെയ്തു. സന്തുഷ്ടയായ ആ ഗൃഹനായിക, സാമുവലിനു ഹൃദയപൂർവ്വം വന്ദനം പറയുകയും ചെയ്തു.

പിറേറന്നരാവിലെ ആ സ്ത്രീയോടു യാത്രപറഞ്ഞു സാമുവൽ പിന്നെയും നടന്നുതുടങ്ങി. അസ്തമനത്തോടുകൂടി ഒരുകാട്ടിൽചെന്നുകയറി. അവിടെ ഒരുകൂട്ടം കൃഷിക്കാർ ചക്രമുണ്ടാക്കേണ്ടതിനു് ഇരുമ്പു വളയ്ക്കുവാൻശ്രമിക്കുന്നതു് അയാൾകണ്ടു. കൃഷിക്കാർ വളരെശ്രമപ്പെട്ടു പ്രയത്നിച്ചിരുന്നെങ്കിലും, ഇരുമ്പുവാർ വേണ്ടവിധത്തിൽ വളയ്ക്കുന്നതിനു് അവർക്കു സാധിച്ചില്ല. ഇതിനുള്ളകാരണം മനസ്സിലാക്കേണ്ടതിനു സാമുവൽ അവരുടെ സമീപം ചെന്നുനിന്നു. വാറിന്റെ ഒരററം അവർ ഒരുവലിയ കല്ലിനോടുചേർത്തു് ഉറപ്പിച്ചു് മറെറഅററംകൊണ്ടു വളയ്ക്കുവാൻ ശ്രമിക്കുമ്പോഴം കല്ലുപൊങ്ങുകയും താഴുകയും ചെയ്യുന്നതുകൊണ്ടാണു വാർവളഞ്ഞുകിട്ടാത്തതെന്നു സാമുവലിനു് ഒരുനോട്ടത്തിൽ മനസ്സി

ലായി. കല്ലിളകാതെ ഭൂമിയിൽ ഉറച്ചിരുന്നാൽപിന്നെ
വാർ വളയ്ക്കുന്നതു് എളുപ്പമാകുന്നതാണെന്നു് അയാൾ അ
വൎക്കു മനസ്സിലാക്കിക്കൊടുത്തു. സാമുവൽ പറഞ്ഞമാതി
രി അവർ പരീക്ഷിച്ചുനോക്കുകയും കാൎയ്യം എളുപ്പത്തിൽ
സാധിക്കുകയുംചെയ്തു.

അന്നത്തെരാത്രി അവരൊന്നിച്ചുകഴിച്ചു പിറേറന്നുരാ
വിലെവീണ്ടും ഭാണ്ഡംകെട്ടി പുറപ്പെട്ടു. ആ ദിവസംമുഴു
വൻ അയാൾ ഒരേടിക്കിലും താമസിക്കാതെ യാത്രചെയ്തു.
പ്രഭാതത്തോടുകൂടി ഒരു മൈതാനത്തിൽചെന്നു. അവി
ടെ കൂടിയിരുന്ന ഇടയന്മാർ കുറെ ചുള്ളികൾ കെട്ടിച്ചുകൂട്ടി തീ
പിടിപ്പിക്കുവാൻ ശ്രമിച്ചുകൊണ്ടിരുന്നു. ചുള്ളികൾക്കുതീ
നല്ലവണ്ണം പിടിക്കുന്നതിനു മുമ്പു മീതേയ്ക്കുമീതേ വലിയ
കൊള്ളികൾ എടുത്തുവെച്ചതിനാൽ തീ മേല്പോട്ടു് ആളി
ക്കത്താതെചുള്ളികൾ കരിഞ്ഞതോടുകൂടി തീകെട്ടുപുകഞ്ഞു
കൊണ്ടിരുന്നു. ഇടയന്മാർ എല്ലാവരും കൂടി വളരെനേരം
ശ്രമിച്ചെങ്കിലും അവൎക്കു വിറകിനു തീപിടിപ്പിക്കുവാൻ ക
ഴിഞ്ഞില്ല. ഇതുകണ്ടു സാമുവൽ അവരോടു് ഇപ്രകാരം
പറഞ്ഞു ചുള്ളികൾ ധാരാളമായിവെച്ചു് അവ കത്തിക്കു
ന്നുണ്ടായതിനുശേഷം കൊള്ളി എടുത്തുവെച്ചാൽ അവ
യ്ക്കു തീപിടിക്കുന്നതാണു്. കൊള്ളികളിൽകടന്നുപിടിക്കത്ത
ക്കവണ്ണം തീയില്ലാതെ വരുമ്പോഴാണു തീ കെട്ടുന്നതു്.
സാമുവൽ പറഞ്ഞപ്രകാരം അവർ പ്രവൎത്തിക്കുകയും അ
ല്പസമയത്തിനുള്ളിൽ ഒരുവലിയതീക്കുണ്ഡം ഉണ്ടാക്കുവാൻ
അവൎക്കു സാധിക്കുകയുംചെയ്തു.

മൂരിക്കുട്ടിയുടെയും, ഗ്രാണിയുടെയും, ഇടയന്മാരുടേ
യും അനുഭവത്തിൽനിന്നു താൻഎന്താണുമനസ്സിലാക്കേണ്ട
തെന്നു സാമുവൽ വളരെനേരം ആലോചിച്ചുനോക്കി. എ
ങ്കിലും അയാൾക്കു് അതിൽനിന്നു ഗ്രഹിക്കേണ്ട വിലയേറി
യ സാരാംശം ഇന്നതാണെന്നു പിടിത്തം കിട്ടിയില്ല.

ഇടയന്മാരെ വിട്ടുപോയദിവസം വൈകുന്നേരംതന്നെ അയാൾ മതാപിതാവു പാൎത്തിരുന്നകാട്ടിൽഎത്തി. ആരുമറിയാതെ ഗുഹകണ്ടുപിടിച്ചു് അതിന്റെ ദ്വാരത്തിനുസമീപം ചെന്നുനിന്നു. അപ്പോൾ അകത്തുനിന്നു് ഒരാൾ “ആരാണതു്?” എന്നു ഘനശബ്ദത്തിൽ ഉറക്കെച്ചോദിച്ചു. സാമുവൽ—“ഒരു വലിയപാപി—അന്യഥാ ഒരാൾചെയ്തു പാപത്തിനു പരിഹാരം ചെയ്യേണ്ടതിനു വന്നിരിക്കയാണു” ഇതുകേട്ടപ്പോൾ ഗുഹയിൽനിന്നു് ഒരുസന്യാസിപുറത്തുവന്നു് ഇപ്രകാരം ചോദിച്ചു.—“വേറൊരുവനുവേണ്ടി നിങ്ങൾ എന്തുപാപമാണു വഹിക്കുന്നതു്?” ഇതിനുസമാധാനമായി സാമുവൽആളുടെകഥ ആദ്യവസാനം—മതാപിതാവിനെകണ്ടതും, അദ്ദേഹത്തിന്റെ ഗുഹയിലേയ്ക്കുപോയതും, കരടികളെ പാററിയതും, മുദ്രവെച്ച മുറിതുറന്ന സിംഹാസനത്തിന്മേൽ ഇരുന്നപ്പോൾ സംഭവിച്ചതും, അതിനു ശേഷം മതാപിതാവു സന്യാസിയെക്കണ്ടു പാപമോചനം വരുത്തുവാൻ ആജ്ഞാപിച്ചതും, ചൂരികട്ടി, സ്ത്രീയുടെവിളികേട്ടു് ഓടിച്ചെന്നതും ഒരുമാതിരിവിസ്തരിച്ചു വഴിക്കുവഴിയായി പറഞ്ഞുകേൾപ്പിച്ചു. “അധൎമ്മം അധൎമ്മംകൊണ്ടു നശിപ്പിക്കുവാൻ സാധിക്കുന്നതല്ലെന്നു ഞാൻ ഈഅനുഭവങ്ങളിൽനിന്നു ഗ്രഹിച്ചുകഴിഞ്ഞു. എന്നാൽ പിന്നെ അധൎമ്മം എങ്ങനെയാണു് ഇല്ലായ്മചെയ്യേണ്ടതെന്നു് എനിക്കുമനസ്സിലാകുന്നില്ല. അതു് എനിക്കുപറഞ്ഞുതന്നാൽകൊള്ളാം,” എന്നു സാമുവൽ ഒടുവിൽപറഞ്ഞു.

“ഇവിടേയ്ക്കു വരുന്നവഴിക്കു് ഇനിയും എന്തെല്ലാമാണു സംഭവിച്ചതെന്നു കേൾക്കട്ടെ” എന്നു സന്യാസി കുറച്ചൊരു ഉൽക്കണ്ഠയോടുകൂടി പറഞ്ഞു. വീടു വെടിപ്പാക്കുന്നതിനു ശ്രമിച്ചിരുന്ന ഗൃഹിണിയുടെയും ഇരുമ്പുവാറു വളച്ചിരുന്ന കൃഷിക്കാരുടെയും അഗ്നികുണ്ഡം ഉണ്ടാക്കിയിരുന്നു

ഇടയന്മാരുടെയും കഥ, സാമുവൽ വിസ്തരിച്ചുപറഞ്ഞുകേൾപ്പിച്ചു. സാമുവൽ പറഞ്ഞവസാനിപ്പിച്ചു ഉടനെ സന്ന്യാസി ഗുഹയ്ക്കുള്ളിൽ പ്രവേശിച്ചു മൂർച്ചയില്ലാത്ത ഒരു കോടാലിയും കൊണ്ടു പുറത്തുവന്നു. അദ്ദേഹം സാമുവലിനെ തന്റെ കൂടെക്കൊണ്ടുപോയി. അവർ കാട്ടിൽ വൃക്ഷംവെട്ടി തെളിച്ചിരുന്ന ഒരു സ്ഥലത്തുചെന്നു. കോടാലി സാമുവലിന്റെ കൈയിൽ കൊടുത്തു സമീപം ഉണ്ടായിരുന്ന ഒരു ചെറിയ വൃക്ഷം വെട്ടിവീഴ്ത്തുവാൻ സന്ന്യാസി ആജ്ഞാപിച്ചു. സാമുവൽ തടി മുറിച്ചിട്ടപ്പോൾ സന്ന്യാസി അതിനെ മൂന്നുകഷണങ്ങളാക്കുവാൻ കല്പിച്ചു. ആ പച്ചതടിക്കഷണങ്ങൾ തീയിലിട്ടു കരിച്ചു പകുതിവരെ മണ്ണിൽ താഴ്ത്തി കഴിച്ചിടുവാനായിരുന്നു സന്ന്യാസിയുടെ പിന്നെത്തെ കല്പന.

സന്ന്യാസി ആജ്ഞാപിച്ചപ്രകാരം എല്ലാം ചെയ്തുകഴിഞ്ഞപ്പോൾ, അദ്ദേഹം സാമുവലിനെ സമീപമുണ്ടായിരുന്ന ഒരു നദീതീരത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. കുഴിച്ചിട്ടിരുന്ന തടികളെല്ലാം ദിവസംപ്രതി നനയ്ക്കുന്നതു് ആ നദിയിലെ വെള്ളം അയാളുടെ വായിൽ നിറച്ചുകൊണ്ടുപോയിട്ടു വേണമെന്നു് അദ്ദേഹം സാമുവലിനോടു് ആജ്ഞാപിച്ചു. ഓരോ തടിയും നനയ്ക്കുന്നതിനു് അദ്ദേഹം പ്രത്യേകം ഓരോ സമ്പ്രദായവും പറഞ്ഞുകൊടുത്തു. ആദ്യത്തെ തടി വീടു വെടിപ്പാക്കുവാൻ സ്ത്രീയെ പഠിപ്പിച്ച സമ്പ്രദായത്തിലും, രണ്ടാമത്തേതു് ഇടയന്മാർ വളയ്ക്കുവാൻ കാണിച്ചുകൊടുത്ത രീതിയിലും, ഒടുവിലത്തേതു തീക്കുണ്ഡം കൂട്ടുവാൻ ശീലിപ്പിച്ച മാതിരിയിലും നനയ്ക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ കല്പന. ഈ ഓരോ തടികളും കിളിർത്തു തളിർത്തുവളർന്നു പൂവും കായുമാകുമ്പോൾ ലോകത്തിലുള്ള അധർമ്മം നശിപ്പിക്കേണ്ടതിനുള്ള വഴി മനസ്സിലാകുന്നതാണെന്നും, അതോടുകൂടി സാമുവലിന്റെ പാപമോചനം വരുന്നതാണെന്നും പറഞ്ഞു് അദ്ദേഹം തന്റെ ഗു-

ഗുഹയിലേയ്ക്കു തിരിച്ചുപോയി. സന്യാസി കൊടുത്ത കല്പ
നകളുടെ സാരമെന്താണെന്നു സാമുവലിന് ഊഹിക്കുവാൻ
പോലും കഴിഞ്ഞില്ല. എങ്കിലും അദ്ദേഹത്തിന്റെ ആജ്ഞ
യെ അണുപോലും തെറ്റാതെ അയാൾ അന്നുമുതൽത
ന്നെ അനുസരിക്കുവാൻ തീൎച്ചപ്പെടുത്തി.

സന്യാസി പറഞ്ഞപ്രകാരം വായിൽ വെള്ളം നിറ
ച്ചുകൊണ്ടുവന്ന സാമുവൽ നടന്നുതുടങ്ങി. വളരെപ്രാവശ്യം
അങ്ങോട്ടും ഇങ്ങോട്ടും നടക്കേണ്ടിവന്നതുകൊണ്ട് അയാൾ
ക്കു കലശലായ ക്ഷീണംതോന്നി. ഭക്ഷണത്തിനു വല്ലതും
അന്വേഷിക്കേണ്ടതിന് അയാൾ ഗുഹയിലേക്കുചെന്നു.
ഗുഹയുടെ ദ്വാരം തുറന്ന് അതിനകത്തു പ്രവേശിച്ചപ്പോൾ
ആ വൃദ്ധസന്യാസി നിശ്ചേഷ്ടനായി അവിടെ കിടക്കുന്നതു
കണ്ടു. സന്യാസി മഹാസമാധി അടഞ്ഞുവെന്നു സാമുവ
ലിനു മനസ്സിലായി. ഗുഹയുടെ ഉള്ളിൽ അങ്ങുമിങ്ങും പ
രിശോധിച്ചപ്പോൾ അയാൾക്കു കുറച്ചുഭക്ഷണങ്ങളും കി
ട്ടിയതെടുത്തു ഭക്ഷിച്ചു തൽക്കാലത്തെ വിശപ്പുശമിപ്പിച്ചു.

സാമുവലിന്റെ പിന്നത്തെചുമതല, സന്യാസിയുടെ
ശവസംസ്കാരമായിരുന്നു. ഗുഹയ്ക്കുള്ളിൽ കണ്ട ഒരു തൂമ്പ
യെടുത്ത് അയാൾ കുഴികുഴിക്കുവാനാരംഭിച്ചു. പകൽ മുഴു
വനും കുഴികുഴിച്ചും, രാത്രി മുഴുവൻ തടികൾ നനച്ചും
അയാൾ ആ ദിവസംകഴിച്ചു. കുഴി കുത്തിത്തീൎന്നു സന്യാ
സിയുടെ മൃതശരീരം സംസ്കരിക്കുവാൻ അയാൾ ഭാവിച്ചു
കൊണ്ടിരിക്കുന്ന സമയത്ത്, സമീപത്തുണ്ടായിരുന്ന ഗ്രാമ
ത്തിൽനിന്നു ചിലർ സന്യാസിക്കു പതിവായി കൊണ്ടുവരാ
റുള്ള ഭക്ഷണപദാൎത്ഥങ്ങളുംകൊണ്ട് അവിടെ എത്തി.

സന്യാസിയുടെ മരണവൃത്താന്തം അവൎക്കു സാമാന്യ
ത്തിലധികം വ്യസനത്തിനും ഇച്ഛാഭംഗത്തിനും കാരണമാ

യി. സന്യാസിയുടെ അനുഗ്രഹത്തിനും അവസാനോപ
ദേശത്തിനും പാത്രമായിത്തീൎന്ന സാമുവലിനോട്, അദ്ദേഹ
ത്തിന്റെ സ്ഥാനത്തു ഗുഹയിൽ താമസിക്കേണമെന്ന് അ
വർ അപേക്ഷിച്ചു. സന്യാസിക്കു പതിവായി കൊടുക്കാറു
ള്ളതുപോലെ വേണ്ട ഭക്ഷണപദാൎത്ഥങ്ങൾ അയാൾക്കും
കൊണ്ടുവന്നു കൊടുത്തുകൊള്ളാമെന്ന് അവർ വാഗ്ദാനം
ചെയ്തു. ശവസംസ്കാരത്തിനുശേഷം സാമുവലിനോടു യാ
ത്രപറഞ്ഞ് അവർ അവിടെനിന്നു പോകയുംചെയ്തു.

സന്യാസിയുടെ സ്ഥാനത്തു സാമുവൽ ഗുഹയിൽ താ
മസംതുടങ്ങി. ഗ്രാമക്കാർ കൊണ്ടുവന്നുകൊടുത്ത ഭക്ഷണ
പദാൎത്ഥങ്ങളും സ്വീകരിച്ചു, സന്യാസിയുടെ കല്പനയും അ
നുസരിച്ച് ഏകദേശം ഒരുകൊല്ലത്തോളം അവിടെ താമ
സിച്ചു. സാമുവലിനെ കാണേണ്ടതിനു പല ദിക്കിൽനി
ന്നും ആളുകൾ വന്നിരുന്നു. വിശിഷ്ടനായ ഒരു സന്യാസി
ഗുഹയിൽ താമസിക്കുന്നുണ്ടെന്നും, അദ്ദേഹം വായിൽ വെ
ള്ളം നിറച്ചെടുത്തു കരിഞ്ഞ തടികളുടെ ചുവട്ടിൽ ഒഴിച്ചാ
ണ് ആത്മശുദ്ധീകരണം ചെയ്യുന്നതെന്നും നാടൊക്കെ പ്ര
സിദ്ധമായി. ദാനങ്ങളും സമ്മാനങ്ങളും ധാരാളമായി കി
ട്ടിയിരുന്നെങ്കിലും, സാമുവൽ തനിക്കാവശ്യമില്ലാത്തതു യാ
തൊന്നും സ്വീകരിച്ചിരുന്നില്ല. ദിവസത്തിൽ പകുതിസ
മയം തടികൾ നനയ്ക്കേണ്ടതിനും ബാക്കിയുള്ള സമയം അ
തിഥികളെ സ്വീകരിക്കേണ്ടതിനും അദ്ദേഹം വിനിയോ
ഗിച്ചു.

കൊല്ലം രണ്ടു കഴിഞ്ഞു. ഒരു ദിവസമെങ്കിലും മുട്ടാ
തെ അയാൾ തടികളെ നനച്ചിരുന്നു. എങ്കിലും അവ കി
ളിൎക്കുവാനുള്ള ഭാവമേ കണ്ടില്ല.

ഒരുദിവസം അയാൾ ഗുഹയ്ക്കുള്ളിൽ ഇരിക്കുന്ന സമ
യത്തു് ആരോ ഒരാൾ ഉച്ചത്തിൽ പാട്ടുപാടിക്കൊണ്ട് അ

ന്തിലെ വരുന്ന ശബ്ദം കേട്ടു. അതെന്ത് അറിയേണ്ട
തിന്നു സാമുവൽ ഗുഹയിൽനിന്നു പുറത്തുവന്നു. പരിഷ്കൃ
തരീതിയിൽ വസ്ത്രംധരിച്ച ദൃഢകായനായ ഒരു യുവാവ് ഒ
ന്നാന്തരം കത്തിയുമായി നിൽക്കുന്നത് അയാൾകണ്ടു.
സാമുവൽ അയാളോട് എവിടേയ്ക്കാണ് പോകുന്നതെന്നു
ചോദിച്ചു. താൻ ഒരു കൊള്ളക്കാരനാണെന്നും, ആ വഴി
ക്കെല്ലാം നടന്നു ഘോഷണം നടത്തി മനുഷ്യരെ വെട്ടിക്കൊ
ല്ലുകയാണു തന്റെ പ്രധാന തൊഴിൽ എന്നും, കൊല്ലും
കൊലയും കൂടുന്തോറും പാട്ടും ചിരിയും അധികമാകുന്നതാ
ണു തന്റെ സ്വഭാവമെന്നും അയാൾ യാതൊരു ചാ
ഞ്ചല്യവും കൂടാതെ സാമുവലിനെ ധരിപ്പിച്ചു.

ആ മനുഷ്യരാക്ഷസന്റെ വാക്കുകൾ കേട്ടപ്പോൾ
സാമുവലിന്റെ ഉള്ളിൽ ഒരു ഇടിവാൾ പാഞ്ഞു. "ഈ
തരത്തിലുള്ള ഒരു പരമദുഷ്ടനെ സന്മാർഗ്ഗത്തിലേയ്ക്കു നയി
ക്കുന്നത് അസാദ്ധ്യംതന്നെ, കുററങ്ങൾ സമ്മതിക്കുവാൻ
തയ്യാറുള്ളവരെ സദുപദേശങ്ങൾകൊണ്ടു സദ്‌വൃത്തി പഠി
പ്പിക്കാം. എന്നാൽ താൻ ചെയ്യുന്ന ദുഷ്കർമ്മത്തിൽ ആന
ന്ദിക്കുന്ന മനുഷ്യപ്പിശാചുക്കളെ ഉപദേശംകൊണ്ടോ, ഉ
ദാഹരണംകൊണ്ടോ സംസ്കരിക്കാമെന്നു വിചാരിക്കുന്നതു
പ്രമാണവശാൽതന്നെ പ്രയാസമായിട്ടുള്ളതാണ്" എന്നു
തോന്നിയതിനാൽ കൊള്ളക്കാരനോട് ഒരു വാക്കുപോലും
പറയാതെ അയാൾ ചിന്താമഗ്നനായി പോകുവാൻ ഭാവി
ച്ചു. പെട്ടെന്ന് എന്തോ ഓർമ്മവന്നതുപോലെ അയാൾ
പിന്നെയും തിരിഞ്ഞുനിന്നു. "ഈ ദുഷ്ടൻ ഇവിടങ്ങളിൽസ
ഞ്ചാരം തുടങ്ങിയാൽപിന്നെ മനുഷ്യരാരും ഈ പ്രദേശത്തേ
യ്ക്കു കടക്കുന്നതല്ല. അതു് അവർക്കും എനിക്കും ഒരുപോലെ
ആപൽക്കരമായിട്ടുള്ളതാണ്. ഗ്രാമവാസികൾ ഇവിടെവ
രാതായാൽപിന്നെ എനിക്ക് ഉപജീവനത്തിന് പ്രയാസ
മായിത്തീരുന്നതാണ്". എന്നിങ്ങനെ ഓരോ വിചാരത്തോ

ട്ടുകുടി സാമുവൽ വീണ്ടും ആ ഘാതകനോട് ഇപ്രകാരം പറഞ്ഞു. "സാധാരണയായി ഇവിടെ പലതരത്തിൽ പെട്ടവരും വരാറുണ്ട്. അവരെല്ലാവരും അവനവൻ ചെയ്തിട്ടുള്ള പാപകർമ്മങ്ങളെപ്പററി പശ്ചാത്തപിച്ച്, പാപമോചനത്തിന്നവേണ്ട പ്രായശ്ചിത്തം ചെയ്യേണ്ടതിന്നാണ വരാറ്. അവർ ആരുംതന്നെ തങ്ങൾ ചെയ്തിട്ടുള്ള ദുഷ്കർമ്മങ്ങളെപ്പററി പ്രസംഗിച്ച് അഹംകരിച്ചതായി എനിക്ക് ഓർമ്മയില്ല. എല്ലാററിന്നും സാക്ഷിയായി ഒരു ഈശ്വരനുണ്ടെന്നു വിശ്വാസമുണ്ടെങ്കിൽ നിങ്ങൾ ചെയ്ത ദുഷ്പ്രവൃത്തികളെ ഓൎത്തു പശ്ചാത്താപിക്കേണ്ടതാണ്. ഇതേവരെ ചെയ്ത ദുഷ്കർമ്മങ്ങൾ നിങ്ങൾക്ക ലേശംപോലും വ്യസനത്തിന്ന കാരണമാകുന്നില്ലെങ്കിൽ, അനാവശ്യമായി ഇവിടങ്ങളിൽവന്ന് എന്നേയും എന്നെ കാണ്മാൻ ആഗ്രഹിച്ചു വരുന്ന ജനങ്ങളേയും ഉപദ്രവിക്കാതിരിക്കാൻ അപേക്ഷ. ഞാൻ ഇപ്പോൾ പറഞ്ഞതനുസരിച്ചു പ്രവൎത്തിക്കാത്ത പക്ഷം നിങ്ങൾ നിശ്ചയമായും കഠിനമായ ദൈവശിക്ഷയ്ക്കു പാത്രമാകേണ്ടി വരുന്നതാണ്. അതിന്നന്യപക്ഷമില്ല."

ഇതുകേട്ട് ആ ഘാതകൻ ആ പ്രദേശം മുഴുവൻ മുഴങ്ങത്തക്കവിധത്തിൽ "ഹാ! ഹാ!ഹാ!" എന്ന് ഉറക്കെ ചിരിച്ചു. "എന്തീശ്വരൻ, ഏതീശ്വരൻ. അങ്ങനെ ഒന്നുണ്ടെങ്കിൽ ഒന്നിവിടെ വരുത്തുക, കാണട്ടെ. ഈശ്വരനാണത്രെ! എനിക്ക് ഈശ്വരനേയും പേടിയില്ല, പിശാചിനേയും പേടിയില്ല. തന്റെ ഉപദേശം ഒട്ടു കേൾക്കാനും ഭാവമില്ല. താൻ താടിയും തലയും വളൎത്തി നടിപ്പുകൊണ്ടു കാലം കഴിക്കുന്നു. അതു തന്റെ തൊഴിൽ—ഞാൻ എന്റെ കൈയ്യൂക്കുകൊണ്ടിച്ചു കൊന്നും തിന്നും കഴിക്കുന്നു. അതു് എന്റെ തൊഴിൽ. ഈ പ്രസംഗം കേട്ടതുകൊണ്ടൊന്നും പിഴപ്പു കഴിയില്ല. വല്ല കിഴവികളും വന്നാൽ അവരോടു പറഞ്ഞു കൊള്ളു പ്രമാണമൊക്കെ. എന്നെപ്പോലുള്ളവരോട്ട പറ-

ഞാൻ പല്ലു വായിൽ കാണില്ല. നല്ല ഓർമ്മയിരിക്കട്ടെ! പഠിപ്പിക്കാൻ വരുന്ന പച്ചസന്യാസി!! ഇന്ന് ഈ പറഞ്ഞതിനു ഞാൻ നാളെ ജീവനോടിരുന്നുവെങ്കിൽ തണ്ടുതല അറുതികൊള്ളും. എന്റെ അരക്കെട്ടിൽ തിരുകിയിരിക്കുന്ന ഈ സാധനം കണ്ടുവോ? സന്യാസിച്ചോരയുടെ സ്വാദു ഇഷ്ടം. ഇന്നേതായാലും വേണ്ട. ഇനി എപ്പോഴെങ്കിലും എന്റെ നേരെകണ്ടാൽ അന്നു ഞാൻ ഇതു ചെലവാക്കും" എന്നുപറഞ്ഞു മൂർച്ചയുള്ള ഒരു കത്തി സാമുവലിന്റെ നേരെ പിടിച്ച് ഇളക്കി വിറപ്പിച്ചു. ഒടുവിൽ സാമുവലിനെ ഞെട്ടിക്കത്തക്ക ഒരു ശബ്ദത്തോടുകൂടി അവിടെനിന്നു പോകയുംചെയ്തു.

പറയത്തക്ക സംഭവങ്ങളൊന്നും കൂടാതെ ഏകദേശം എട്ടുകൊല്ലങ്ങളോളം സാമുവൽ ആ രീതിയിൽ അവിടെ താമസിച്ചു.

ഒരു ദിവസം അയാൾ ഗുഹാദ്വാരത്തിനു സമീപം അതിഥികളെ കാത്തു വളരെനേരം ഇരുന്നു. അന്ന് അയാളെ കാണേണ്ടതിന് ആരുംതന്നെ വന്നില്ല. വളരെനേരം തനിയെ ഇരിക്കുമ്പോൾ സാധാരണയായി എല്ലാവർക്കും ഉണ്ടാകാറുള്ള മൌഢ്യം അയാളേയും പിടികൂടി. പലകാര്യങ്ങളേയും പറ്റി ഓരോന്നു വിചാരിച്ചുകൊണ്ടിരുന്നതിനിടയിൽ, അയാളുടെ വിചാരം തന്റെ സ്വന്തം അനുഭവങ്ങളിലേക്കു തിരിഞ്ഞു. താടിയും തലയും നീട്ടിത്തട്ടിപ്പുകൊണ്ടു കാര്യംകഴിക്കയാണെന്നുള്ള ഘാതകന്റെ ആക്ഷേപത്തിൽ ഏതാണ്ടുവാസ്തവമുള്ളതായി അയാൾക്കുതോന്നി. വൃദ്ധസന്യാസി ഉദ്ദേശിച്ചിരുന്ന മാതിരിയാണോ താൻ ജീവിക്കുന്നതെന്നും അയാൾക്കു സംശയമായി. പരന്മാർക്ക് അവരുടെ പ്രയത്നത്തിന്റെ ഫലമായികിട്ടിയിരുന്ന വസ്തുക്കളിൽ പങ്കുകൊള്ളുകയും, പോരെങ്കിൽ അവരുടെ പ്രശംസയ്ക്കുകൂടി താൻ പാത്രമാണെന്ന് അവരെ ധരിപ്പിക്കുകയുമാണെ

താൻ ഇതേവരെ ചെയ്തിട്ടുള്ളതെന്നു് ഓൎമ്മവന്നപ്പോൾ അ
യാൾക്കു സഹിക്കവഹിയാത്ത പശ്ചാത്താപമുണ്ടായി. ഇ
ങ്ങിനെയുള്ള ജീവിതം ഫലശൂന്യമായി പരിണമിക്കുന്നതാ
ണെന്നു് അയാൾ വിശ്വസിച്ചു. പ്രശംസയ്ക്കും പ്രസിദ്ധി
ക്കുമുള്ള ആഗ്രഹം, തന്നെ സന്മാൎഗ്ഗത്തിൽ നിന്നുതെറ്റിക്കു
ന്നതാണെന്നു് അയാൾ അറിഞ്ഞു. പണ്ടുചെയ്ത പാപങ്ങൾ
ക്കുവേണ്ടി പ്രായശ്ചിത്തം ചെയ്യുന്നതിനുപകരം, പുതി
യ പാപങ്ങളെ പുലൎത്തുകയാണു താൻ ചെയ്തിട്ടുള്ളതെന്നു്
അയാൾക്കുബോധപ്പെട്ടു. അതുകൊണ്ടു് ഉടനേതന്നെ ആ
സ്ഥലം വിടുവാനും. ജനസഞ്ചാരമില്ലാത്ത എതെങ്കിലും പ്ര
ദേശങ്ങളിൽ താമസിച്ചു പശ്ചാത്താപംകൊണ്ടു് ആത്മ
ശുദ്ധിവരുത്തുവാനും അയാൾ നിശ്ചയിച്ചു.

ഈ നിശ്ചയത്തോടുകൂടി സാമുവൽ നദീതീരത്തുവിജ
നമായ ഒരു പ്രദേശത്തു് ഒരു ചെറിയ ഗുഹയുണ്ടാക്കി ത
ന്റെ വാസം അവിടേയ്ക്കുമാററി. ഒരുദിവസം പുതിയ വാ
സസ്ഥലത്തിന്റെപുറത്തു ചിന്താമഗ്നനായി നടന്നുകൊണ്ടിരി
ക്കുമ്പോൾ, നമ്മുടെ ഘാതകൻ ആവഴിക്കു വരുന്നതുകണ്ടു
സാമുവലിന്നു് എന്തെന്നില്ലാത്ത ഭയം തോന്നിയതിനാൽ
അയാൾ പിൻതിരിഞ്ഞു പായുവാൻ ഭാവിച്ചു. എങ്കിലും
ആഘാതകൻ അയാളെ ബലാൽക്കാരമായി പിടിച്ചുനിറു
ത്തി എവിടേയ്ക്കാണു പോകുന്നതെന്നു ചോദിച്ചു. മനുഷ്യ
സഞ്ചാരമില്ലാത്തവല്ല മരുഭൂമിയിലും പോയിത്താമസിച്ചാൽ
കൊള്ളാമെന്നാഗ്രഹിച്ചു സ്ഥലം അന്വേഷിച്ചു നടക്കുകയാ
ണെന്നു സാമുവൽ മറുപടിപറഞ്ഞു. ഇതുകേട്ടപ്പോൾ
നമ്മുടെ ഘാതകനു വലിയ അത്ഭുതമായി.

മനുഷ്യസംസൎഗ്ഗംകൂടാതെ എങ്ങിനെയാണു ജീവിച്ചി
രിക്കുന്നതെന്നു് ആ ഘാതകൻ വീണ്ടും സാമുവലിനോടു
ചോദിച്ചു. ഈ വൈഷമ്യം അയാൾ ആലോചിച്ചിരുന്നി

ല്ല. അതുകൊണ്ടു ഘാതകനോടു ശരിയായ സമാധാനം പറയുവാൻ സാധിക്കാതെ അയാൾ അന്ധനായിനിന്നുപോയി. ഘാതകനും സമാധാനത്തിനു പിശകാതെ ചിന്താപരനായിട്ടെന്നപോലെ സാവധാനത്തിൽ കുതിരപ്പുറത്തുകയറിപ്പോകയും ചെയ്തു. “ഇയ്യാൾ ഈ തവണ എന്നെ കൊല്ലുമെന്നു ഭീഷണിപ്പെടുത്താതെപോയതു് അത്ഭുതമാണു്. അഹങ്കാരിയായ ഉഗ്രൻ ചിന്താകുലനായിതീൎന്നതും അതിശയംതന്നെ. കഴിഞ്ഞപ്രാവശ്യം ഞാൻ അയാൾക്കുചെയ്ത ‘ഉപദേശങ്ങൾ കടം കഴ്ന്നി വെള്ളമൊഴിച്ചു’ തുപോലെയായിരിക്കുമെന്നാണു ഞാൻ വിചാരിച്ചതു്. അയാളുടെ ഇന്നത്തെ ശാന്തത, എന്റെ ഊഹം, അടിസ്ഥാനരഹിതമാണെന്നു തെളിയിക്കുന്നുണ്ടു്. എല്ലാമനുഷ്യരിലും ലയിച്ചുകിടക്കുന്ന സൽഗുണത്തെ ഉണൎത്തി വളൎത്തുവാൻ എനിക്കു സാധിച്ചാൽ ഞാൻ കൃതാൎത്ഥനായി.” ഇങ്ങനെയുള്ള വിചാരത്തോടുകൂടി ഘാതകൻ കാഴ്ചയിൽനിന്നു മറയുന്നതിനുമുമ്പു സാമുവൽ ഇപ്രകാരം വിളിച്ചുപറഞ്ഞു. “എങ്ങനെയായാലും ഇതേവരെചെയ്തിട്ടുള്ള ദുഷ്കൎമ്മങ്ങളെ ഒററു പശ്ചാത്തപിക്കാതിരിക്കുന്നതു ബുദ്ധിപൂൎവ്വമല്ല. ദൈവത്തെ വഞ്ചിക്കാമെന്നു് ആരും വിചാരിച്ചുപോകേണ്ട.”

ഇതുകേട്ടു് ആ ഘാതകൻ തിരിഞ്ഞുനിന്നു തന്റെ കത്തിഎടുത്തു സാമുവലിന്റെനേരെ കാണിച്ചു. സാമുവൽ കാട്ടിൽ ഉണ്ടായിരുന്ന വൃക്ഷങ്ങളുടെ ഇടയിലേക്കുമറഞ്ഞു. “ഇനി ഒരു പ്രാവശ്യം എന്റെനേരെ കണ്ടാൽ അന്നാണു് ഈ കത്തി ചെലവാകുന്നതു്” എന്നുവിളിച്ചുപറഞ്ഞുകൊണ്ടു് അയാൾ സാമുവലിനെ പിന്തുടരാതെ കുതിരയോടിച്ചുപോകയും ചെയ്തു.

അന്നുവൈകുന്നേരം സാമുവൽ തടികൾ നനയ്ക്കുന്നതിനുചെന്നപ്പോൾ കണ്ടുകാഴ്ച അയാളെ അത്ഭുതപരവശ

നാക്കി. ആ കരിഞ്ഞതടികളിൽ ഒന്നു കിളിർത്തിരിക്കുന്നതായി അയാൾകണ്ടു!.

സാമുവൽ ജനസഞ്ചാരമില്ലാത്ത ആ പ്രദേശത്തു സ്ഥിരമായി താമസമുറപ്പിച്ചു. ഒരുദിവസം ഭക്ഷണത്തിന്റ ഫലമൂലങ്ങൾ അന്വേഷിച്ചു കാട്ടിൽ സഞ്ചരിക്കുന്നസമയത്തു് ഒരു വൃക്ഷത്തിന്റെകൊമ്പിൽ ഒരുസഞ്ചി തൂക്കിയിരിക്കുന്നതുകണ്ടു. സഞ്ചിയിൽ എന്തായിരിക്കുമെന്നറിയേണ്ടതിന്നു് അയാൾ അതിനെ കൊമ്പിൽനിന്നഴിച്ചു. അതിൽ നിറയെ ഭക്ഷണപദാൎത്ഥങ്ങളാണെന്നു് അയാൾക്കു മനസ്സിലായി. തേടിയവള്ളിതന്നെ കാലിൽ ചുററി'യതുകൊണ്ടു സാമുവൽ സന്തുഷ്ടനാകയുംചെയ്തു.

അന്നുമുതൽ സാമുവലിന്റ ഭക്ഷണംതേടേണ്ട ഭാരം കുറഞ്ഞു. ദിവസംതോറും അതേമരക്കൊമ്പിൽ ഒരുസഞ്ചി നിറയെ ഭക്ഷണപദാൎത്ഥം തയ്യാറുണ്ടായിരുന്നു. അയാൾക്കു് ഒരുകാൎയ്യം മാത്രമേ അസഹ്യമായിട്ടുണ്ടായിരുന്നുള്ളു. ഘാതകന്റെ ശബ്ദം ഇടയ്ക്കു് എവിടെയെങ്കിലും കേട്ടാൽ അയാൾ ഞെട്ടിവിറച്ചിരുന്നു. എന്തുകൊണ്ടെന്നാൽ, പാപമോചനംവരുന്നതിന്നു മുമ്പു് മരിക്കുന്ന കാൎയ്യം അയാൾക്കു വിചാരിക്കവയ്യായിരുന്നു

ഇപ്രകാരം ഏകദേശം പത്തുകൊല്ലം കഴിഞ്ഞു. തടികളിൽ ഒന്നുതളിൎത്തു വലിയവൃക്ഷമായിത്തീർന്നിരുന്നു.

ഒരുദിവസം സാമുവൽ പ്രഭാതമായപ്പോൾതന്നെഎഴുന്നേററു തടികളെ നനയ്ക്കേണ്ടതിന്നു പുറപ്പെട്ടു. ജോലി അവസാനിച്ചശേഷം അയാൾ ഒരിടത്തു വിശ്രമിക്കാനിരുന്നു. "ഞാൻ ഒരു പാപിയാണു സംശയമില്ല. അല്ലെങ്കിൽ എനിക്കു മരണത്തിൽ ഭയംതോന്നുവാൻ കാരണമി

ല്ലു. ഈശ്വരേച്ഛയുണ്ടെങ്കിൽ എനിക്കു മരണംകൊണ്ടുത
ന്നെ പാപമോചനംവരും. അല്ലെങ്കിൽ ജീവിച്ചിരുന്ന് അ
നുഭവിച്ചിട്ടും ആകാം". ഇങ്ങനെ ഓരോന്ന വിചാരിച്ചു
കൊണ്ടിരിക്കുമ്പോൾ നമ്മുടെ ഘാതകൻ ഉച്ചത്തിൽ ശപി
ച്ചുകൊണ്ട് ഓരോന്ന പുലമ്പുന്ന ശബ്ദംകേട്ടു. "ദൈവ
ത്തിനല്ലാതെ ആൎക്കും എന്നെ രക്ഷിക്കുന്നതിനോ, ശിക്ഷി
ക്കുന്നതിനോ സാധിക്കുന്നതല്ല" എന്നുപറഞ്ഞുകൊണ്ടു
ശാമുവൽ ഘാതകന്റെ ഘോരസ്വരംകേട്ട സ്ഥലത്തേക്കു
ചെന്നു. അവിടെ ആ മനുഷ്യരാക്ഷസൻ വേറെയൊരാളെ
കൈകാലുകൾകെട്ടി അനങ്ങുവാൻ സാധിക്കാതെ ഇട്ടിരിക്കു
ന്നതുകണ്ടു. "ഈ മനുഷ്യനെ നിങ്ങൾ എവിടേക്കാണു
കൊണ്ടുപോകുന്നതെ"ന്നു ശാമുവൽ ഘാതകനോടു സ
ധൈൎയ്യം ചോദിച്ചു.

ഘാതകൻ:—ഇവൻ ധനവാനായ കച്ചവടക്കാര
ന്റെ പുത്രനാണ്. പണം സൂക്ഷിച്ചിരിക്കുന്നതു് എവി
ടെയാണെന്നു ചോദിച്ചാൽ ഇവൻ മിണ്ടുന്നില്ല. ഇവനെ
ഞാൻ അതിനു വെറുതെവിടുന്നതല്ല. ഞാൻ ഇവനെ ഇഞ്ച
പോലെ ചതച്ചു നായ്ക്കൾക്ക് ഇട്ടുകൊടുക്കും. കണ്ടുകള്ളൻ!
കാണട്ടെ ഇവന്റെ ചങ്കുറപ്പ്! എന്നുപറഞ്ഞുകൊണ്ട് ആ
ഘാതകൻ മുമ്പോട്ടുനടക്കുവാൻ ഭാവിച്ചു. ശാമുവൽ അ
യാളെ തടഞ്ഞിട്ട് ഇപ്രകാരം പറഞ്ഞു. "പോകാനാണോ
ഭാവം. അതുപറ്റില്ല. ഈ സാധുവിനെ അഴിച്ചുവിട്ട
തിനുശേഷംപോകാം."

ഇതുകേട്ട നമ്മുടെ ഘാതകൻ കോപാന്ധനായിട്ട് ഇ
ങ്ങനെ ഗൎജ്ജിച്ചു. "അനാവശ്യം പറഞ്ഞാൽ നിനക്കും
അവന്റെ അനുഭവംതന്നെ. തന്നെ ഈ കത്തിക്കിരയാ
ക്കുമെന്നു ഞാൻ ഒന്നുരണ്ടുപ്രാവശ്യമായില്ലെ പറയുന്നു? അ
തിപ്പോൾ വേണമെങ്കിൽ കാണിച്ചുതരാം. എന്നെ കട

നപിടിക്കുവാൻ തനിക്കെന്തധികാരമാണ്? വിട്ടുവാനല്ലേ പറഞ്ഞതു്".

സാമുവൽ യാതൊരു ഭയവുംകൂടാതെ ഇതിനു സമാധാനമായി "നിങ്ങളെ ഞാൻ ഒരിക്കലും വിടുന്നതല്ല. എനിക്കു നിങ്ങളെ ലേശം ഭയമില്ല. എനിക്ക് ഈശ്വരനെമാത്രമെ ഭയപ്പെടേണ്ടതുള്ളു. നിങ്ങളെ വിടരുതെന്നാണ് അദ്ദേഹത്തിന്റെ ആജ്ഞ. ആ മനുഷ്യനെ കെട്ടഴിച്ചുവിടു, അപ്പോൾ ഞാൻ നിങ്ങളെ വിടാം" എന്നു പറഞ്ഞു.

ഇതുകേട്ട് ആ ഘാതകൻ... "കഴു, തുലഞ്ഞുപോട്ടെ. ഇനി എന്റെ നേരെ കണ്ടാൽ—" എന്നു പല്ലുകടിച്ചുകൊണ്ടു പറഞ്ഞിട്ട് ആ സാധുമനുഷ്യനെ കെട്ടഴിച്ചുവിടുകയും ചെയ്തു.

കൈകാലുകൾക്കു സ്വാതന്ത്ര്യം കിട്ടിയ നിമിഷത്തിൽ ആ സാധു, കാട്ടിന്റെ ഉള്ളിലേക്കു കുതിച്ചുപാഞ്ഞു. തന്റെ വഴിക്കു പോകേണ്ടതിനു ഘാതകനും തുടങ്ങുന്നതു കണ്ടു. ദുർമ്മാർഗ്ഗങ്ങൾ വെടിയേണ്ടതിനു സാമുവൽ അയാളെ കഠിനമായി ശാസിച്ചു. സാമുവൽ പറയുന്ന ഓരോ വാക്കുകളും സശ്രദ്ധം കേട്ടുകൊണ്ട് അയാൾ അവിടെ ഒരു സ്തംഭംപോലെ നിന്നു. പ്രസംഗം അവസാനംവരെ കേട്ടതിനുശേഷം ചിന്താമഗ്നനായി യാതൊന്നും പറയാതെ കുതിരപ്പുറത്തുകയറി പോകയുംചെയ്തു. പിറ്റേന്നു രാവിലെ സാമുവൽ തടികൾ നനയ്ക്കുവാൻ ചെന്നപ്പോൾ അവയിൽ ഒന്നുകൂടി കിളിർത്തു നില്ക്കുന്നതായി കണ്ടു.

സാമുവലിന്റെ ജീവിതരീതിക്കു പറയത്തക്ക മാറ്റം സംഭവിച്ചിരുന്നില്ലെങ്കിലും അയാളുടെ മനഃസ്ഥിതി വളരെ ഭേദപ്പെട്ടിരുന്നു. അയാൾക്കു യാതൊന്നിലും ആഗ്രഹം തോന്നിയിരുന്നില്ല. യാതൊന്നിനേയും ഭയവും തോ

ഉറച്ചുനിന്നൊന്നേപിടിച്ചുനിറുത്തായു.     വൃ

ന്നിയില്ല. ജീവിതദശയിൽ അതുവരെ ഒരിക്കലും അനുഭ
വിച്ചിട്ടില്ലാത്ത ഒരു പരമാനന്ദം അയാൾ സർവ്വദാ അനുഭ
വിച്ചുകൊണ്ടിരുന്നു. സകലത്തും വിസ്മരിച്ച്, പരമമായ ഒരു
സുഖം അനുഭവിക്കുവാനുള്ള കെല്പ് അയാളുടെ ശരീരത്തി
നും ആത്മാവിനും സ്വാതന്ത്ര്യമായിട്ടുള്ളതുപോലെ തോ
ന്നി. എല്ലാ മനുഷ്യരിലും ഈ ശക്തിയുണ്ടായിട്ടും, അവർ
അതിനെ വേണ്ടവിധത്തിൽ സംസ്കരിച്ചു പോഷിപ്പിക്കാ
തിരിക്കുന്നതിൽ അയാൾക്ക് അത്യധികം അതിശയം തോ
ന്നി. ദൈവദത്തമായിട്ടുള്ള ആത്മശക്തിയെ വേണ്ടവിധ
ത്തിൽ വിനിയോഗിക്കാതിരിക്കുന്നതുകൊണ്ടു മനുഷ്യർ സ
ദാ അനുഭവിച്ചുകൊണ്ടിരിക്കുന്ന കഷ്ടത അയാളെ അസ
ഹ്യപ്പെടുത്തി. സുസ്ഥിരമായ ആനന്ദം എല്ലാവർക്കും സുസാ
ദ്ധ്യമായിരിക്കെ, മനുഷ്യർ അസ്ഥിരങ്ങളായ വസ്തുക്കൾക്കു
വേണ്ടി ഭ്രാന്തു പിടിച്ചു അലഞ്ഞു, ആശിച്ച വസ്തു അനുഭ
വിക്കുവാൻ കഴിയാതെ കേവലം നിരാശയോടുകൂടി കാലം
കഴിച്ചു ജന്മം പാഴാക്കുന്ന കഥ അയാൾക്കു വിചാരിക്കു
പോലും വഹിയായിരുന്നു. അതുകൊണ്ട്, സ്വന്തം പരി
ഷ്കരണത്താലും ആത്മശുദ്ധിയാലും തനിക്കു ലഭിച്ചിട്ടുള്ള
തിനെ മനുഷ്യർക്കു മനസ്സിലാക്കിക്കൊടുക്കേണ്ടതു തന്റെ
കർത്തവ്യകർമ്മമാണെന്ന് അയാൾക്കു തോന്നി.

ഇങ്ങനെ ഓരോന്നു വിചാരിച്ചുകൊണ്ടിരിക്കുന്നതി
നിടയ്ക്കു നമ്മുടെ ഘാതകൻ ആ വഴിക്കു കടന്നു പോകുന്ന
തു സാമുവൽ കണ്ടു. 'പോത്തിന്റെ ചെവിയിൽ കിന്ന
രം വായിക്കു'ന്നതുപോലെ അയാളോട് ഉപദേശം ചെയ്തിട്ടു
യാതൊരു പ്രയോജനവും ഉണ്ടാകുന്നതല്ലെന്നുകരുതി സാ
മുവൽ ആദ്യം അയാളെ വിളിക്കുവാൻ മടിച്ചു.

കഴിയുന്ന സഹായം ചെയ്തുകൊടുക്കാതെ അയാളെ
അങ്ങനെ വിട്ടയയ്ക്കുവാൻ സാമുവലിന്റെ മനസ്സുവന്നില്ല.

എന്നു തന്നെയല്ല, ആ ഘാതകനു സഹജമായി കണ്ടിരുന്ന ഉത്സാഹവും സന്തോഷവും അയാളെ വിട്ടിരുന്നതായി സാമുവലിനു തോന്നുകയും ചെയ്തു. അതുകൊണ്ട്, കഴിയുന്ന വേഗത്തിൽ അയാളുടെ സമീപം എത്തി അയാളെ പിടിച്ചുനിൎത്തി ഇപ്രകാരം പറയുവാൻ ആരംഭിച്ചു. "അല്ലയോ സഹോദരാ! നിങ്ങളുടെ സ്വന്തം ഗുണത്തിനായിട്ടെങ്കിലും ഈ വക ദുഷ്പ്രവൃത്തികളെല്ലാം വിട്ടുകളയുക. മററുള്ളവരെ ഉപദ്രവിക്കുന്നതുകൊണ്ട്, നിങ്ങളുടെ സ്വന്തം ആത്മാവിനെത്തന്നെയാണു ദുഷിപ്പിക്കുന്നതെന്നു മനസ്സിലാക്കിയാൽ, നിങ്ങൾ ചെയ്യുന്ന പ്രവൃത്തി എത്രതന്നെ ദോഷകരമായിട്ടുള്ളതാണെന്നു മനസ്സിലാകും. ഈശ്വരൻ നിങ്ങളെ സദാ സ്നേഹിക്കുന്നുണ്ടെന്ന് ഓൎമ്മവേണം. നിങ്ങൾ പരമാനന്ദമനുഭവിക്കുന്നതു കാണേണമെന്നാണ് അദ്ദേഹത്തിന്റെ ആഗ്രഹം. ഹാ, സഹോദരാ! നിങ്ങൾ ഒരിക്കലും ആത്മനാശം ചെയ്യരുത്. സന്മാൎഗ്ഗനിരതനായി ഇനിയെങ്കിലും ജീവിതം നയിക്കുക."

ഇതുകേട്ടു ഘാതകൻ മുഖമൊന്നു ചുളിച്ചു സാമുവലിനെ സൂക്ഷിച്ചുനോക്കി. "എന്നെ ഉപദ്രവിക്കേണ്ട" എന്നു പറഞ്ഞുകൊണ്ടു പോകാൻ ഭാവിച്ചു. സാമുവൽ അയാളെ വിടാതെ പിടിച്ചുകൊണ്ടുനിന്നു. ആ ദുഷ്ടാത്മാവിന്റെ കഷ്ടാവസ്ഥയോൎത്തു സാമുവലിന്റെ കണ്ണുകളിൽ വെള്ളംനിറഞ്ഞു. അധോമുഖനായി നിന്നിരുന്ന ഘാതകൻ തല പതുക്കെപ്പൊക്കി സാമുവലിനെത്തന്നെ വളരെനേരം നോക്കിക്കൊണ്ടിരുന്നു. ഒടുവിൽ അയാൾ കുതിരപ്പുറത്തു നിന്നിറങ്ങി സന്യാസിയുടെ കാല്ക്കൽ വീണിട്ട് ഇപ്രകാരംപറഞ്ഞു. "അങ്ങു വിജയിയായിരിക്കുന്നു. ഞാൻ അങ്ങേയ്ക്ക് അധീനനായിത്തീൎന്നിരിക്കുന്നു. നാം തമ്മിൽ മല്ലടിച്ചുതുടങ്ങീട്ട് ഇപ്പോൾ ഇരുപതുകൊല്ലത്തോളമായിട്ടുണ്ട്. അധൎമ്മം ധൎമ്മത്തിന് അധീനമാണെന്ന് അങ്ങയു

ടെ ഈ വിജയം ഉദ്ഘാനീകരിക്കുന്നു. ഇനിമുതൽ എന്റെമേൽ എനിക്കുതന്നെ യാതൊരധികാരവുമില്ല. എന്നെ എന്തുവേണമെങ്കിലും ചെയ്തുകൊള്ളുക. അങ്ങയുടെ എന്തുശിക്ഷയും അനുഭവിക്കുവാൻ ഞാൻ തയ്യാറാണ്. ആദ്യമായി അങ്ങ് എന്നോടു സംസാരിച്ചപ്പോഴം എന്റെ ഉദ്ദേശ വധിക്കുകയാണെന്നായത്. പിന്നീട് അങ്ങയുടെ സദുപദേശങ്ങൾ എന്റെ ഗാഢമായ ആലോചനയ്ക്കു വിഷയീഭവിച്ചു. അങ്ങയുടെ വിജനവാസം അങ്ങു ജനങ്ങളിൽനിന്നു യാതൊന്നും ആഗ്രഹിക്കുന്നില്ലെന്ന് എന്നെ ബോദ്ധ്യപ്പെടുത്തി. അങ്ങയ്ക്കു വേണ്ട ഭക്ഷണപദാർത്ഥങ്ങൾ തയ്യാറാക്കേണ്ടത് ആവശ്യമാണെന്നു തോന്നിയതിനാലാണ്, ഞാൻ സഞ്ചിയിൽ ഭക്ഷണം നിറച്ച് അവിടെ തൂക്കിയിരുന്നത്."



ഇതെല്ലാം കേട്ടപ്പോൾ ഗൃഹശുദ്ധിചെയ്തിരുന്ന സ്ത്രീയുടെ കഥ സാമുവലിന് ഓർമ്മവന്നു. നിലം തുടച്ചു വെടിപ്പാക്കേണ്ടതിനു തുണിതന്നെ കഴുകി വൃത്തിയാക്കേണ്ടിവന്നതുപോലെ, സ്വാത്മശുദ്ധികൊണ്ടുമാത്രമേ പരന്മാരെ പരിശുദ്ധാത്മാക്കളാക്കാൻ സാധിക്കയുള്ളൂ എന്ന സംഗതി അയാൾക്കു സ്പഷ്ടമായി. ഘാതകൻ പിന്നെയും പറയുവാൻ തുടങ്ങി. "നിങ്ങൾക്കു മരണത്തിൽപോലും ഭയമില്ലെന്നു കണ്ടപ്പോൾ എന്റെ മനസ്സിനു വല്ലാത്ത ചാഞ്ചല്യം ഉണ്ടായി."

ഘാതകന്റെ ഈ വാക്കുകേട്ടപ്പോൾ സന്ന്യാസിക്ക് ഇരുമ്പുവടി വളച്ചിരുന്ന കൃഷിക്കാരെ ഓർമ്മവന്നു. അടിക്കല്ലുറപ്പിച്ചു വടി വളച്ചപ്പോൾ പണി എളുപ്പത്തിൽ സാധിച്ചതുപോലെ, സകല വിചാരങ്ങളും ഏകശക്തിയായ ദൈവത്തിൽ ഊന്നി പ്രവർത്തിക്കുവാൻ തുടങ്ങിയപ്പോൾ മരണത്തിനുപോലും മനസ്സ് ഇളക്കുവാൻ ശക്തിയില്ലാതായി.

ഘാതകൻ പിന്നെയും പറഞ്ഞുതുടങ്ങി. "അങ്ങ് എന്റെ മുമ്പിൽ അശ്രുപൂർണ്ണങ്ങളായ നയനങ്ങളോടുകൂടി നിൽക്കുന്നതു കണ്ടപ്പോൾ കല്ലുപോലെ കഠിനമായ എന്റെ ഹൃദയംകൂടി അലിഞ്ഞുപോയി."

ഘാതകന്റെ പശ്ചാത്താപംകണ്ടു സന്തോഷപരവശനായ സന്ന്യാസി, അയാളെ തടികൾ കഴിച്ചിട്ടിരുന്നിടത്തേക്കു കൂട്ടിക്കൊണ്ടുപോയി. സമീപത്തു വന്നപ്പോൾ ഒടുവിലത്തെ തടിയും കിളിത്തിരിക്കുന്നതായി അവർ കണ്ടു. ഇതു സാമുവലിന്റെ യാത്രയിലെ ഒടുവിലത്തെ സംഭവത്തെ ഓർമ്മിപ്പിച്ചു. ചുള്ളികൾ ബലമായി കത്തിക്കാളിയതിനുശേഷം മാത്രമേ കൊള്ളികൾക്കു തീ പിടിച്ചുള്ളു. സമസൃഷ്ടികൾക്കുവേണ്ടി തന്റെ ഹൃദയം പൊരിഞ്ഞപ്പോൾ മാത്രമേ വേറെ ഒരുവന്റെ ഹൃദയത്തിൽ തത്സമാനമായ വികാരങ്ങളെ ഉദ്ദീപിപ്പിക്കുവാൻ തനിക്കു കഴിഞ്ഞുള്ളു. ഇതെല്ലാം സാമുവലിനെ പരമാനന്ദമഗ്നനാക്കിത്തീർത്തു. അയാളുടെ പാപങ്ങളിൽനിന്ന് അയാൾക്കു മോചനം സിദ്ധിച്ചതായി അയാൾക്കു ബോദ്ധ്യംവരികയും ചെയ്തു.

തന്റെ അനുഭവങ്ങളെല്ലാം ഘാതകനോടു പറഞ്ഞുകേൾപ്പിച്ചതിനുശേഷം സാമുവൽ മഹാസമാധി അടയുകയും ചെയ്തു. ശ്രേഷ്ഠനായ തന്റെ ഗുരുവിന്റെ സംസ്കാരകർമ്മം വേണ്ടവിധം കഴിച്ചതിൽപിന്നെ ആ ഘാതകൻ സാമുവലിന്റെ ഉപദേശങ്ങളെ സ്മരിച്ച്, സന്മാർഗ്ഗനിരതനായി സമസൃഷ്ടികളെ സദുപദേശങ്ങൾകൊണ്ടു സന്തോഷിപ്പിച്ചു കാലം കഴിച്ചു.

---

# ൬൩. ഇതെത്ര എളുപ്പമാണ്!

പണ്ട് ഒരു രാജ്യത്ത് ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹത്തിനു പ്രധാനമായി മൂന്നു കാര്യങ്ങൾ അറിയേണമെന്നുണ്ടായിരുന്നു. ഒന്നാമത്തു തന്റെ ഉദ്യമങ്ങൾ സഫലമാകുംവണ്ണം നിറവേററേണ്ടതിനു ഉത്തമമായ സമയം ഏതാണെന്നും, രണ്ടാമത്തു് ഉദ്യമങ്ങളിൽ തന്നെ സഹായിക്കേണ്ടതു് ഏതു തരക്കാരാണെന്നും, മൂന്നാമത്തു തന്റെ ഉദ്യമങ്ങളുടെ പ്രാധാന്യം അനുസരിച്ച് അവയെ ശരിയായ സമയത്തു സാധിക്കേണ്ടതെങ്ങനെയാണെന്നും ആയിരുന്നു. ഈ സംഗതികൾക്കു ശരിയായ സമാധാനം കിട്ടിയിരുന്നെങ്കിൽ താൻ കൃതാർത്ഥനാകുന്നതാണെന്നു രാജാവു വിചാരിച്ചു.

ഇവയെപ്പററി രാജാവു പലരോടും അഭിപ്രായം ചോദിക്കുക പതിവായിരുന്നു. ഓരോരുത്തരും അവരവരുടെ മനോധർമ്മംപോലെ ഓരോ മറുപടിയും പറഞ്ഞിരുന്നു. ആദ്യത്തെ സംശയത്തെ സംബന്ധിച്ചു സാധാരണയായി അദ്ദേഹത്തിനു കിട്ടിയിരുന്ന മറുപടി, ഓരോ കൊല്ലത്തിലും, ഓരോ മാസത്തിലും, ഓരോ ദിവസത്തിലും താൻ അനുഷ്ഠിക്കുവാൻ വിചാരിക്കുന്ന ദിനചര്യയെ ക്രമപ്പെടുത്തി അതിൽനിന്നു് അണുപോലും തെററാതെ പ്രവർത്തിക്കുന്നതായാൽ, ആകസ്മികമായ യാതൊരു അനർത്ഥത്തിനും വിധേയനാകാതെ കഴിക്കുവാൻ നിഷ്പ്രയാസം സാധിക്കുമെന്നായിരുന്നു. അങ്ങനെ ചെയ്യുന്നതായാൽ ഓരോ പ്രവൃത്തിയും അതാതിനു നിയമിക്കപ്പെട്ടിട്ടുള്ള സമയത്തു നടക്കുന്നതാണെന്നായിരുന്നു അവരുടെ യുക്തി.

ഓരോ പ്രവൃത്തികൾക്കും പ്രത്യേകസമയം കല്പിക്കുന്നതുകൊണ്ടു വലിയ വൈഷമ്യമുണ്ടാകാനിടയുണ്ടെന്നും,

അതുകൊണ്ട് അങ്ങനെ ചെയ്യുന്നതിനുപകരം അനാവശ്യമായ വിനോദങ്ങളിലും മററും ഏർപ്പെട്ടു സമയം ഒരിക്കലും വ്യർത്ഥമാക്കാതെ, തല്ക്കാലം വേണ്ടതായ ഗൌരവമേറിയ കാർയ്യങ്ങളെക്കുറിച്ച് എല്ലായ്പോഴും ഓർമ്മയോടുകൂടിയിരുന്ന്, അതാതുകൃത്യങ്ങളെ തക്കസമയത്തു ജാഗ്രതയോടെ ചെയ്യുന്നതാണു യുക്തം എന്നു വേറെ ചിലർ അഭിപ്രായപ്പെട്ടു. മൂന്നാമത്തെക്കൂട്ടർ എല്ലാ പ്രവൃത്തികളും ബുദ്ധിമാന്മാരായിട്ടുള്ളവരോട് ആലോചിച്ചു ചെയ്യുന്നതായാൽ കൃത്യസമയത്തു സഫലമായി ചെയ്വാൻ സാധിക്കുന്നതാണെന്നു പറഞ്ഞു. വരുവാൻപോകുന്നതിനെപ്പററി അറിയുവാൻ ജ്യോതിശ്ശാസ്ത്രജ്ഞന്മാർക്കുമാത്രം സാധിക്കുന്നതുകൊണ്ട്, അവരിൽനിന്നു ഭാവിയെപ്പററി മുൻകൂട്ടി മനസ്സിലാക്കി വേണ്ടതു പ്രവർത്തിക്കേണ്ടതാണെന്നു വേറെ ചിലരും അഭിപ്രായം പറഞ്ഞു.

രണ്ടാമത്തെ സംശയം തീർക്കേണ്ടതിന്നും പലരും പലയുക്തികളും പറയുകയുണ്ടായി. രാജാവിന്റെ സഹായികളായിരിക്കേണ്ടതു മററു രാജാക്കന്മാരാണെന്നും ചിലർ അഭിപ്രായപ്പെട്ടു. ജ്യോതിഷക്കാരും, മന്ത്രവാദികളും, വൈദ്യന്മാരും സദാ രാജാവിന്റെ കൂടെ ഉണ്ടായിരിക്കേണ്ടതാണെന്നായിരുന്നു വേറെ ചിലരുടെ അഭിപ്രായം. പരാക്രമികളായ യോദ്ധാക്കന്മാരുടെ സഹായം കൂടാതെ ഒരു രാജാവിന് ഒരിക്കലും ജീവിച്ചിരിക്കുവാൻ സാധിക്കുന്നതല്ലെന്നു വേറൊരുകൂട്ടർ ശഠിച്ചു.

മൂന്നാമത്തെ സംശയത്തെ സംബന്ധിച്ച്, അതായത്, ഏററവും പ്രാധാന്യമേറിയ കാർയ്യം ഏതാണെന്നുള്ളതിനെപ്പററി ചിലർ ശാസ്ത്രജ്ഞാനമാണെന്നും, മററുചിലർ യുദ്ധതന്ത്രമാണെന്നും, വേറെചിലർ മതമാണെന്നും ബലമായി പറഞ്ഞു.

ഓരോ സംശയത്തിനും അനവധി സമാധാനങ്ങൾ പുറപ്പെട്ടതുകൊണ്ട് രാജാവിന് ഒന്നുംതന്നെ സ്വീകാര്യയോഗ്യമായി തോന്നിയില്ല. സംശയങ്ങൾക്കു ശരിയായ നിവൃത്തി കിട്ടേണ്ടതിന് അവിടെനിന്നു ദൂരെ ഒരു വനത്തിൽ തപസ്സുചെയ്തിരുന്ന ഒരു മഹർഷിയോട് ആലോചിക്കുന്നതായിരിക്കും ഉത്തമം എന്നു നിശ്ചയിച്ച്, അദ്ദേഹം രാജചിഹ്നങ്ങൾ കൂടാതെ ഒരു സാധാരണക്കാരനെപ്പോലെ വസ്ത്രം ധരിച്ചു പരിവാരരഹിതനായി വനത്തിലേയ്ക്കു പുറപ്പെട്ടു.

രാജാവ്, മഹർഷിയുടെ ആശ്രമത്തിനു സമീപം എത്തിയപ്പോൾ ആ ഋഷീശ്വരൻ തോട്ടത്തിൽ കിളയ്ക്കുകയായിരുന്നു. മഹർഷി അശക്തനായിരുന്നതുകൊണ്ടും, കായികാദ്ധ്വാനത്തിലുള്ള പരിചയക്കുറവുകൊണ്ടും അദ്ദേഹത്തിന് ഒരുപിടി മണ്ണ് എടുക്കുന്നതിനുപോലും വലിയ ശ്രമം വേണ്ടിവന്നിരുന്നു. വിയർത്തൊലിച്ചു കിതച്ചുകൊണ്ടു ജോലി എടുത്തിരുന്ന ആ മഹാനെക്കണ്ടിട്ട്, രാജാവ് അദ്ദേഹത്തിന്റെ സമീപംചെന്ന് ഇപ്രകാരം പറഞ്ഞു:—

"അല്ലയോ, ഋഷീശ്വരാ! ഒന്നു രണ്ടു സംശയങ്ങൾ തീർക്കേണ്ടതിനാണ് ഞാൻ ഈ ആശ്രമത്തിലേയ്ക്ക് ഇപ്പോൾ വന്നിരിക്കുന്നത്. പിന്നീട് പശ്ചാത്താപത്തിനിടയാകാത്ത വിധത്തിൽ മുൻകരുതലോടുകൂടി എല്ലാപ്രവൃത്തികളും ചെയ്യാൻ സാധിക്കുന്നതെങ്ങനെയാണെന്നും, ഏതെല്ലാം പ്രവൃത്തികളാണ് ആദ്യമാദ്യം ചെയ്തുതീർക്കേണ്ടതെന്നും അറിവാൻ സാധിക്കുന്നതായാൽ ഞാൻ കൃതാർത്ഥനായി. അങ്ങയെപ്പോലെയുള്ള ഋഷീശ്വരന്മാർക്ക് എന്റെ ഈ സംശയങ്ങൾക്കു ശരിയായ സമാധാനം പറയുവാൻ പ്രയാസമുണ്ടാകുന്നതല്ലെന്നറിഞ്ഞതുകൊണ്ടാണ് ഞാൻ ഇവിടേക്കു പുറപ്പെട്ടത്. അതുകൊണ്ടു ദയവുചെയ്തു എന്റെ സംശയനിവൃത്തി വരുത്തി എന്നെ അനുഗ്രഹിച്ചാൽകൊള്ളാം."

മഹർഷി ഇതിനു യാതൊരു സമാധാനവും പറയാതെ ആദ്യത്തെക്കാൾ അധികം ശ്രമത്തോടുകൂടി കിള തുടങ്ങി. ശക്തിമാനായ രാജാവിനു് മഹർഷിയുടെ ഈ അദ്ധ്വാനംകണ്ടു നില്ക്കുവാൻ സാധിക്കാഞ്ഞതിനാൽ അദ്ദേഹം "അങ്ങു വല്ലാതെ ക്ഷീണിച്ചിരിക്കുന്നുവല്ലോ ആ തൂമ്പ ഇങ്ങോട്ടുതന്നാൽ ഞാൻ ഒന്നു പരീക്ഷിച്ചുനോക്കാം" എന്നുപറഞ്ഞുകൊണ്ടു്, ഋഷിയുടെ കൈയിൽനിന്നു തൂമ്പവാങ്ങി കിളയ്ക്കുവാൻ തുടങ്ങി. മഹർഷി രാജാവിനു ഹൃദയപൂർവ്വമായി വന്ദനംപറഞ്ഞു്, ശക്തിമാനായ അദ്ദേഹം നിഷ്പ്രയാസം കിളച്ചു മറിക്കുന്നതു് ശ്രദ്ധയോടെ നോക്കിക്കൊണ്ടു സമീപത്തു് ഇരിപ്പായി.

ഒന്നുരണ്ടു വലിയ കഴികൾ കഴിച്ചു കഴിഞ്ഞപ്പോൾ രാജാവു തൂമ്പ താഴെവെച്ചു്, താൻമുമ്പുചോദിച്ച മൂന്നുചോദ്യങ്ങളും വീണ്ടും ചോദിച്ചു. ഈ പ്രാവശ്യവും ഋഷി യാതൊന്നും മറുപടി പറഞ്ഞില്ല. "നിങ്ങൾ വിശ്രമിച്ചുകൊള്ളു; ഇനി ഞാൻ കിളയ്ക്കാം" എന്നുപറഞ്ഞുകൊണ്ടു് അദ്ദേഹം രാജാവിന്റെ കൈയിൽനിന്നു തൂമ്പവാങ്ങിക്കുവാൻ ഭാവിച്ചു. രാജാവു് അതിനെ മഹർഷിക്കു കൊടുക്കാതെവീണ്ടും കിള തുടങ്ങി. നേരം അസ്തമിക്കുന്നതുവരെ കിളച്ചതിനുശേഷം അദ്ദേഹം തൂമ്പ താഴെവെച്ചു് ഇപ്രകാരം പറഞ്ഞു:—"ഹേ ഋഷീശ്വര! എന്റെ സംശയനിവൃത്തിവരുത്തേണ്ടതിന്നാണു ഞാൻ ഇവിടെ വന്നതു്. എന്റെ ചോദ്യങ്ങൾക്കു ശരിയായ സമാധാനം പറയുവാൻ അങ്ങേയ്ക്കു സാധിക്കുന്നതല്ലെങ്കിൽ അതു് എന്നോടു വ്യക്തമായി പറയണം. ഞാൻ എന്റെ വാസസ്ഥലത്തു താമസിയാതെ എത്തേണ്ടതു് ഏറ്റവും അത്യാവശ്യമാണു്."

"അതാ ആരോ ഈ വഴിക്കു് ഓടിവരുന്നു. അതാരായിരിക്കും" എന്നു ഋഷി കുറച്ചൊരു മനോരാജ്യത്തോടുകൂടിപ്പറഞ്ഞു.

മഹർഷി ഇതു പറഞ്ഞു കഴിയുമ്പോഴേക്ക തന്റെ വ
യറ് രണ്ടുകൈകൊണ്ട് അമൎത്തിപ്പിടിച്ചുകൊണ്ടു, നീണ്ട
താടിയോടുകൂടിയ ഒരാൾ അവിടെ എത്തി. സാധുവായ
താടിക്കാരന്റെ ശരീരത്തിൽനിന്നു രക്തം ധാരാളമായി പ്ര
വഹിക്കുന്നുണ്ടായിരുന്നു. അയാൾ രാജാവും ഋഷിയുംകൂടി
നില്ക്കുന്ന സ്ഥലത്തുചെന്നു ദീനസ്വരത്തിലുള്ള ഒരു നില
വിളിയോടുകൂടി മോഹാലസ്യപ്പെട്ടുവീണു. രാജാവും ഋഷി
യുംകൂടി ഉടനേതന്നെ താടിക്കാരന്റെ സമീപംചെന്ന് അ
യാളുടെ വസ്ത്രങ്ങളെല്ലാം അഴിച്ചു മാറ്റിയപ്പോൾ ആ സാധു
വിന്, വല്ലാത്ത മുറിവുപറ്റീട്ടുള്ളതായിക്കണ്ടു. രാജാവ് ഉ
ടനേതന്നെ മുറിവു നല്ലവണ്ണം തേച്ചുകഴുകി, അദ്ദേഹത്തി
ന്റെ കൈലേസുകൊണ്ടു കഴിയുന്നവിധത്തിൽ വെച്ചുകെ
ട്ടി. അതിനുശേഷം അവർ രണ്ടുപേരുംകൂടി ആ സാധുവി
നെ എടുത്തു സന്യാസിയുടെ ആശ്രമത്തിലുണ്ടായിരുന്ന ഒ
രു പുല്ലുശയ്യയിൽ കിടത്തി. രക്തപ്രവാഹം ഒട്ടുശമിച്ച
പ്പോൾ താടിക്കാരൻ പതുക്കെ കണ്ണുതുറന്നു. എങ്കിലും ഉടനേ
തന്നെ അയാൾ നിദ്രാവശഗനായതുപോലെ കണ്ണടച്ച്
അനങ്ങാതെ കിടക്കുകയും ചെയ്തു.

വഴിനടന്നും പകൽമുഴുവൻ ജോലിചെയ്തും ക്ഷീണി
ച്ചിരുന്ന രാജാവു വിശ്രമിക്കേണ്ടതിന്നായി ആശ്രമവാതു
ക്കൽ ഇരുന്നു. എന്നാൽ അല്പസമയത്തിനുള്ളിൽ അദ്ദേ
ഹം താനറിയാതെതന്നെ ഗാഢനിദ്രപ്രാപിച്ചു. അദ്ദേ
ഹം ഉണൎന്നതു സൂൎയ്യോദയത്തിന് അല്പം മുമ്പു മാത്രമാണ്.
ഉണൎന്നു നാലുഭാഗത്തേക്കും നോക്കിയപ്പോൾ അദ്ദേഹത്തി
ന്നു വല്ലാത്ത ദിഗ്ഭ്രമം വന്നതുപോലെ തോന്നി. പുല്ലുശ
യ്യയിൽ കിടന്നിരുന്ന താടിക്കാരൻ, രാജാവിനെത്തന്നെ സൂ
ക്ഷിച്ചു നോക്കിക്കൊണ്ടു ക്ഷീണിച്ച സ്വരത്തിൽ ഇപ്രകാ
രം പറഞ്ഞു:—"അല്ലയോ മഹാരാജാവേ, അവിടുന്ന എ
ന്നിക്ക മാപ്പുതരണം." ഇതുകേട്ടു വിസ്മിതനായരാജാവു, താ

ടിക്കാരനെ സൂക്ഷിച്ചു നോക്കി ഇപ്രകാരം ചോദിച്ചു:—"നി
ങ്ങൾ ആരാണ്? നിങ്ങൾ എനിക്കു തീരെ അപരിചിത
നായിരിക്കുന്നുവല്ലോ. ഞാൻ നിങ്ങൾക്ക് എന്തിനു മാപ്പു
തരണം?" ഇതുകേട്ടു താടിക്കാരൻ മറുപടി പറഞ്ഞു:—"ഇ
വിടേക്കു ഞാൻ അപരിചിതനാണെങ്കിലും ഇവിടുത്തെ
ഞാൻ നല്ലവണ്ണം അറിയും. ഇവിടുന്ന് എന്റെ സഹോ
ദരനെ നിഗ്രഹിച്ചു്, ഞങ്ങളുടെ സ്വത്തുക്കളെല്ലാം സ
ർക്കാരിലേക്കു കണ്ടെടുത്ത അവസരത്തിൽ ഞാൻ ജീവ
നോടിരുന്നാൽ അതിനുപകരം ചോദിക്കാതിരിക്കുന്നത
ല്ലെന്നു പ്രതിജ്ഞ ചെയ്തിരുന്നു. അതിനു തക്കവും തര
വും നോക്കി ഞാൻ വളരെക്കാലം ക്ഷമിച്ചിരുന്നു. ഇന്ന
ലെ ഇവിടുന്ന് ഏകാകിയായി വനത്തിലേക്കു പുറപ്പെട്ടി
രിക്കുന്ന കഥ എനിക്കു മനസ്സിലായി. ഇതുതന്നെ തരം എ
ന്നുകരുതി ദുഷ്ടബുദ്ധിയായ ഈ ഞാൻ അങ്ങയെ മടക്ക
ത്തിൽ വധിക്കേണ്ടതിനു വേണ്ടുമൊരുക്കങ്ങളോടുകൂടി വഴി
മദ്ധ്യത്തിൽ അങ്ങയുടെ വരവുംകാത്തു നിലകൊണ്ടു. പ
കൽ മുഴുവനും ഞാൻ ക്ഷമയോടുകൂടി അവിടെത്തന്നെ അ
ങ്ങയുടെ വരവും പ്രതീക്ഷിച്ചുനിന്നു. അസ്തമിച്ചതിനു
ശേഷവും ഇവിടുത്തെ കാണാഞ്ഞതിനാൽ ഇവിടുന്നു വാ
സ്തവത്തിൽ എവിടെയാണെന്നറിയേണ്ടതിനു ഞാൻ വ
നത്തിൽ പലഭാഗത്തും നടന്നു. ഇങ്ങനെ നടക്കുമ്പോൾ
അങ്ങയുടെ കായരക്ഷിവർഗ്ഗത്തിൽപെട്ട ഒരു ഭടൻ എന്നെ
കാണുകയും, ഞാൻ ആരെന്നും, എന്റെ ഉദ്ദേശം ഇന്ന
തെന്നും മനസ്സിലാക്കി എന്നെ മുറിവേല്പിക്കുകയും ചെയ്തു.
ഞാൻ ഭാഗ്യത്തിൽ ചാകാതെ അവിടെനിന്ന് ഓടുന്നവ
ഴിക്കാണ് ഈ ആശ്രമത്തിൽ എത്തിയതും ഇവിടുത്തെ
കണ്ടതും. ഇവിടുത്തെ വധിക്കുവാൻ ഒരുമ്പെട്ടിരുന്ന എ
ന്നെ ഇവിടുന്നു രക്ഷിച്ചു. അതിനാൽ ഇവിടുത്തെ ദ
യവുണ്ടായിട്ടു എന്നെ ജീവിപ്പിച്ചിരിക്കുവാൻ അനുവദിക്കുന്ന
താണെങ്കിൽ ഞാനും എന്റെ സന്തതികളും ഇവിടു

ത്തെ ഏററവും വിശ്വസ്തന്മാരായ ഭൃത്യന്മാരാകുന്നതാണ്. ഇവിടുന്നു ദയവുചെയ്തു് എനിക്കു മാപ്പുതരണം.”

ആജീവനാന്തം തന്റെ ബദ്ധവൈരിയായിരിക്കുമായിരുന്ന ഒരാളെ ഇത്ര എളുപ്പത്തിൽ സ്വാധീനമാക്കുവാൻ കഴിഞ്ഞതിൽ രാജാവിനു സാമാന്യം സന്തോഷവും കൃതാർത്ഥതയും തോന്നി. അതുകൊണ്ടു് അദ്ദേഹം അയാൾക്കു് അപ്പോൾതന്നെ സദയം മാപ്പുകൊടുക്കുകയും അയാളുടെ സ്വത്തുക്കളെല്ലാം താമസിയാതെ മടക്കി കൊടുക്കാമെന്നു വാഗ്ദാനം ചെയ്കയും ചെയ്തു. മൃതപ്രായനായി കിടന്നിരുന്ന ആ സാധുവിനെ ചികിത്സിക്കേണ്ടതിനു വേണ്ട ഏർപ്പാടുകളും ചെയ്തു്, രാജാവു മഹർഷിയെ അന്വേഷിച്ചു് ആശ്രമത്തിൽനിന്നു പുറത്തു തോട്ടത്തിൽ വന്നു. രാജാവു് അവിടെ ചെന്ന സമയത്തു് മഹർഷി തലേദിവസം കുഴിച്ച കുഴികളിൽ ചില വിത്തുകൾ പാകുകയായിരുന്നു. രാജാവു് അദ്ദേഹത്തിന്റെ അടുക്കൽ ചെന്നു്, തലേദിവസം ചോദിച്ചിരുന്ന ചോദ്യങ്ങൾക്കു ശരിയായ സമാധാനം കിട്ടിയാൽ കൊള്ളാമെന്നു് അപേക്ഷിച്ചു്.

മഹർഷി കൂമ്പാരമായി കൂട്ടിയിരുന്ന മണലിൽ മേല്പോട്ടു നോക്കി ചിന്താമഗ്നനായി കുറച്ചു നേരം ഇരുന്നതിനു ശേഷം ഇപ്രകാരം ചോദിച്ചു:—“ആ ചോദ്യങ്ങളുടെ ശരിയായ സമാധാനം ഇനിയും കിട്ടിയില്ലേ?”

“എങ്ങനെയാണു കിട്ടുന്നതു്. അങ്ങു് പറഞ്ഞുതരികയുണ്ടായില്ലല്ലോ” എന്നു രാജാവു കുറച്ചൊരു പരിഭവസ്വരത്തിൽ പറഞ്ഞു. അപ്പോൾ ഋഷീശ്വരൻ ഇപ്രകാരം മറുപടി പറഞ്ഞു. “ആഹാ! അങ്ങനെയോ, കൊള്ളാം. ഇവിടെ വന്നതിനുശേഷമുണ്ടായ ചില അനുഭവങ്ങൾകൊണ്ടു സംശയനിവൃത്തി വന്നിരിക്കുമെന്നാണു

ഞാൻ വിചാരിച്ചതു്. തനിയെ മനസ്സിലാക്കുവാൻ സാധി
ച്ചിട്ടില്ലെങ്കിൽ ഞാൻ പറഞ്ഞുതരാം. കേട്ടുകൊള്ളു. ഇ
ന്നലെ എന്റെ അതിയായ ക്ഷീണംകണ്ടു് അനുകമ്പ
തോന്നിയതുകൊണ്ടു് നിങ്ങൾ എനിക്കുവേണ്ടി ഈ കുഴി
കൾ കുഴിച്ചുതന്നു് എന്നെ സഹായിക്കുന്നതിനു പകരം
തിരിച്ചു പോയിരുന്നെങ്കിൽ നിങ്ങൾ നിശ്ചയമായും ആ
താടിക്കാരന്റെ വാളിനിരയാകുമായിരുന്നു. അതുകൊണ്ടു
നിങ്ങൾ വേണ്ട സമയത്തു വേണ്ട ആളെ സഹായിച്ച പ്ര
വൃത്തി ചെയ്തതിന്റെ ഫലം അനുഭവിച്ചു. അതുപോലെ
തന്നെ, ആ മനുഷ്യൻ മൃതപ്രായനായി ഇവിടെ വന്നുവീ
ണപ്പോൾ നിങ്ങൾ വേണ്ടതു ചെയ്തു് അയാളുടെ ജീവനെ
രക്ഷിച്ചു. നിങ്ങൾ അപ്പോൾ അതു ചെയ്തിരുന്നില്ലെ
ങ്കിൽ അയാൾ ഇപ്പോൾ ജീവനോടുകൂടി ഇരിക്കുന്നതല്ലാ
യിരുന്നു. അപ്പോഴും ചെയ്യേണ്ട പ്രവൃത്തിയും സ്വീകരി
ക്കേണ്ട ആളും സ്ഥാനത്തിൽതന്നെയായി. അതുകൊണ്ടു
നാം എല്ലാവരും സദാ ഓർമ്മിക്കേണ്ടതെന്തെന്നാൽ — നാം
ചെയ്യേണ്ടതെല്ലാം അപ്പപ്പോൾതന്നെ ചെയ്യണം. സമ
യത്തിനു മുമ്പും സമയം കഴിഞ്ഞിട്ടും ചെയ്തിട്ടു ഫലമില്ല.
അതുപോലെതന്നെ, നാം ഓരോ സമയത്തും ആരുടെ സ
ന്നിധിയിലാണോ അവരെ നമ്മുടെ ബന്ധുക്കളായി വിചാ
രിക്കണം. ഇന്നവർ ശത്രുക്കളെന്നും, ഇന്നവർ ബന്ധുക്ക
ളെന്നും ഒരിക്കലും മുൻകൂട്ടി നിശ്ചയിക്കരുതു്. മൂന്നാമതു്
എല്ലാററിലും പ്രാധാന്യമേറിയ പ്രവൃത്തി നമുക്കു് ഓരോ
സമയത്തും ഇടപെടേണ്ടിവരുന്നവർക്കു നമ്മെക്കൊണ്ടുകഴി
യുന്ന ഉപകാരം ചെയ്യുന്നതും ആകുന്നു." സന്യാസിയുടെ
പ്രസംഗം അവസാനംവരെ സശ്രദ്ധം കേട്ടതിനുശേഷം രാ
ജാവു് "അല്ലയോ മഹാത്മാവെ! അങ്ങയുടെ ഉപദേശം
അനുസരിക്കുന്നതു് എത്ര എളുപ്പമാണു്! അസാദ്ധ്യമെന്നു
ഞാൻ വിചാരിച്ചിരുന്നതു് അവിടുന്നു് എനിക്കു് സുസാ
ദ്ധ്യമാക്കിത്തീർത്തിരിക്കുന്നു. മഹാനായ അങ്ങയുടെ സാര

ഗൎമ്മായ ഉപദേശം ഞാൻ സദാ സ്മരിക്കുന്നതാണു്" എന്നു പറഞ്ഞു സന്ന്യാസിയെ സവിനയം നമസ്കരിച്ചു ഉപ്പുന്നായി പോകയും ചെയ്തു.

---

# ൭. എലിഷയുടെ സല്ക്കാൎയ്യം.

---

പണ്ടൊരിക്കൽ രണ്ടു വൃദ്ധന്മാർ പുണ്യസ്ഥലങ്ങൾ സന്ദൎശിക്കുവാൻ നിശ്ചയിച്ചു. അവരിൽ ഒരാൾ സാമാന്യം ധനികനായിരുന്നു. കൂട്ടുകാരന്റെ സ്ഥിതി, വളരെ പരുങ്ങലിലുമായിരുന്നു.

ധനികനായ എഫിം, വലിയ അഭിമാനിയായിരുന്നു. ലൌകികമായ കാൎയ്യങ്ങളെ വളരെ ഗുരുതരങ്ങളായി കരുതിയിരുന്നതുകൊണ്ടു്, കണക്കും കണിശവും, ചിട്ടയും നിഷ്ഠയും മററും ബഹു കലശലായിരുന്നു. വളരെ സദ്വൃത്തനായിരുന്നതുകൊണ്ടു, പുകട്ടു്, വീഞ്ഞ്, പൊടി മുതലായവ ഒന്നും തന്നെ എഫിം കൈകൊണ്ടു തൊടുകപോലും ചെയ്തിരുന്നില്ല. ആ പ്രദേശത്തുള്ളവരെല്ലാം എഫിമിനെ ഒന്നാംതരം കാൎയ്യസ്ഥനായിട്ടാണു ഗണിച്ചിരുന്നതു്. അയാളുടെ കുടുംബം സാമാന്യം വലിയതായിരുന്നു. കുടുംബികളായ രണ്ടു പുത്രന്മാരും, സഭാൎയ്യനായ ഒരു പൌത്രനും എന്നും അയാളൊന്നിച്ചാണു താമസിച്ചിരുന്നതു്. എഫിമിന്റെ വയസ്സു് എഴുപതോടടുത്തിരുന്നെങ്കിലും അയാൾ ആരോഗ്യദൃഢഗാത്രനായിരുന്നു.

കൂട്ടുകാരനായ എലിഷ, എഫിമിന്റെ സമവയസ്കനായിരുന്നു. എലിഷ ചെറുപ്പകാലത്തു് ആശാരിപ്പണിയെടുത്താണു് ഉപജീവനം കഴിച്ചിരുന്നതു്. എന്നാൽ വാ

ശക്യമായപ്പോൾ ഈ തൊഴിൽ ഉപേക്ഷിച്ച് സ്വഗൃഹത്തിൽതന്നെ താമസമാക്കി. തേനീച്ചകളെ വളൎത്തുന്നതു എലിഷയുടെ ഒരു പ്രധാന വിനോദമായിരുന്നു. എലിഷയുടെ മുഖപ്രസാദവും, സമയവ്യത്യാസവും കൂടാതെയുള്ള മന്ദഹാസവും, മൂളിപ്പാട്ടും. അയാൾ ലോകരംഗത്തിലുള്ള നടന്മാരുടെ കൂട്ടത്തിൽ കിടന്നുഴറാതെ, നാട്യവിദ്യകണ്ടു രസിക്കുന്ന കാണികളുടെ കൂട്ടത്തിൽ ഒരാളാണെന്നു വിളിച്ചു പറഞ്ഞിരുന്നു. മുറുക്കം പൊടിവലിയും മററും അയാൾ തീരെ ഉപേക്ഷിച്ചിരുന്നില്ല. കൂട്ടുകാരനൊന്നിച്ചിരുന്ന് ഓരോ നേരമ്പോക്കുകൾ പറഞ്ഞു രസിച്ചുകൊണ്ടിരിക്കുന്നതിനിടയ്ക്ക് ഒന്നോ രണ്ടോ "ഗ്ലാസ്സ്" കുടിക്കുന്നതും അയാൾക്കു രസമായിരുന്നു. ആകപ്പാടെ, എലിഷ അവിടെയുള്ള അയൽവക്കക്കാരുടെ ഇടയിൽ "ഇല്ലത്തെ പൂച്ചയായിരുന്നു." എലിഷയ്ക്കു രണ്ടു പുത്രന്മാരുണ്ടായിരുന്നതിൽ ഒരാൾ പുറംരാജ്യങ്ങളിൽ എവിടെയോ ആയിരുന്നു. മറെറ ആൾ കുടുംബകാൎയ്യങ്ങളും അന്വേഷിച്ചുകൊണ്ടു വീട്ടിൽതന്നെയാണു താമസിച്ചിരുന്നതു്.

വൃദ്ധന്മാർ രണ്ടുപേരും തീൎത്ഥയാത്ര നിശ്ചയിച്ചിട്ടു കുറച്ചധികം കാലമായിരുന്നു. എങ്കിലും, വെളുത്തേടന് അലക്കൊഴിഞ്ഞു കാശിയാത്രയ്ക്കു സമയമില്ലെന്നു പറഞ്ഞപോലെ എഫിമിന് ഇടവിടാതെ ഉണ്ടായിരുന്ന ജോലിത്തിരക്കുകൊണ്ടു് അതേവരെ സൌകൎയ്യപ്പെടാതെ യാത്ര നീട്ടേണ്ടിവന്നു. കൃഷിപ്പിടിക്കലും പുരപണിയിലും മററും നിവൃത്തിവെച്ചു ദേശാടനത്തിനു പോകുന്നതു ബുദ്ധിപൂൎവ്വമല്ലെന്നു എഫിമിന്നു ഒരു ധാരണയും ഉണ്ടായിരുന്നു.

ഇങ്ങനെ ഇരിക്കുന്ന കാലത്തു് ഒരു ദിവസം വൃദ്ധന്മാർ രണ്ടുപേരും തമ്മിൽ കാണുവാൻ ഇടയായി. എഫിമിനെ കണ്ട ഉടനെ എലിഷയുടെ ഒന്നാമത്തെ ചോദ്യം

തീൎത്ഥയാത്ര ചെയ്യേണ്ട കാൎയ്യത്തെപ്പററിയായിരുന്നു. "നമുക്കു വയസ്സുകാലമല്ലേ? അതുകൊണ്ടു് ഇനിയും ഇട്ടു നീട്ടാതെ കഴിയുന്നതും വേഗത്തിൽ പുറപ്പെടുന്നതു നല്ലതെന്നാണു് എനിക്കു തോന്നുന്നതു്," എന്നു് എലിഷ ഒടുവിൽ പറഞ്ഞു. അതിനു് എഫിം, "ഒരു കാൎയ്യമാണു്, ഈയാണ്ടിൽ ഇവിടെനിന്നു തിരിയുവാൻതന്നെ തരമാകുമോ" എന്നു സംശയമാണു്. വല്ലതും പത്തോ നൂറോ കൊണ്ടു് ഒപ്പിക്കാമെന്നു കരുതിയാണു് പുരപണി തുടങ്ങിയതു്. അകപ്പാടെ "ഇല്ലത്തുനിന്നു പുറപ്പെടുകയും ചെയ്തു, അമ്മാത്തു് എത്തിയതുമില്ല" എന്നുള്ള തരത്തിലാണു് ഇപ്പോഴത്തെ സ്ഥിതി. വല്ല വിധത്തിലും അതു് അവസാനിപ്പിച്ചാൽ മതി എന്നായിട്ടുണ്ടു്. ഈ വൎഷത്തിനുമുമ്പു് എങ്ങനെയായാലും കഴിയും, അതുകൊണ്ടു ദൈവാനുകൂല്യമുണ്ടെങ്കിൽ നമുക്കു്, വരുന്ന വേനൽക്കു പോകാം, എന്താ. അങ്ങനെയല്ലേ? എന്നു പറഞ്ഞു.

എലിഷ:—"ശുഭസ്യശീഘ്രം" എന്നാണു പ്രമാണം. "കാൎയ്യമെല്ലാം ഒതുക്കി കഴിച്ചു പോകാമെന്നു വെച്ചാൽ അതു നടക്കാത്ത കാൎയ്യമാണു്. അതുകൊണ്ടു് ഇവിടത്തെ കാൎയ്യമെല്ലാം അങ്ങനെ നടക്കട്ടെ. പുരുഷപ്രാപ്തിവന്ന മക്കളുള്ളപ്പോൾ നാം എന്തിനുവെറുതെ ക്ലേശിക്കണം? ഇനി പുലരാനുള്ളതു് അവരല്ലേ? രണ്ടും കല്പിച്ചു് ഇപ്പോൾതന്നെ പുറപ്പെടുന്നതാണു് ഉത്തമം എന്നാണു് എനിക്കു തോന്നുന്നതു."

എഫിം:—"മക്കളുണ്ടെന്നു പറഞ്ഞാൽ മതിയോ. 'കാശിനും ചുക്കിനും' കൊള്ളാത്തവരെ എങ്ങനെ വിശ്വസിക്കാം!"

എലിഷ:—"നമ്മുടെ കാലം കഴിഞ്ഞാലും അവർ കഴിയണ്ടേ? നമ്മുടെ നോട്ടവും മേലന്വേഷണവുമെല്ലാം

ഇനി എത്ര കാലത്തേയ്ക്കുണ്ടു്? അതുകൊണ്ടു് അവർ ഇപ്പോൾതന്നെ കുറേശ്ശെ പഠിക്കട്ടെ."

എഫിം.—"അതു വാസ്തവംതന്നെ. പക്ഷെ, എന്റെ കണ്ണു് എല്ലാ ദിക്കിലും എത്തിയാലെ എനിക്കു സമാധാനമുള്ളു" എന്നു പറഞ്ഞു്, കുറച്ചുനേരം ചിന്താമഗ്നനായി ഇരുന്നതിന്നുശേഷം വീണ്ടും പറയുവാൻ തുടങ്ങി. "എന്നു തന്നെയല്ല, തല്ക്കാലം കൈയിൽ യാത്രയ്ക്കാവശ്യമുള്ള പണം ഉണ്ടാകുമോ എന്നും സംശയമാണു്. കൈയിൽ കാശില്ലാതെ പുറപ്പെട്ടാൽ കഷ്ടപ്പെട്ടുപോകും. ഒരു നൂറുറൂപ്പികയെങ്കിലും എടുക്കാതെ എങ്ങിനെയാണു പുറപ്പെടുന്നതു്." എലിഷ ഒരു മന്ദഹാസത്തോടുകൂടി ഇപ്രകാരം പറഞ്ഞു. "ഇങ്ങിനെ പറയുന്നതു കുറെ കഷ്ടമാണു്. എന്നെപ്പോലെ ഉള്ളവരാണു് ഇങ്ങിനെ സംസാരിച്ചതെങ്കിൽ അതിൽ കുറച്ചു ന്യായമുണ്ടു്. ആകട്ടെ, എങ്ങിനെയായാലും ഇന്നുതന്നെ പുറപ്പെടുന്ന കാര്യം തീർച്ച പറഞ്ഞാൽ ആവശ്യമുള്ള പണം ഞാൻ എവിടെ നിന്നെങ്കിലും ഉണ്ടാക്കാം."

ഇതു കേട്ടപ്പോൾ എഫിമിന്നു്, വല്ലാതെ ചിരിവന്നു. "എന്റെ ചങ്ങാതി പണക്കാരനായ കഥ എനിക്കിപ്പോൾ ചെവിക്കു പുത്തരിയാണു്. ആകട്ടെ, എവിടെ നിന്നാണു യാത്രയ്ക്കു വേണ്ട പണം സമ്പാദിക്കുവാൻ ഭാവം? വല്ല നിധിയും കണ്ടു വെച്ചിട്ടുണ്ടോ;" എന്നു് എലിഷയുടെ ഉത്സാഹം കുറച്ചു തനിക്കും പകർന്നുപോയല്ലോ ചിരിച്ചുകൊണ്ടു ചോദിച്ചു.

ഇതു കേട്ടു് എലിഷ ഇങ്ങിനെ പറഞ്ഞു. "വല്ലതും പത്തോ പതിനഞ്ചോ എന്റെകൈയിൽതന്നെ ഉണ്ടാകും.

പോരാതെ വരുന്നതു് എന്റെ തേനീച്ചക്കൂട്ടുകൾ കുറെ വിററാൽ കിട്ടുകയും ചെയ്യും. നമ്മുടെ വടക്കേതിലെ കാരണവർ തേനീച്ചക്കൂട്ടിനു നല്ല വില തരാമെന്നു വളരെനാളായി പറഞ്ഞുതുടങ്ങീട്ടു്. അതുകൊണ്ടു തല്ക്കാലത്തെ ആവശ്യം നിവൎത്തിക്കാം."

എഫിം:—"കൂട്ടുകൾ ഇപ്പോൾതന്നെ കരാർ ചെയ്യുന്നതുകൊണ്ടു നഷ്ടമാണു വരുവാൻ പോകുന്നതെങ്കിൽ ഒടുവിൽ പശ്ചാത്തപിക്കേണ്ടിവരും."

എലിഷ:—"പശ്ചാത്താപമോ!—ഇത്ര തുച്ഛമായ ഒരു കാൎയ്യം ആൎക്കാണു പശ്ചാത്താപത്തിനിടയാക്കുന്നതു്! നല്ല കൂത്തായി! ഞാൻ ഈ വയസ്സിന്നിടയ്ക്കു വല്ലപ്പോഴും പശ്ചാത്തപിച്ചിട്ടുണ്ടെങ്കിൽ അതു ദൈവവിരോധമായ വല്ല പ്രവൃത്തികളും ചെയ്തിട്ടുള്ളതിനാണു്. ആത്മാവിനു് എന്തെങ്കിലും ദോഷം വരുന്നതു വ്യസനകരംതന്നെ. അതു കൂടാതെ ഈ വക അസ്ഥിരങ്ങളായ വസ്തുക്കൾ എനിക്കു വലിയ ആലോചനയ്ക്കുകൂടി വിഷയീഭവിക്കാറില്ല."

എഫിം:—"അതെല്ലാം വാസ്തവംതന്നെ. എങ്കിലും, അവനവന്റെ തറവാട്ടിൽ അവനവന്റെ ഇഷ്ടത്തിനു വിരോധമായി എന്തെങ്കിലും സംഭവിക്കുമ്പോൾ കുറെ ഒരു സുഖമില്ലായ്മ ഉണ്ടാകുന്നതു സാധാരണയാണു്."

എലിഷ:—"ആത്മസംസ്കാരത്തിനു വിരോധമായി എന്തെങ്കിലും സംഭവിക്കുന്നതു വ്യസനകരംതന്നെ. ബാക്കിയുള്ളവയെല്ലാം വിസ്മരണീയങ്ങളാണു്. അതെന്തെങ്കിലുമാവട്ടെ. യാത്രയുടെ കാൎയ്യം ഇനി എങ്ങനെയായാലും നീട്ടുന്നതു ശരിയല്ല."

ഇപ്രകാരം ഓരോന്ന പറഞ്ഞു വളരെനേരം കഴിയുന്നതിന മുമ്പ് എഫിം എലിഷയുടെ പ്രേരണയ്ക്കു വശംവദനായി, ഒരാഴ്ചക്കുള്ളിൽ യാത്ര പുറപ്പെടേണ്ടതിന നിശ്ചയിച്ചു.

എഫിം ഏകദേശം ഒരുനൂറുറുപ്പികയോളംകൈയിൽ എടുത്തു. ബാക്കി തന്റെ പക്കൽ ഉണ്ടായിരുന്ന ഇരുന്നൂറുറുപ്പിക ഭാര്യയെ ഏല്പിച്ചു കൊടുക്കുകയും ചെയ്തു.

സാധുവായ എലിഷ സ്വഗൃഹത്തിൽ ചെന്ന് "ഇത്തുപെറുക്കി" ഏകദേശം മുപ്പതുറുപ്പികയോളം ശേഖരിച്ചു. ഏകദേശം അത്രയുംതന്നെ തേനീച്ചക്കൂടുകൾ വിററവകയും കിട്ടി.

എഫിം, താൻ മടങ്ങിവരുന്നതുവരെ ചെയ്യേണ്ട സകല കാര്യങ്ങളും വളരെ നിഷ്കൃഷ്ടയോടെ മകനെ ഭരമേല്പിച്ചു. നിസ്സാരമായ കാര്യങ്ങളിൽപോലും അയാളുടെ ബുദ്ധിയും ആലോചനയും എത്തിയിരുന്നു. എന്നാൽ എലിഷയ്ക്കു യാതൊന്നും ഏല്പിക്കേണ്ടതായി ഉണ്ടായിരുന്നില്ല. അയൽ വിലക്കാരന കൊടുക്കാമെന്നേററിരുന്ന തേനീച്ചക്കൂടുകൾ ഭദ്രമായി സൂക്ഷിച്ചുകൊള്ളണമെന്നുമാത്രം അയാൾ ഭാര്യയെ ഏല്പിച്ചു.

വൃദ്ധന്മാർ രണ്ടുപേരും അത്യാവശ്യം വേണ്ട സാമാനങ്ങളും കൈയിലെടുത്തു കാൽനടയായി പുറപ്പെടുകയും ചെയ്തു. എലിഷയ്ക്കു വീടുവിടുന്നതിന യാതൊരു ക്രസലും ഉണ്ടായിരുന്നില്ല. ഗൃഹസംബന്ധമായ ഒരു കാര്യവും അയാൾക്ക മനോരാജ്യത്തിന കാരണമായില്ല. ഗ്രാമത്തിൽ നിന്ന പുറത്തു കടന്നതോടുകൂടി സ്വജനങ്ങളെപ്പററി അയാൾക്ക യാതൊരു ചിന്തയും ഇല്ലാതായി. തന്റെ കൂട്ടുകാരനെ എങ്ങനെയാണ് ഉത്സാഹിപ്പിക്കേണ്ടതെന്നായിരുന്നു അയാളുടെ മുഖ്യമായ ആലോചന. വഴിനടക്കുന്ന ക്ഷീണം അറിയാതിരിക്കേണ്ടതിന്, എലിഷ ഇടയ്ക്കിടയ്ക്കു പാ

ട്ടും കഥയുംമററും പൊടിമെടിപ്പിച്ചിരുന്നു. രാത്രിസമയം വിശ്രമിക്കേണ്ടതിന്നു ചെന്നുകൂടുന്നേടത്തെല്ലാം കണ്ടവരോടു നേരമ്പോക്കു പറഞ്ഞു തന്നാൽ കഴിയുന്ന സഹായം സന്തോഷം ചെയ്തുകൊടുത്തിരുന്നതുകൊണ്ടു് അവൎക്കു കണ്ടിക്കാരനായ കാരണവരെ മറക്കുവാൻ വഹിയാത്തവിധത്തിൽ സ്നേഹമായി. ആകപ്പാടെ എലിഷയ്ക്കു് ഒരു കാൎയ്യത്തിൽ മാത്രമെ ബുദ്ധിമുട്ടുണ്ടായിരുന്നുള്ളു. പൊടിവലിയും മററും തീരെ ഉപേക്ഷിക്കേണമെന്നായിരുന്നു പുറപ്പെട്ടപ്പോഴത്തെ നിശ്ചയം. അതുകൊണ്ടു് അയാൾ പൊടിഡപ്പിതന്നെ കൊണ്ടുവന്നിരുന്നില്ല. അതിനാൽ അയാൾക്കു ചില സമയങ്ങളിൽ കുറച്ചൊരു അസ്വാസ്ഥ്യവും ഉത്സാഹക്കുറവും ഉണ്ടായിരുന്നു. വഴിയിൽവെച്ചു പരിചയമായ ഒരാൾ എലിഷയ്ക്കു കുറച്ചു പൊടി സമ്മാനിച്ചതു് അയാൾക്കു സ്വീകരിക്കാതിരിക്കുവാൻ മനസ്സു വന്നില്ല. എഫ്രീമിന്നു് ഇതുവകയെല്ലാം വിരോധമാണെന്നറിഞ്ഞതിനാൽ എഫ്രീം കാണാതെ അതു് ഇടയ്ക്കിടയ്ക്കു കുറേശ്ശെ ഉപയോഗിച്ചിരുന്നു.

എഫ്രീമിന്നും യാത്ര ഒരുമാതിരി സുഖമായിരുന്നു. അയാൾക്കു വഴി നടക്കുന്നതിൽ ലേശം ക്ലേശം ഉണ്ടായിരുന്നില്ല. അയാൾ അധികം സമയവും മനോരാജ്യത്തിൽ തന്നെയാണു കഴിച്ചിരുന്നതു്. വളരെ അധികം സംസാരിക്കുന്ന സ്വഭാവം അയാൾക്കു പണ്ടുതന്നെ ഉണ്ടായിരുന്നില്ല. പക്ഷെ, അയാളുടെ മനോരാജ്യം അയാൾക്കു ചിലപ്പോൾ അസ്വാസ്ഥ്യത്തിനു കാരണമായിരുന്നു എന്നു് അയാളുടെ മുഖഭാവത്തിൽനിന്നു മനസ്സിലാക്കാമായിരുന്നു. അയാളുടെ ശരീരം സ്വഗ്രാമത്തിൽനിന്നു വളരെ ദൂരെ ആയിരുന്നു എങ്കിലും, മനസ്സു് ഒരിക്കലും ആ സ്ഥലം വിട്ടിരുന്നുവോ എന്നു സംശയമാണു്. അവിടെ താൻ ഏല്പിച്ചു പോന്നിട്ടുള്ള കാൎയ്യങ്ങളെല്ലാം ശരിയായി നടക്കുന്നുണ്ടോ

എന്നായിരുന്നു അയാളുടെ സംശയം. താൻ കടന്നുപോന്നിരുന്ന സ്ഥലങ്ങളിൽ കൃഷിക്കാർ ഉഴുന്നതും വിതയ്ക്കുന്നതും മററും കണ്ടപ്പോൾ, തിരിച്ചുപോയി വേണ്ടതു ചെയ്തിട്ടു വരുന്നതായിരിക്കും നല്ലതെന്നുകൂടി അയാൾക്കു ചിലപ്പോൾ തോന്നിയിരുന്നു.

ഏകദേശം അഞ്ചാഴ്ചയോളം ഇങ്ങനെ കഴിഞ്ഞു. ഇതുവരെ വൃദ്ധന്മാർ ഒന്നുപോലെ തങ്ങൾക്കാവശ്യമുള്ള ഭക്ഷണസാധനങ്ങളും മററും വില കൊടുത്തുതന്നെ വാങ്ങിക്കേണ്ടിവന്നിരുന്നു. അഞ്ചാഴ്ചയോളം ഇടവിടാതെ നടന്നതിനുശേഷം അവർ ഒരു ചെറുഗ്രാമത്തിൽ ചെന്നുചേർന്നു. വൃദ്ധന്മാരായ വഴിയാത്രക്കാരെ ആ ഗ്രാമത്തിലുള്ളവർക്കെല്ലാം വലിയ ബഹുമാനമായി. അതിനാൽ അവർ ഓരോരുത്തരും അവരെ രണ്ടുപേരെയും സല്ക്കരിക്കേണ്ടതിന് അവരവരുടെ ഗൃഹങ്ങളിലേക്കു കൂട്ടിക്കൊണ്ടുപോയി. സല്ക്കാരത്തിനു പ്രതിഫലമായി ആരുംതന്നെ ഒന്നും വാങ്ങിയതുമില്ല. സൽബുദ്ധികളായ ഗ്രാമവാസികളുടെ ഹൃദയപൂർവ്വമായ ഉപചാരങ്ങൾകൊണ്ടു സംതൃപ്തന്മാരായ തീർത്ഥയാത്രക്കാർക്കു പിന്നീടു പോകേണ്ടവഴി ഭയങ്കരമായ ക്ഷാമബാധകൊണ്ട് ഏതാണ്ടു ജനശൂന്യമായ ഒരു പ്രദേശത്തുകൂടിയായിരുന്നു. സാധുക്കളായ തദ്ദേശവാസികൾക്കു വൃദ്ധന്മാരെ സ്വീകരിച്ചു സല്ക്കരിക്കേണ്ടതിനു യാതൊരുവഴിയും ഉണ്ടായിരുന്നില്ല. എങ്കിലും തങ്ങളുടെ ഗൃഹങ്ങളിൽ രാത്രി കഴിച്ചുകൂട്ടേണ്ടതിന് അവർ തീർത്ഥയാത്രക്കാരെ ക്ഷണിക്കാതിരുന്നില്ല. പണം കൊടുത്താൽകൂടി ഭക്ഷണം കിട്ടുന്നതിനു പ്രയാസമായിരുന്ന ആ സ്ഥലത്തു സൌജന്യമായി കിട്ടുന്നകാര്യം സാമാന്യം പരുങ്ങലിലായിരുന്നുവെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

ഒന്നുരണ്ടുദിവസം അവിടെ ഒരുവിധത്തിൽ കഴിച്ചുകൂട്ടിയതിനുശേഷം വൃദ്ധന്മാർ വീണ്ടും പുറപ്പെട്ടു. ആദ്യം

ഴനാഴിക നടന്നപ്പോൾ അവർ ഒരു നദീതീരത്തുചെന്നുചേ
ൎന്നു. സ്വല്പനേരം അവിടെയിരുന്നു കാററുകൊണ്ടതിനുശേ
ഷം വീണ്ടും യാത്രതുടരാമെന്നുകരുതി ഭണ്ഡപ്പൊതി സാമാന
ങ്ങളും താഴെവെച്ച് ഒരു വൃക്ഷത്തിന്റെതണലിൽ ഇരു
പ്പായി.

ഈ തരംനോക്കി എലിഷ അയാളുടെ പൊടിച്ചെ
പ്പു പതുക്കെ പുറത്തെടുത്തു. "ഇതു മോശംതന്നെ" എന്നു
ള്ള നാട്യത്തിൽ എഫ്രിം അയാളുടെനേരെനോക്കി തലകു
ലുക്കീട്ട് ഇപ്രകാരം ചോദിച്ചു.—"എന്താ ചെങ്ങാതി, ഇ
നിയും ഈ സ്വഭാവം കളയാറായില്ലേ?" ഇതുകേട്ട് എലി
ഷ കുറച്ചൊരു നൈരാശ്യത്തോടുകൂടി "എന്തുചെയ്യാം. ഈ
ദുസ്സ്വഭാവം എന്നെ പിടികൂടിക്കഴിഞ്ഞു, "ചൊട്ടയിലെ
ശീലം ചുടലവരെ" എന്നുള്ള പ്രമാണം ഈ കാൎയ്യത്തിൽ
എത്രയോ വാസ്തവമായിരിക്കുന്നു" എന്നുപറഞ്ഞു ചിന്താമ
ഗ്നനായി ഇരുന്നു.

ഒന്നുരണ്ടുമണിക്കൂർ അവിടെ ഇരുന്നു വിശ്രമിച്ചതി
നുശേഷം അവർ പിന്നെയും യാത്രതുടൎന്നു. ഉഷ്ണാധിക്യം
കൊണ്ട് എലിഷയ്ക്കു സാമാന്യത്തിലധികം ക്ഷീണമുണ്ടാ
യി. ദാഹം സഹിക്കവഹിയാഞ്ഞതിനാൽ വല്ലടിക്കിലും
കയറി കുറച്ചു വെള്ളംകുടിച്ചാൽകൊള്ളാമെന്ന് അയാൾക്കു
തോന്നി. എഫ്രിം യാതൊരു കുലുക്കവുംകൂടാതെ വേഗ
ത്തിൽ നടന്നിരുന്നതുകൊണ്ട് എലിഷയ്ക്കൊപ്പം എത്തു
വാൻ സാധിച്ചില്ല.

"എനിക്കു വല്ലാതെ ദാഹിക്കുന്നു. കുറച്ചു വെള്ളംകു
ടിച്ചാൽകൊള്ളാമെന്നുണ്ട്" എന്ന് എലിഷ പതുക്കെപ്പറ
ഞ്ഞു. "അതിനെന്താ, എവിടെയെങ്കിലും കയറി കുറച്ചുവെ
ള്ളംമേടിച്ചു കുടിക്കരുതേ. എനിക്കു വേണമെന്നില്ല" എ
ന്ന് എഫ്രിം മറുപടിപറഞ്ഞു. ഇതുകേട്ടപ്പോൾ എലിഷ
"എന്നാൽ ഞാൻ ഈ വീട്ടിൽകയറി കുറച്ചു വെള്ളംവാങ്ങി

കുടിച്ചിട്ടു് ഒപ്പം എത്തിക്കൊള്ളാം. എനിക്കുവേണ്ടി കാത്തുനില്ക്കേണമെന്നില്ല" എന്നു പറഞ്ഞു് എലിഷ സമീപത്തുണ്ടായിരുന്ന ഒരു കുടിലിലേക്കുകയറി. എഫിം പഴയപടി മുമ്പോട്ടു നടന്നു.

എലിഷ കയറിച്ചെന്നതു് ഇടിഞ്ഞുപൊളിഞ്ഞുകിടന്നിരുന്ന ഒരു കുടിലിലേക്കാണു്. കുടിലിന്റെ നാലുവശവും അയാൾ നടന്നുവെങ്കിലും അവിടെയെങ്ങും യാതൊരു ശബ്ദവും അനക്കവും കേട്ടില്ല. ഒരുസമയം ആ സ്ഥലം ജനവർജ്ജിതമായിരിക്കാമെന്നു് എലിഷയ്ക്കു സംശയംതോന്നി. എങ്കിലും അതിനകത്തുകടന്നു് ഒന്നു പരിശോധിക്കാം എന്നു നിശ്ചയിച്ചു് എലിഷ വാതില്ക്കൽചെന്നു് അകത്തേക്കു് എത്തിച്ചുനോക്കി. അപ്പോൾ പൂമുഖത്തുണ്ടായിരുന്ന ഒരു പൊളിഞ്ഞ ബെഞ്ചിന്മേൽ ഒരു വൃദ്ധൻ നിശ്ചേഷ്ടനായികിടക്കുന്നതുകണ്ടു. ജനലിൽകൂടി അകത്തേക്കു കടന്നിരുന്ന വെയിൽകൊണ്ടു് ആ മനുഷ്യന്റെ ശരീരമുഴുവൻ ചുട്ടുപൊള്ളിയിരുന്നു. വൃദ്ധൻ ഉറങ്ങുകയല്ലെന്നു് എലിഷയ്ക്കു് ആദ്യത്തെനോട്ടത്തിൽതന്നെ മനസ്സിലായെങ്കിലും, തീപോലെയുള്ള വെയിലിൽനിന്നു മാറിക്കിടക്കാത്തതു് എന്തുകൊണ്ടായിരിക്കുമെന്നു് അയാൾ അത്ഭുതപ്പെട്ടു. എലിഷ അയാളെ ഒന്നുരണ്ടുപ്രാവശ്യം പതുക്കെവിളിച്ചു്, കുറച്ചുവെള്ളം കിട്ടിയാൽകൊള്ളാമെന്നു് അപേക്ഷിച്ചു. ആ മനുഷ്യൻ കേട്ടഭാവംനടിക്കാതെ പിന്നെയും അനങ്ങാതെകിടന്നു. സ്വല്പനേരംകഴിഞ്ഞപ്പോൾ അടുത്തമുറിയിൽ ഒരു ചെറിയ കുട്ടി കരയുന്നശബ്ദം എലിഷ വ്യക്തമായികേട്ടു. "ഇതെന്തുകഷ്ടമാണു്! ഇവിടെയുള്ളവർക്കെല്ലാം എന്തുപറ്റിയിരിക്കുന്നു! വിളിച്ചിട്ടു് ആരുംതന്നെ മിണ്ടുന്നില്ലല്ലോ. ഇതെന്താണെന്നൊന്നറിയട്ടെ" എന്നു പറഞ്ഞുകൊണ്ടു് എലിഷ വാതിൽ തള്ളിത്തുറന്നു് അകത്തേക്കുകടന്നു. അവിടെ ഒരു ബെഞ്ചിന്മേൽ ഒരു കിഴവി അർദ്ധനഗ്നയായിട്ടു്

ഒരു മേശമേൽ തലയുംവെച്ചു് ഇരുന്നിരുന്നു. ശരീരം ശോഷിച്ചു് വിളൎത്തു വയറുംചാടിയിരുന്ന ഒരു ബാലൻ കണ്ണിൽനിന്നു വെള്ളം ചൊരിപ്പിച്ചു് "അമ്മൂമ്മേ! വിശക്കുന്നു. വല്ലതും" എന്നു് ഒരു ദീനസ്വരത്തിൽ പറഞ്ഞു, ആ സ്ത്രീയുടെ വസ്ത്രംപിടിച്ചുവലിച്ചുകൊണ്ടു കിണുങ്ങുന്നുണ്ടായിരുന്നു. അടുത്തുണ്ടായിരുന്ന ഒരു കട്ടിലിന്മേൽ ഒരു യുവതി എന്തോണ്ടു 'ബാധയിളക്കം' ഉള്ളതുപോലെ കൈകൊണ്ടും കാൽകൊണ്ടും മുഖംകൊണ്ടും പല ചേഷ്ടകളും കാണിച്ചുകൊണ്ടു കിടന്നുരുണ്ടിരുന്നു. മുറിയിലെ ദുൎഗ്ഗന്ധം സഹിക്കവഹിയായിരുന്നു. ഈശ്വരനാലും മനുഷ്യരാലും ഒരുപോലെ ഉപേക്ഷിക്കപ്പെട്ടിരുന്ന ഒരുകൂട്ടം സത്വങ്ങളാണ് ആ ജീൎണ്ണിച്ച കട്ടിലിന്റെ ഉടമസ്ഥന്മാർ എന്നു മനസ്സിലാക്കുവാൻ എലിഷായ്ക്കു വലിയ താമസം വേണ്ടിവന്നില്ല. ആ സാധുക്കളെ ഈസ്ഥിതിയിൽ കണ്ടിട്ടു വന്നവഴിക്കുതന്നെ പോയാലോ എന്നു് എലിഷായ്ക്കു് ഒരു ശങ്കതോന്നി. എങ്കിലും അങ്ങനെചെയ്യുന്നതിനു് അയാൾക്കു സഹജമായിരുന്ന ദീനവാത്സല്യവും സമസൃഷ്ടിസ്നേഹവും അയാളെ അനുവദിച്ചില്ല. അതുകൊണ്ടു് അയാൾ എന്തുചെയ്യേണ്ടുവെന്നു സംശയിച്ചു് അവിടെ നില്ക്കുമ്പോൾ വൃദ്ധ പതുക്കെ തലപൊന്തിച്ചു് "എന്തിനാണിവിടെവന്നതു്? ഇവിടെ യാതൊന്നുമില്ല. കടന്നുപൊയ്ക്കൊള്ളു" എന്നു കുറച്ചൊരു പരുഷസ്വരത്തിൽ പറഞ്ഞു്, പണ്ടത്തെസ്ഥിതിയിൽ വീണ്ടും കിടപ്പായി. ഇതുകേട്ടപ്പോൾ എലിഷായ്ക്കു കാൎയ്യം ഒരുമാതിരി മനസ്സിലായി.

"എനിക്കു വിശേഷിച്ചൊന്നും വേണമെന്നില്ല. കുറച്ചു പച്ചവെള്ളംകുടിക്കുവാൻ കിട്ടിയാൽമതി" എന്നു് അയാൾ വൃദ്ധയുടെ സമീപം ചെന്നുനിന്നുപറഞ്ഞു. "ഇവിടെ വെള്ളംകൊണ്ടുവന്നതു് ഒട്ടും ഇരിപ്പില്ല. പോയിക്കൊണ്ടുവരുന്നതിനും ആരും ഇല്ല. പാട്ടനോക്കി പൊയ്ക്കൊ-

ള്ള" എന്നു വൃദ്ധ വീണ്ടുംപറഞ്ഞു. "ഈ ദീനക്കാരത്തിയെ ശുശ്രൂഷിക്കുന്നതിനു് ഇവിടെ ആരും ഇല്ലേ?" എന്നു് എലിഷ വ്യസനത്തോടുകൂടി ചോദിച്ചു. ഇതുകേട്ടു വൃദ്ധ. വീണ്ടും തലപൊന്തിച്ചു് ഇപ്രകാരംപറഞ്ഞു.— "കാണുന്നതെ, ഇവിടെ ഉള്ളവരുടെസ്ഥിതി. അവളുടെ അപ്പൻ ആ തൊഴുത്തിൽ പകുതി ജീവനോടെ കിടക്കുന്നുണ്ടു്. ഞങ്ങൾ ഇതാ ഇവിടെയും ചാകാറായിക്കിടക്കുന്നുണ്ടു്. പെട്ടെന്നു പ്രത്യക്ഷനായ എലിഷയെക്കണ്ടു് അയാളെത്തന്നെ ഉറ്റുനോക്കി സ്വല്പനേരത്തേക്കു കരയുവാൻ മറന്നിരുന്ന ചെറുബാലൻ വീണ്ടും പഴയ സ്വരത്തിൽ സംഗീതംതുടങ്ങി. അപ്പോഴേയ്ക്കു തൊഴുത്തിൽ കിടന്നിരുന്ന കാരണവർ എലിഷയുടെശബ്ദം കേട്ടിട്ടായിരിക്കാം, എങ്ങനെയൊ ഉരുണ്ടുപിരണ്ടു് അവിടെ വന്നുവീണു. അയാൾ എലിഷയെനോക്കി ഓരോന്നു പറയുവാൻതുടങ്ങി. "ഞങ്ങൾക്കെല്ലാവർക്കും സുഖക്കേടാണു്. ആ ചെറിയ ചെറുക്കൻ പട്ടിണികിടന്നു ചാകാറായി" എന്നു വളരെ നേരംകൊണ്ടു് ഓരോ വാക്കായി പറഞ്ഞിട്ടു തേങ്ങിത്തേങ്ങിക്കരയുവാൻ തുടങ്ങി.

എലിഷ ഉടനെ തോളിൽഇട്ടിരുന്ന ഭാണ്ഡം ഇറക്കി ഒരു ബെഞ്ചിന്മേൽവെച്ചു് അതിൽനിന്നു് ഒരപ്പം എടുത്തുമുറിച്ചു് ഒരുകഷണം ബാലനുകൊടുത്തു. കുട്ടി അതുകിട്ടിയക്ഷണത്തിൽ കടിച്ചുപറിച്ചുതിന്നുവാൻ തുടങ്ങി. ഇതുകണ്ടപ്പോൾ, ബെഞ്ചിന്റെ ചുവട്ടിൽ കണ്ണുമടച്ചു ചുരുണ്ടുകൂടി മിണ്ടാതെ കിടന്നിരുന്ന ഒരു ചെറിയ പെൺകുട്ടി കൈയ് നീട്ടിക്കൊണ്ടു് എലിഷയുടെ അടുക്കലേക്കുവന്നു. ഒരു കഷണം അപ്പം എലിഷ ആ പെൺകുട്ടിക്കും കൊടുത്തു. ബാക്കിയുള്ളതു വൃദ്ധയ്ക്കും കാരണവർക്കും എടുത്തുവെച്ചു. വായും തൊണ്ടയും വല്ലാതെ ഉണങ്ങിവരണ്ടിരുന്നതുകൊണ്ടു് അപ്പക്കഷണം തിന്നുവാൻ കഴിയാതെ കിഴവികുഴങ്ങുന്നതുകണ്ടു് എലിഷ എഴുന്നേറ്റു് എവിടെ നിന്നാണു വെള്ളം

കൊണ്ടുചെരാറെന്ന് അവരോട ചോദിച്ചു. തോട്ടത്തിന്റെ മൂലയ്ക്കൽ ഒരു കിണറുണ്ടെന്നും, അതിന്റെ സമീപത്തു വല്ലെടത്തും വെള്ളം മുക്കുന്ന പാത്രവും കയറും ഉണ്ടാകുമെന്നും വൃദ്ധ പ്രയാസപ്പെട്ടുപറഞ്ഞു. വൃദ്ധയും കുട്ടികളും,അപ്പവും വെള്ളവും ധാരാളമായി കഴിച്ചു. എന്നാൽ വൃദ്ധനായ കാരണവർ കട്ടിലിന്മേൽ കിടന്നിരുന്ന സ്ത്രീയെ നോക്കി കണ്ണുനീർ ചെലിപ്പിച്ചു കൊണ്ടിരുന്നതല്ലാതെ എലിഷ മുമ്പിൽ കൊണ്ടുവെച്ച സാധനങ്ങൾ തിരിഞ്ഞുനോക്കുക പോലും ചെയ്തില്ല.

പിറ്റെദിവസം എലിഷ ഗ്രാമത്തിൽ പോയി പല ഭക്ഷണസാധനങ്ങളും വാങ്ങിക്കൊണ്ടുവന്നു പാകം ചെയ്ത്, വൃദ്ധയ്ക്കും കാരണവൎക്കും കുട്ടികൾക്കും ധാരാളമായി കൊടുത്തു. ക്ഷീണം ഒരുമാതിരി തീൎന്നു സംസാരിക്കാറായപ്പോൾ കിഴവിയും വയസ്സനും അവരുടെ കഷ്ടസ്ഥിതിയെക്കുറിച്ചു പറയുവാൻ തുടങ്ങി. “ഞങ്ങൾ ഒരുകാലത്തും വളരെ നല്ല സ്ഥിതിയിലായിരുന്നില്ല. ആകപ്പാടെ അന്നന്നത്തെ ചിലവ് ഒരുവിധം കഴിച്ചുകൊണ്ടിരുന്നു, എന്നേ പറയുവാനുള്ളു. ഈ ആണ്ടിൽ നാട്ടൊട്ടുക്ക ക്ഷാമം ബാധിച്ചപ്പോൾ പണിക്കുപോയാൽ കൂലി കിട്ടുന്നതുകൂടി പ്രയാസമായി. കണ്ണിൽ കണ്ടവരോടൊക്കെ ഇരന്നു കഴിക്കുന്ന കഥ ഇവിടെ എല്ലാവൎക്കും തീരെ സങ്കടകരമായിട്ടാണു തോന്നിയതു്". എന്നുതന്നെയല്ല, ‘താനുണ്ണാത്തേവർ വരം കൊടുക്കുന്നു’തെങ്ങിനെയാണ്? അതുകൊണ്ട് ഒരു സമയം അതിനു പുറപ്പെട്ടിരുന്നെങ്കിൽതന്നെ അതുകൊണ്ടു വലിയ കാൎയ്യമൊന്നും ഉണ്ടാകുന്നതല്ലായിരുന്നു. കുറച്ചു നിലവും മററുമുണ്ടായിരുന്നതെല്ലാം പണയത്തിലായി. ഇവിടെ ഉണ്ടായിരുന്ന സാധനങ്ങളെല്ലാം വിററുതിന്നു. വല്ലതും സഹായിച്ചാൽ കൊള്ളാമെന്നുള്ളവർ ആരെങ്കിലും ഉണ്ടായിരുന്നെങ്കിൽ അവൎക്കും ഇതുതന്നെയായി ഗതി. ‘ഇരുപതെ

ട്ടു പട്ടിണിയും രണ്ടു് ഏകാദശി'യുമായി കുറേക്കാലം കഴി-
ഞ്ഞപ്പോൾ വായെടുത്തു മിണ്ടാൻ ആൎക്കും ശേഷിയില്ലാതാ-
യി. ഇതുകൊണ്ടൊന്നും പോരാഞ്ഞിട്ടു്, എല്ലാവൎക്കും സു-
ഖക്കേടും വന്നു പിടിപെട്ടു. ഒരു കിണ്ടി വെള്ളം മുക്കി-
ക്കൊണ്ടുവരുന്നതിനുകൂടി ശേഷംപേൎക്കു ശക്തിയില്ലാതായി.
ഇതിലപ്പുറം ഇനി ഒന്നും വരേണ്ടതില്ല. നല്ല തടിപോ-
ലെ ഇരുന്നിരുന്ന ആ പെണ്ണിന്റെ കിടപ്പുകണ്ടാൽ ഇനി
ജീവിച്ചിരിക്കണമെന്നുള്ള ആശയേ തീൎന്നു! മുജ്ജന്മം ചെ-
യ്ത പാപം അനുഭവിക്കാതെ തീരില്ല; വിധിവിഹിതം ആ-
ൎക്കാണു ലംഘിക്കുവാൻ സാധിക്കുന്നതു്?

"ഇവനിതു ഭവിക്കണമിന്നകാലംവേണം
അവശതഭവിക്കണമൎത്ഥനാശംവേണം
ഇതിവിധിവിധിച്ചതിപ്രാണികൾക്കൊക്കവെ
ഹിതമഹിതമെങ്കിലുംലംഘ്യമല്ലേതുമേ."

എന്നു പറഞ്ഞിട്ടുള്ളതെല്ലാം ഞങ്ങൾക്കു നല്ലപോലെ അ-
നുഭവപ്പെട്ടു." എന്നിപ്രകാരം ഓരോന്നു പറഞ്ഞു്, കിഴവി
കരഞ്ഞുതുടങ്ങി.

എലിഷ അയാൾക്കു സ്വാഭാവികമായിട്ടുള്ള ക്ഷമ-
യോടും അനുകമ്പയോടുംകൂടി കിഴവിയുടെ പ്രസംഗം അ-
വസാനംവരെ കേട്ടു, കുറേനേരം ചിന്താമഗ്നനായിരുന്നു.
ആ സാധുക്കളെ ഈ സ്ഥിതിയിൽ നിരാശ്രയരായി ഇട്ടേ-
ച്ചു പോകുന്നതിന്നു് എലിഷയ്ക്കു വല്ലാത്ത വൈമനസ്യമു-
ണ്ടായിരുന്നു. സമസൃഷ്ടികളോടു തനിക്കുള്ള കടമയെ നി-
റവേറ്റുന്നതാണു് ഈശ്വരഭജനത്തിന്റെ മൎമ്മം എന്നു
വൃദ്ധനായ എലിഷയ്ക്കു നല്ല ബോധമുണ്ടായിരുന്നു. കണ്ണട-
ച്ചു ജപവും, കാശിയാത്രയും, സന്യാസവും, സല്ക്കൎമ്മവുമെ-
ല്ലാം സമസൃഷ്ടിസ്നേഹത്തോടു കൂടാത്തതാണെങ്കിൽ അവ

ഒരിക്കലും നാം വിചാരിക്കുന്നതുപോലെ നമ്മെ ദൈവസ
ന്നിധിയിലേക്കു നയിക്കുന്നതല്ലെന്നായിരുന്നു ഏലിഷയുടെ
വിശ്വാസം.

ഇപ്രകാരമുള്ള ആലോചനകൾ ഏലിഷയെ അവി
ടംവിട്ടു പോകുന്നതിന് അനുവദിച്ചില്ല. അയാൾ തന്റെ
യാത്ര ഒന്നുരണ്ടുദിവസത്തേക്കുകൂടി നീട്ടുന്നതിനു നിശ്ച
യിച്ചു. ചില സമയത്തു് ഏലിഷയ്ക്കു താൻ ചെയ്യുന്നതു ബു
ദ്ധിപൂൎവ്വമല്ലെന്നു തോന്നി. പുണ്യസ്ഥലങ്ങൾ ദൎശിക്കുന്നതു
കൊണ്ടു കിട്ടുവാനിരിക്കുന്ന ഫലം, ആ ജീൎണ്ണിച്ച കുടിലി
ലെ നിവാസികളെ പരിചരിക്കുന്നതുകൊണ്ടു കിട്ടുന്നതാ
ണോ എന്നു വൃദ്ധനു ചിലപ്പോൾ സംശയം തോന്നി. 'പ
ട്ടി ചന്തയ്ക്കു പോയതുപോലെ കടിച്ചതുമില്ല, പിടിച്ചതു
മില്ല' എന്നുള്ള സമ്പ്രദായത്തിൽ തിരിച്ചു ചെല്ലുന്നതു് ഒരു
വേള മററുള്ളവരുടെ പുച്ഛത്തിനും പരിഹാസത്തിനും കൂ
ടി കാരണമായേക്കാം എന്നു് ഓൎമ്മവന്നപ്പോൾ, തന്റെ
ഈ സാഹസം കുറച്ചു കടന്നുപോയി എന്നും അയാൾക്കു
തോന്നാതിരുന്നില്ല. തീൎത്ഥയാത്രയ്ക്കു കരുതിയിരുന്ന പണം മു
ഴുവനും കുന്നിൽ കണ്ടവൎക്കു തീററിസ്സാമാനം വാങ്ങിക്കളയു
ന്നതു് എത്ര തന്നെ ഉചിതമായിട്ടുള്ളതാണെന്നു് അയാൾ
ക്കു് ഊഹിക്കുവാൻ കഴിഞ്ഞില്ല. ഈവക സംശയങ്ങ
ളെല്ലാം ഒരു പുറമെ തന്റെ വഴിനോക്കിപ്പോൾകണ്ടതിനും,
തനിക്കു പ്രത്യേകം ഉണ്ടായിരുന്ന ദീനദയാലുത്വവും സ
ഹോദരസ്നേഹവും അവിടെത്തന്നെ താമസിക്കേണ്ടതിനും
ഏലിഷയെ പ്രേരിപ്പിച്ചു. സാധുവൃദ്ധൻ വല്ലാത്ത കുഴപ്പത്തി
ലായി. എന്നാൽ, അവസാനം സ്നേഹപ്രവാഹം തീൎത്ഥ
യാത്രയ്ക്കുള്ള ആഗ്രഹത്തെ അടിച്ചുകററിയതിനാൽ ഏലി
ഷ അവിടെ താമസിക്കുവാനുറച്ചു.

ഒന്നുരണ്ടാഴ്ച ക്രമമായി ഭക്ഷണംകഴിച്ചതിനാൽ കി
ഴവിയും കുട്ടയും ജീവചൈതന്യത്തോടുകൂടിയ മനുഷ്യസ്വ

ത്രുപങ്ങൾതന്നെ ആയിത്തീൎന്നു. മൃതപ്രായയായിരുന്ന യു
വതിയും എലിഷയുടെ ചില ചില്ലറ പൊടിക്കൈകളുടെ
ഫലമായിട്ടു കുറേശ്ശെ എഴുന്നേല്ക്കുവാനും ഭക്ഷണംകഴിക്കുവാ
നും തുടങ്ങിയിരുന്നു. ആകപ്പാടെ ചാതത്തിന്നൊത്തിരുന്നു്
ആ സാധുക്കളെ എല്ലാം എലിഷ മോക്ഷകമാൎഗ്ഗമായ്
തീൎത്ഥയാത്ര ഉപേക്ഷിച്ചിട്ടുപോലും രക്ഷിച്ചു എന്നേ പറ
യേണ്ടതുള്ളു. കൈയിലുള്ള പണം മുഴുവനും അന്നന്നേയ്ക്കു
വേണ്ടുന്ന സാമാനങ്ങൾ വാങ്ങികഴിക്കുന്നതായാൽ മടിശ്ശീ
ല അധികം താമസിയാതെ ഒഴിയുന്നതാണെന്നും, പിന്നീടു
കഴിച്ചുകൂട്ടേണ്ടതിന്നു വഴിയൊന്നുമില്ലാതെ എല്ലാവരും നി
ശ്ചയമായും കുഴങ്ങേണ്ടിവരുന്നതാണെന്നും എലിഷയ്ക്കു് അ
റിയാമായിരുന്നു.തനിക്കു ഗൃഹത്തിലേയ്ക്കു മടങ്ങണമായിരുന്നു
വെങ്കിലും,ആ ഗൃഹത്തിലെ സാധുക്കൾക്കു പിന്നെയും പട്ടി
ണിതന്നെ ശരണമായി ഭവിക്കുന്നതാണെന്നും എലിഷയ്ക്കു
ഓൎമ്മവന്നു.അതുകൊണ്ടു് ആ സാധുക്കൾക്കു തന്റെ ഗമന
ശേഷവും കുറേക്കാലത്തേക്കെങ്കിലും വലിയ കഷ്ടപ്പാടു വരാ
തിരിക്കത്തക്ക വിധത്തിൽഎന്തെങ്കിലും ചെയ്യേണ്ടതാണെ
ന്നായിരുന്നു എലിഷയുടെനിശ്ചയം.ഈഉദ്ദേശ്യം സാധിക്കേ
ണ്ടതിന്നു് ആ സാധുക്കളുടെ പണയത്തിൽ കിടന്നിരുന്ന വ
സ്തു എടുപ്പിച്ചു കൊടുക്കുന്നതായിരിക്കും ഉത്തമം എന്നു് എ
ലിഷയ്ക്കുതോന്നി. ഈ നിശ്ചയത്തോടുകൂടി എലിഷ പി
റേന്നു പ്രഭാതത്തിൽതന്നെ എഴുന്നേറ്റു പണയസ്സംഖ്യ
കൊടുത്തു്, വസ്തു തിരികെ കിട്ടേണ്ടതിന്നു വേണ്ട ഏൎപ്പാടുക
ളെല്ലാം ചെയ്തു. കൊയ്ത്തുകാലംവരെ കഴിക്കേണ്ടതിന്നു
വേണ്ട സാമാനങ്ങളും നിവൃത്തിയുള്ളെടത്തോളമെല്ലാം വാ
ങ്ങി ശേഖരിച്ചുകൊടുത്തു. പിറേന്നു രാത്രി എല്ലാവരും
ഉറക്കമായപ്പോൾ മഹാമനസ്കനായ ആ വൃദ്ധൻ തന്റെ
ഭാണ്ഡവുമെടുത്തു ചുമലിൽ ഇട്ടു് എഫീമിനെ പിന്തുടൎന്നു
യാത്രയാരംഭിച്ചു.

ഏകദേശം പ്രഭാതമായപ്പോഴേക്കു വൃദ്ധൻ ആറേഴു

നാഴിക വഴി പോയിക്കഴിഞ്ഞിരുന്നു. നല്ലവണ്ണം വെളി
ച്ചമായപ്പോൾ എലിഷ, ഒരു വൃക്ഷത്തണലിൽ ഇരുന്നു, ഭാ
ണ്ഡമഴിച്ചു്, ബാക്കി എന്തെങ്കിലും ഉണ്ടോ എന്നറിയേണ്ട
തിനു മടിശ്ശീല തുറന്നു നോക്കി. എലിഷയുടെ മടിശ്ശീല
യിൽ കുറച്ചു ചില്ലറ അല്ലാതെ വേറെ ഒന്നും തന്നെ ഉണ്ടായി
രുന്നില്ല. പണസ്സഞ്ചിയുടെ ശോചനീയാവസ്ഥയിൽ ലവ
ലേശം അനുകമ്പയോ, തന്റെ സാഹസത്തിൽ പശ്ചാത്താ
പമോ അയാൾക്കുണ്ടായില്ല. "ഇതുംകൊണ്ടു ദേശാടനത്തി
നു പുറപ്പെട്ടാൽ കാൎയ്യം നേരെയാകുന്നതല്ല. ഭിക്ഷ
യെടുത്തു് ഉദ്ദിഷ്ടസ്ഥലത്തു്, എത്തുന്നതും അസാദ്ധ്യംതന്നെ
യാണു്. കൈയുംവീശി പുറപ്പെടുന്നതായാൽ ഇതേവരെ
ചെയ്തിട്ടില്ലാത്ത പല ദുഷ്കൎമ്മങ്ങളും ചെയ്യേണ്ടിവരുമെ
ന്നാണു തോന്നുന്നതു്. എഫിം പോയിട്ടുണ്ടല്ലോ. തല്ക്കാ
ലം അതുമതി. അയാൾ എനിക്കുവേണ്ടി പ്രാൎത്ഥിക്കാതി
രിക്കയില്ല. ഈശ്വരൻ എല്ലായിടത്തുമില്ലേ? ഇനി ഒരി
ക്കൽ പോകാൻ സാധിക്കുന്നകാൎയ്യം കുറെ സംശയമാണു്.
പക്ഷെ, എന്റെ മനസ്സു് എല്ലായ്പോഴും അവിടത്തന്നെയാ
ണെന്നു് ഒരു സമാധാനമുണ്ടു്. സശരീരനായി എത്തുവാൻ
കഴിഞ്ഞില്ലെന്നല്ലെ ഉള്ളു. അതു ക്ഷന്തവ്യമാണു്. എല്ലാം
ഈശ്വരേച്ഛപോലെ വരട്ടെ" എന്നു സമാധാനിച്ചുകൊണ്ടു്
എഴുന്നേറ്റു് സ്വഗൃഹത്തിലേയ്ക്കു തിരിച്ചുപോകേണ്ടതിനു
റച്ചു. തൽക്കാലം വിട്ടുപോന്ന ഗ്രാമത്തിൽകൂടി കടന്നുപോ
കുന്നതിനു് എലിഷയ്ക്കു് ഇഷ്ടമുണ്ടായിരുന്നില്ല. അതിനാ
ൽ വഴി ഒന്നു വളച്ചാണു യാത്രതുടൎന്നതു്.

ഉദ്ദേശ്യം സാധിക്കാതെ തിരിച്ചുപോകുന്നതിനു് എ
ലിഷയ്ക്കു് ഒട്ടുംതന്നെ വൈമനസ്യമുണ്ടായില്ല. ഏകാകി
യായി ഇത്രയധികം വഴിനടക്കുന്നതിനും അയാൾക്കു ലേ
ശം ക്ലേശം തോന്നിയില്ല.

എലിഷ, സ്വഗൃഹത്തിൽ എത്തിയപ്പോൾ അവിട

ങ്ങളിലെല്ലാം കൊയ്ത്തുകാലമായിരുന്നു. വൃദ്ധന്റെഭാൎയ്യ
യ്ക്കും മക്കൾക്കും മാറുന്നയാളെ കണ്ടപ്പോൾ ഉണ്ടായസ
ന്തോഷത്തിന്ന കൈയ്യുംകണക്കുമുണ്ടായിരുന്നില്ല. ഓരോരു
ത്തരും വളരെ ഉൽക്കണ്ഠയോടുകൂടി വഴിയാത്രയെപ്പററി
ഓരോചോദ്യങ്ങൾ ചോദിക്കുവാൻതുടങ്ങി. ഉദ്ദിഷ്ടസ്ഥല
ത്തു് എത്തുന്നതിന്നുമുമ്പു്, തിരിച്ചുവന്നതിന്റെ കാരണമറി
വാൻ എല്ലാവൎക്കും എന്തെന്നില്ലാത്ത ഔത്സുക്യം ഉണ്ടാ
യിരുന്നെങ്കിലും, എലിഷ ഒന്നുംതന്നെ വ്യക്തമായി പറ
ഞ്ഞില്ല. ദൈവകല്പ്പാടെ ഈശ്വരേച്ഛ അങ്ങിനെയായിരുന്നു
വെന്നും, കൈയിലുണ്ടായിരുന്നപണവുംകൂടെ ഉണ്ടായിരുന്ന
കൂട്ടുകാരനും പിരിഞ്ഞതുകൊണ്ടു തിരികെവരാതെ ഗത്യന്ത
രമില്ലാതായിഎന്നും മാത്രമായിരുന്നു അയാളുടെ സമാധാ
നം. ഇതുകൊണ്ടുശ്രോതാക്കൾ തൃപ്തിപ്പെടുകയും ചെയ്തു.

ബാക്കി ഉണ്ടായിരുന്ന ചില്ലറ ഭാൎയ്യയുടെ കൈയിൽ
കൊടുത്തു വീട്ടുവൎത്തമാനങ്ങൾ എല്ലാം ഓരോന്നായി ചോ
ദിച്ചുമനസ്സിലാക്കി. എല്ലാം വേണ്ടതുപോലെതന്നെ ചെ
യ്തിട്ടുണ്ടെന്നറിഞ്ഞു്, വൃദ്ധനു വലിയ സന്തോഷംതോന്നി.

എഫിമിന്റെ വീട്ടുകാർ എലിഷ തിരിച്ചുവന്നവിവ
രം അറിഞ്ഞ ഉടനെ എഫിമിന്റെ വൎത്തമാനം അന്വേ
ഷിക്കേണ്ടതിന്നു് എത്തി. മററുള്ളവരോടു പറഞ്ഞതുപോ
ലെ എന്തോ ദൈവേച്ഛകൊണ്ടു തനിക്കു തിരിച്ചുവരേണ്ടി
വന്നുവെന്നും, എഫിം ഉദ്ദിഷ്ടസ്ഥലത്തെത്തി വേണ്ടസല്ക്ക
ൎമ്മങ്ങളെല്ലാംചെയ്തു കുറച്ചുദിവസത്തിന്നകം സുഖമായിതിരി
ച്ചുവരുന്നതാണെന്നും എലിഷ അവരോടു സമാധാനം
പറഞ്ഞു.

എലിഷയെപ്പോലെ സമൎത്ഥനായ ഒരാൾക്കു് ഇത്രവ
ലിയ ഒരു വിഡ്ഢിത്തംപററിയതിനെക്കുറിച്ചു് എല്ലാവരും
അത്ഭുതപ്പെട്ടു. പുറപ്പെട്ടേടിക്കിൽ എത്താതെ വഴിക്കു വേണ്ട

അനൎത്ഥങ്ങളെല്ലാം സംഭവിച്ചു് ഇസ്രായേലിനോടുകൂടി മടങ്ങേണ്ടിവന്നതു വിധിയുടെ വൈപരീത്യംതന്നെയാണെന്നു് അവരെല്ലാവരും ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടു. ആകപ്പാടെ ആ പ്രദേശത്തുള്ളവൎക്കെല്ലാം എലിഷയുടെ ദീനാവസ്ഥയിൽ അയാളോടു വലിയഅനുകമ്പയായി. തീൎത്ഥയാത്രയ്ക്കു പോകേണമെന്നുദ്ദേശിച്ചിരുന്നവരെല്ലാം എലിഷയ്ക്കു പററിയതുപോലെ പററാതിരിപ്പാൻ വേണ്ട മുൻകരുതലോടുകൂടി ഇരിക്കുകയും ചെയ്തു. ഏകദേശം ഒന്നരണ്ടാഴ്ചയ്ക്കു നാലുപേർകൂടിയാലത്തെ സംഭാഷണവിഷയം എലിഷയുടെ തീൎത്ഥയാത്രയായിരുന്നു. എഫ്രിമിൻെറ യോഗവിശേഷത്തെ പ്രശംസിക്കാത്തവരും കുറവായിരുന്നു. ഒന്നരണ്ടാഴ്ച കഴിഞ്ഞപ്പോൾ വിഷയങ്ങളുടെ ബാഹുല്യം അനുസരിച്ചു് എഫ്രിമും എലിഷയും കഥാപാത്രങ്ങളായതല്ലാതെ അവരെ ജനസമുദായം പഴയ റിക്കാൎട്ടുകളുടെ കൂട്ടത്തിൽനിന്നു പരിശോധനാൎത്ഥം പുറത്തെടുക്കാതെയായി.

വൃദ്ധനായ എലിഷ അസാധാരണമായി യാതൊന്നും സംഭവിച്ചിട്ടില്ലെന്നുള്ള നാട്യത്തിൽ പഴയപടി തേനീച്ചക്കൂട്ടങ്ങളാക്കുവാൻതുടങ്ങി. അയാളുടെ മന്ദഹാസത്തിനും മൂളിപ്പാട്ടിനും യാതൊരുവ്യത്യാസവും ആരുംതന്നെ കണ്ടില്ല. എലിഷയുടെകഥ ഇങ്ങിനെയിരിക്കട്ടെ. ഇനി തനിയെ യാത്രതുടൎന്നിരുന്ന എഫ്രിം ഏതുസ്ഥിതിയിൽ ഇരിക്കുന്നുഎന്നു് അന്വേഷിക്കുകതന്നെ.

എലിഷ പിന്നാലെ വരുമെന്നു വിശ്വസിച്ചുകൊണ്ടാണല്ലോ എഫ്രിം തനിയെ യാത്ര തുടൎന്നതു്. വളരെനേരം നടന്നിട്ടും കൂട്ടുകാരൻ ഒപ്പം എത്തുവാനുള്ള ഭാവമില്ലെന്നു കണ്ടപ്പോൾ എഫ്രിം വഴിക്കരികെ ഒരിടത്തു് ഇരുന്നു വിശ്രമിക്കുവാൻ നിശ്ചയിച്ചു. വഴിനടന്നു ക്ഷീണിച്ചിരുന്ന വൃദ്ധൻ വൃക്ഷച്ചുവട്ടിൽ ഇരുന്നു് ഉറക്കം തൂങ്ങുവാനാരംഭിച്ചു.

താൻ എത്രനേരം അങ്ങനെ ഇരുന്നുവെന്ന് എഫിമിനു
നിശ്ചയമുണ്ടായിരുന്നില്ല. പെട്ടെന്നു ഞെട്ടി കണ്ണുതുറന്നു
എലിഷ വരുന്നുണ്ടോ എന്നു കണ്ണെത്തുന്നിടത്തോളം ദൂരം
എത്തിച്ചുനോക്കി. ആ പ്രദേശം മുഴുവനും ജനശൂന്യമാ
യിരുന്നു. എലിഷയെ കാത്തു വളരെനേരം ഇരുന്നിട്ടും കാ
ണാതിരുന്നതുകൊണ്ട്, ഒരുപക്ഷേ അയാൾ താൻ കിടന്നു
റങ്ങിയിരുന്ന സമയത്ത് ആ വഴിയേ കടന്നുപോയിരിക്കു
മോ എന്നു സംശയമായി. അങ്ങനെ ചെയ്യുന്നപക്ഷം ത
ന്നെ കാണാതിരിക്കുന്നതു പ്രയാസമായിരുന്നതുകൊണ്ടു വൃ
ദ്ധന്റെ താമസം എഫിമിനു വളരെ അത്ഭുതസൂചകമായി
ത്തോന്നി. എങ്ങനെയായാലും ഇനി വഴിക്ക് അവിടേയും
ഇവിടേയും കാത്തുനിന്നു സമയം കളയുന്നതല്ലെന്നു നിശ്ച
യിച്ച്, വൃദ്ധൻ ഭാണ്ഡവുമെടുത്തു വീണ്ടും യാത്രതുടർന്നു.
കഷണ്ടിക്കാരനായ ഒരു വൃദ്ധൻ കടന്നുപോകുന്നതു കണ്ട
വർ ആരെങ്കിലും ഉണ്ടോ എന്ന് അയാൾ വഴിക്കു കണ്ടവ
രോടെല്ലാം ചോദിച്ചിരുന്നു- എലിഷയെ കണ്ടതായി ആ
രുംതന്നെ പറഞ്ഞില്ല. തന്റെ ചങ്ങാതിക്ക് എന്തുസംഭ
വിച്ചിരിക്കുമെന്ന് എഫിമിനു വലിയ അത്ഭുതമായി.
"എന്തുതന്നെ സംഭവിച്ചാലും അയാൾ എന്റെകൂടെ എ
ത്താതിരിക്കയില്ല. ഇത്ര ശുഷ്കാന്തിയോടുകൂടി പുറപ്പെ
ട്ടു പകുതിവഴി വന്നിട്ടു തിരിച്ചുപോകുന്ന കൂട്ടത്തിലുള്ള ഒരാ
ളല്ല എലിഷ. എനിക്കു മുമ്പ് അവിടെ എത്തിയിരിക്കും
എന്നാണു വിചാരിക്കേണ്ടത്. എന്തെങ്കിലുമാവട്ടെ,
എവിടെയെങ്കിലും വെച്ചു കാണാതിരിക്കയില്ല. അ
പ്പോൾ അറിയാം കാര്യം." എന്നിപ്രകാരം ഓരോന്നു വി
ചാരിച്ചുകൊണ്ട് എഫിം ഒരിക്കലും താമസിക്കാതെ ന
ടന്നു.

എഫിം വഴിക്കു കണ്ടെത്തിയ ഒന്നുരണ്ടു സന്യാസി
മാരുടെ കൂട്ടത്തിൽ കൂടി. അവരിൽ ഒരാൾ ബോട്ടിൽ കയ
റിയാൽ ചിലവൊന്നും കൂടാതെ കഴിക്കേണ്ടതിനുള്ള ചില

സ്വത്തുക്കൾ എഫ്രിമിനെ ധരിപ്പിച്ചു. എന്നാൽ സത്യവാ
നായ എഫ്രിമിന്ന് അതു് ഒട്ടുംതന്നെ സ്വീകാരയോഗ്യമായി
തോന്നിയില്ല. കൈയിൽ പണമുള്ളപ്പോൾ വല്ല കള്ളവും
പറഞ്ഞു് അന്യരെ വഞ്ചിക്കുന്നതു മഹാപാപമാണെന്നുമെ
റ്റും എഫ്രിം പുസ്തകത്തിൽ പ്രസംഗിച്ചു. ഇതൊന്നും ന
മ്മുടെ കൂട്ടുകാരന്റെ ചെവിയിൽ കയറിയില്ല. സന്യാസി
വേഷം ധരിച്ചിരുന്ന ആ വഞ്ചകനെ എഫ്രിമിന്നു വലിയ
വെറുപ്പും ഭയവുമായി.

ബോട്ടിൽ തീർത്ഥയാത്രക്കാരും, സ്ത്രീകളും കുട്ടികളുമാ
യി ആളുകൾ നിറഞ്ഞിരുന്നു. സൌകര്യംപോലെ ഇരി
ക്കുന്നതിന്നുപോലും സ്ഥലമുണ്ടായിരുന്നില്ല. എല്ലാവരും
അവരവരുടെ ഭാണ്ഡങ്ങളും മടിയിൽവെച്ചു് കിട്ടിയ സ്ഥല
ത്തു് ഒരുവിധത്തിൽ ഇരുന്നു എന്നേ പറയുവാനുള്ളൂ. ബോ
ട്ട കടവിൽ നിന്നിറക്കിയതു് നല്ല തക്കംനോക്കിയാണെങ്കി
ലും, പകുതിവഴി എത്തുന്നതിനുമുമ്പു കോളും കാറ്റും ഇളകി.
അപകടമൊന്നും കൂടാതെ ബോട്ട് കരയ്ക്കെത്തുന്നകാര്യ
ക്കുറെ സംശയമാണെന്നു് അതിലിരിക്കുന്നവർക്കു തോന്നത്ത
ക്കവിധത്തിൽ ഇളകി മറിയുവാൻ ഭാവിച്ചു. ബോട്ടിലു
ണ്ടായിരുന്ന സ്ത്രീകൾക്കും കുട്ടികൾക്കും എന്നുവേണ്ട വിഷ
യവിരക്തന്മാരായ സന്യാസികൾക്കുപോലും അപ്പോഴത്തെ
സ്ഥിതി അത്ര ആശാസ്യമായി തോന്നിയില്ല. സ്ത്രീകളുടേ
യും, കുട്ടികളുടേയും, നിലവിളിയും തീർത്ഥയാത്രക്കാരുടെ ഉച്ച
ത്തിലുള്ള നാമോച്ചാരണങ്ങളുംകൊണ്ടു് ആ പ്രദേശമെല്ലാം
മുഴങ്ങി.

എഫ്രിമിന്നു സാമാന്യം ഭയംതോന്നിയിരുന്നെങ്കിലും
മററുള്ളവരെപ്പോലെ ഭീരുത്വം കാണിക്കുന്നതു് തന്റെ
പൌരുഷത്തിന്നു കുറവായിത്തീരുന്നതാണെന്നു തോന്നിയതി
നാൽ അയാൾ ഭയം ഒരുവിധത്തിൽ ഒതുക്കി മിണ്ടാതെയി
രുന്നു. എലിഷയുടെ ഉണ്ടായിരുന്നബെഞ്ചിൽ അയാൾ എ

ണ്ണുചെയ്യുമായിരുന്നു എന്നു് എഫിമിന് ഊഹിക്കുവാൻ പോലും കഴിഞ്ഞില്ല. "അയാൾ ഒരു സമയം സ്ത്രീകളേയും കുട്ടികളേയും മററും സമാധാനിപ്പിച്ചു, ധൈര്യപ്പെടുത്തുമായിരുന്നു. അപകടം സംഭവിക്കുന്നതായാൽതന്നെ അതു് സമാധാനത്തോടുകൂടി സഹിക്കേണ്ടതിനു വേണ്ട മനശ്ശക്തി അയാൾ തന്റെ ഉദാഹരണംകൊണ്ടുതന്നെ ഓരോരുത്തരിലും ഉളവാക്കുമായിരുന്നു. അഥവാ, അയാൾ ഉണ്ടായിരുന്നെങ്കിൽ അനർത്ഥകരമായ ഈ കോളും കാററും തന്നെ ഉണ്ടാകുന്നതല്ലായിരുന്നു. ഈ ബോട്ടിന് എത്തുവാൻ സംഗതിവരാതിരുന്നതു് അയാളുടെ ഭാഗ്യമല്ലേ?" എന്നെല്ലാം ഓരോന്നാലോചിച്ചു് എഫിം ബഹളമെല്ലാം കണ്ടു് അനങ്ങാതെ ഇരുന്നു.

ഏകദേശം ഒന്നരണ്ടുമണിക്കൂർ കഴിഞ്ഞപ്പോൾ കാററും കോളും, അതോടുകൂടി ബോട്ടിലെ ബഹളവും ഒട്ടുശമിച്ചു. ഓരോരുത്തരും കരയ്ക്കിറങ്ങേണ്ടതിനുള്ള ഉത്സാഹത്തോടുകൂടി അതിനുവേണ്ട ഏർപ്പാടുകൾചെയ്തു തയ്യാറായിത്തുടങ്ങി. എഫിമിന്റെ കൂട്ടുകാരായിരുന്ന സന്യാസിമാരും ഭാണ്ഡം കെട്ടി തയ്യാറായി. എഫിമിനു വിശേഷിച്ചൊന്നുംതന്നെ ചെയ്യാൻ ഇല്ലായിരുന്നതുകൊണ്ടു് അയാൾമാത്രം ഇരുന്നിടത്തുനിന്നു് ഇളകിയില്ല.

കരയ്ക്കിറങ്ങിയാൽ ചെയ്യേണ്ട കൃത്യങ്ങളെപ്പററി വേണ്ടതെല്ലാം എഫിം കൂട്ടുകാരിൽനിന്നു ഗ്രഹിച്ചിരുന്നു. അതുകൊണ്ടു് ബോട്ടിൽനിന്നിറങ്ങിയ ഉടനെ അയാൾ സമീപത്തുണ്ടായിരുന്ന ഒരു സത്രത്തിലേക്കു തിരിച്ചു. കൂട്ടുകാരനായ സന്യാസിയും പിന്നാലെകൂടി. സത്രത്തിൽചെന്നു ഭക്ഷണം കഴിച്ചു്, വഴിയാത്രക്കാരെല്ലാം ഉറങ്ങേണ്ടതിനു തയ്യാറാകുന്ന തിരക്കിൽ എഫിമിന്റെ കൂട്ടുകാരൻ സന്യാസി തന്റെ പണസ്സഞ്ചി കളവുപോയെന്നു നിലവിളിച്ചു

വലിയ ലഹളയുണ്ടാക്കുവാൻതുടങ്ങി. പണം പോയവഴി
അവിടെ ആൎക്കുംതന്നെ നിശ്ചയമില്ലായിരുന്നതുകൊണ്ട്
അവരാരുംതന്നെ അയാളെ സമാധാനിപ്പിക്കാൻ തുനി
ഞ്ഞില്ല. വളരെനേരം അവിടേയും ഇവിടേയും തിരഞ്ഞും
മററുള്ളവൎക്ക് താനകമ്പതോന്നിക്കുവാൻ വേണ്ടി ഓരോ അ
വലാധികം പറഞ്ഞും, സന്യാസി പകുതി രാത്രി കഴിച്ചു.
പണത്തിന്റെ തുമ്പുണ്ടാകുന്നതല്ലെന്ന തീൎച്ചപ്പെട്ടപ്പോൾ
ഓരോരുത്തരും അവരവരുടെ ജോലിനോക്കി ഉറങ്ങുവാൻ
പോകയുംചെയ്തു.

എഫിം ഉറങ്ങേണ്ടതിന് വളരെനേരം ശ്രമിച്ചുവെ
ങ്കിലും, ആ രാത്രി മുഴുവനും അയാൾക്ക് ഒരുപോളക്കണ്ണട
ഞ്ഞില്ല. മനുഷ്യർ പലവേഷത്തിലും വഞ്ചകവൃത്തി നട
ത്തുവാൻ സാധിക്കുന്നതാണെന്ന് എഫിമിന്ന അപ്പോഴാ
ണ് ആദ്യമായി മനസ്സിലായത്. താടിയും, മീശയും, കാവി
വസ്ത്രവുമെല്ലാം ചിലൎക്ക് സൌകൎയ്യംപോലെ ദുഷ്കൎമ്മം
ചെയ്യുന്നതിനുള്ള കവചവിശേഷം മാത്രമായിരുന്ന എന്ന്
ഓൎമ്മവന്നപ്പോൾ തന്റെ തല്ക്കാലത്തെ വേഷത്തിലും ഉദ്ദേ
ശത്തിലും തനിക്കുതന്നെ ലജ്ജതോന്നി. ആ വഞ്ചകസ
ന്യാസി പണം കളവുപോയെന്ന നിലവിളികൂട്ടിയതു മററു
ള്ളവരിൽനിന്ന വല്ലതും കിട്ടേണ്ടതിന്നാണെന്ന് എഫിമി
ന്ന നല്ല വിശ്വാസംതോന്നി. ആ വഞ്ചകന്റെ മായ മന
സ്സിൽനിന്ന് ഒരുസമയത്തും മറയാതിരുന്നതുകൊണ്ട് അയാ
ളെപ്പററി പല ദുൎവ്വിചാരങ്ങളും എഫിമിന്റെ മനസ്സിൽ
സ്ഥലം പിടിച്ചു. ഇപ്രകാരമുള്ള വിചാരങ്ങളിൽ മനസ്സി
നെ വ്യാപരിപ്പിക്കുന്നതു് ഒട്ടുംതന്നെ ശരിയല്ലെന്നുള്ള ബോ
ധം എഫിമിന്നുണ്ടായതു വളരെനേരം കഴിഞ്ഞതിനുശേഷ
മാണ്. ദൈവികമായ വിചാരങ്ങൾക്കുമാത്രം പ്രവേശ
ഠമായിരുന്ന ഒരു സന്യാസിയുടെ മനസ്സ് അനാവശ്യമാ
യ ദുൎവ്വിചാരങ്ങൾക്ക് ഒരു സങ്കേതമായിത്തീൎന്നതിനെക്കുറി
ച്ച് എഫിമിന്ന സാമാന്യം പശ്ചാത്താപമുണ്ടായി. ത

ന്റെ മനസ്സിനെ ശുദ്ധീകരിച്ചു്, ദൈവികമായ വിചാരങ്ങളിൽ വ്യാപരിപ്പിക്കേണ്ടതിന്നു സന്നദ്ധനായിത്തീൎന്ന എഫിം അധികം താമസിയാതെ നിദ്രാവശനായിത്തീരുകയും ചെയ്തു.

എഫിം സൂൎയ്യോദയത്തോടുകൂടിത്തന്നെ എഴുന്നേററ് അവിടെ ഉണ്ടായിരുന്ന പ്രധാനപ്പെട്ടസ്ഥലങ്ങളെല്ലാം സന്ദൎശിക്കേണ്ടതിന്നു തയ്യാറായി പുറപ്പെട്ടു. ഒരു 'ഒഴിയാബാധ'പോലെ നമ്മുടെ വഞ്ചകവൃത്തിക്കാരനും എഫിമിന്റെ പിന്നാലെകൂടി. അയാളേയും അയാളെസ്സംബന്ധിച്ചു് എഫിമിന്റെ മനസ്സിൽ ഇടവിടാതെ ഉണ്ടായിരുന്ന ദുൎവ്വിചാരങ്ങളേയും വിട്ടുകിട്ടേണ്ടതിന്നു സാധു എഫിം പഠിച്ചവിദ്യയെല്ലാംനോക്കി. രണ്ടും ഒന്നു് ഒന്നിന്റെ പ്രതിമമായപോലെ എഫിമിനെ വിടാതെപിടികൂടി.

പ്രധാനപ്പെട്ട പലസ്ഥലങ്ങളും കണ്ടതിന്നശേഷം, എഫിം, സാധാരണയായി സന്ന്യാസികൾ ചെന്നുകൂടി പ്രാൎത്ഥനയും ആരാധനയും മററും കഴിക്കാറുള്ള ഒരുവിശേഷപ്പെട്ട കെട്ടിടത്തിൽ ചെന്നെത്തി. അവിടെ അനവധിസന്ന്യാസിമാർ കൂടിയിരിക്കുന്നതായും, തേജസ്വിയായ ഒരുവൃദ്ധൻ എന്തോ മതവിഷയങ്ങളെപ്പററി പ്രസംഗംചെയ്യുന്നതായും കണ്ടു്, അവിടെ ഒരിടത്തു് താനും സ്ഥലംപിടിച്ചു. തിക്കും തിരക്കും സാമാന്യത്തിലധികം ഉണ്ടായിരുന്നതുകൊണ്ടു് പ്രസംഗം നല്ലവണ്ണം കേൾക്കുന്നതു കുറച്ചു പ്രയാസമായിരുന്നു. എങ്കിലും എഫിം പ്രസംഗം അവസാനംവരെ ശ്രദ്ധിച്ചുകൊണ്ടുതന്നെ ഇരുന്നു. സമീപത്തിരുന്നിരുന്ന നമ്മുടെ വഞ്ചകവൃത്തിക്കാരൻ തരംനോക്കി തന്റെ പണസ്സഞ്ചി തട്ടാതിരിപ്പാൻമാത്രം എഫിം സൂക്ഷിച്ചു. ഇടക്കിടെ മടിശ്ശീല അതിന്റെസ്ഥാനത്തുതന്നെ ഭദ്രമായി ഇരിക്കുന്നുണ്ടോ എന്നു കൈകൊണ്ടു തപ്പിനോക്കിയിരുന്നു.

പ്രസംഗാവസാനത്തിലുള്ള പ്രാൎത്ഥനയ്ക്കുവേണ്ടി എ
ല്ലാവരും എഴുന്നേററു. ശ്രീകോവിലിന്നകത്ത് അലങ്കരിച്ചു
വെച്ചിരുന്ന തേജഃസ്വരൂപമായിരുന്ന പ്രഭാമണ്ഡലത്തെ
ത്തന്നെ നോക്കിക്കൊണ്ട് എഫ്രിം പ്രാൎത്ഥിക്കുവാൻതുടങ്ങി.
എന്നാൽ സമീപത്തു നിന്നിരുന്ന കള്ളസ്സന്യാസിയെ മറ
ക്കുവാൻ ശ്രമിച്ചതെല്ലാം വൃഥാവിലായി. അതുകൊണ്ടു
പ്രാൎത്ഥിക്കുന്നതിന്നിടയ്ക്കു തന്റെ പണസ്സഞ്ചി തപ്പിനോ
ക്കാതിരിക്കുവാൻ എഫ്രിമിന്നു സാധിച്ചില്ല. മനസ്സമാധാ
നത്തോടുകൂടി ഏകാഗ്രചിത്തനായിപ്രാൎത്ഥിക്കുവാൻ പല
കാരണങ്ങൾകൊണ്ടും എഫ്രിമിന്നു സാധിച്ചില്ല. പണം
കളവുപോയെന്നു ലഹളകൂട്ടിയത് ആ കപടവൃത്തിക്കാര
ന്റെ സൂത്രമാണെന്നു ഒരിക്കൽതോന്നി. ഒരുപക്ഷേ അ
യാളുടെ പണം കളവുപോയതു വാസ്തവമായിരിക്കുമെന്നു മ
റെറാരിക്കൽ തോന്നി. ഈ കണക്കിന്നു സ്വന്തം പണസ്സ
ഞ്ചി സൂക്ഷിക്കാതിരുന്നാൽ ഉണ്ടാകാവുന്ന അനുഭവം അസ
ഹനീയമായും തോന്നി. എന്തിന്, അതും ഇതും വിചാരി
ച്ചു കണ്ണടച്ചു കൈകൂപ്പിനിന്നതല്ലാതെ വാസ്തവത്തിൽ
ദൈവികമായ യാതൊരു വിചാരത്തിന്നും എഫ്രിമിന്റെ മ
നസ്സിൽ അധികംനേരത്തേക്ക് സ്ഥലം ലഭിച്ചില്ല!

പ്രാൎത്ഥിക്കേണ്ടതിന്ന് എത്രനേരം കണ്ണടച്ചു നിന്നു
എന്ന് എഫ്രിമിന്നു നിശ്ചയമുണ്ടായിരുന്നില്ല. ഓരോ മ
നോരാജ്യങ്ങളുടെ ഇടയിൽ അയാൾ കുറെ അധികംനേരം
ആ സ്ഥിതിയിൽതന്നെ നിന്നിരിക്കണം. പെട്ടെന്ന് ഒരു
പ്രാവശ്യം കണ്ണുതുറന്നു നോക്കിയപ്പോൾ പ്രഭാമണ്ഡലത്തി
ന്റെ നേരേ മുമ്പിലായി കഷണ്ടിക്കാരനായ ഒരു ചെറിയ
മനുഷ്യൻ ഇരുന്നു പ്രാൎത്ഥിക്കുന്നതുകണ്ടു. അനവധി വിള
ക്കുകളുടെ പ്രകാശത്തിൽ അയാളുടെ കഷണ്ടിതല മിന്നി
ത്തിളങ്ങിയിരുന്നു. ആദ്യത്തെ നോട്ടത്തിൽ എഫ്രിമിന്ന്
ആളെ മനസ്സിലായില്ല. എങ്കിലും കുറച്ചുനേരം സൂക്ഷിച്ചു

നോക്കിയപ്പോൾ അതു തന്റെ കൂട്ടുകാരനായ എലിഷതന്നെയാണെന്നു് അയാൾക്കു തീച്ചയായി. "ആ ഇരിക്കുന്നതാൾ നിശ്ചയമായും എലിഷതന്നെയാണ്. അയാൾ എങ്ങനെയാണ് എന്റെ മുമ്പിൽ ചാടിവീണതു് വഴിക്കെങ്ങുംതന്നെ അയാളെ കണ്ടില്ലല്ലോ. കണ്ടതായി ആരും പറഞ്ഞതുമില്ല. ഇതെങ്ങനെ പററിച്ചു. അതെട്ടെ വഴിയെ അറിയാം. അയാളെ കണ്ടുകിട്ടിയതു് എങ്ങിനെയായാലും നന്നായി. ആൾ സമത്ഥൻതന്നെയാണ്. ഈ തിരക്കിൽ ശ്രീകോവിലിനകത്തു കടക്കുവാൻ സാധിച്ചതു ഭാഗ്യംതന്നെ. സഹായിക്കുവാൻ ആരെങ്കിലും ഉണ്ടായിരുന്നിരിക്കും. സേവയ്ക്കുപോയാൽ എവിടെയും കായ്യംനേടാം. ഇനിയത്തെ പ്രാവശ്യം പ്രാത്ഥനയ്ക്കു എലിഷയുടെ കൂട്ടുപിടിച്ചാൽ നമുക്കും അവിടെത്തന്നെ സ്ഥലംകിട്ടും" എന്നിങ്ങനെ ഓരോന്നു വിചാരിച്ചു് എലിഷയെത്തന്നെ കണ്ണെടുക്കാതെ നോക്കിക്കൊണ്ടിരുന്നു.

പ്രാത്ഥനയ്ക്കുശേഷം സഭ പിരിയുവാൻ തുടങ്ങി. ഓരോരുത്തരും അവരവരുടെ വഴിനോക്കി തിരക്കിൽകൂടി ബദ്ധപ്പെട്ടു നടന്നു. എഫിം പണസ്സഞ്ചി മുറുക്കിപ്പിടിച്ചുകൊണ്ടു് ഒരുവിധത്തിൽ പുറത്തുകടന്നു് എലിഷയെ കാത്തു നില്പായി. വളരെനേരം കഴിഞ്ഞിട്ടും വൃദ്ധന്റെ വരവു കാണാഞ്ഞതിനാൽ ജനങ്ങൾ കൂടിയിരുന്നിടത്തെല്ലാം ഒരു പരിശോധനനടത്തി; എലിഷയുടെ പൊടിപോലും അവിടെ എങ്ങുംതന്നെ കണ്ടില്ല.

പിറേറദിവസവുംപ്രാത്ഥനസ്ഥലത്തു് എഫിം ഹാജരുണ്ടായിരുന്നു. തലേദിവസം എലിഷ നിന്നു പ്രാത്ഥിച്ചിരുന്ന സ്ഥലത്തേക്കു കടന്നുവീഴുവാൻ പഠിച്ചപണി പതിനെട്ടും നോക്കിയെങ്കിലും, തള്ളും ഇടിയുംകൊണ്ടു തിരിക്കെ പോരേണ്ടിവന്നു. കുറച്ചുസമയം കഴിഞ്ഞപ്പോൾ എ

ലിഷ പഴയസ്ഥാനത്തു പ്രാൎത്ഥനയ്ക്കിരിക്കുന്നതുകണ്ടു. "ഇന്നു ഞാൻ അയാളെ പിടുത്തംകൂടാതിരിക്കയില്ല" എന്നു നിശ്ചയിച്ചു് എഫ്രിം വളരെ പ്രയാസപ്പെട്ടു കുറേശ്ശ കുറേശ്ശ മുമ്പോട്ടുകയറി ഒരുവിധത്തിൽ എലിഷയുടെ സമീപത്തെത്തിയപ്പോൾ വൃദ്ധൻ എവിടെ—ആ പ്രദേശത്തെങ്ങുംതന്നെ അയാളുടെ നിഴൽപോലും കാണ്മാനില്ല! 'കണ്ണിരിക്കമ്പോൾ മിഴികൊണ്ടുപോകുന്ന' ഈ കഥ എഫ്രിമിനെ വല്ലാതെ പകപ്പിച്ചു. താൻ നോക്കിക്കൊണ്ടിരിക്കുമ്പോൾ തന്നെ വൃദ്ധനു മറയുവാൻ കഴിഞ്ഞതു് എന്തു മറിമായമാണെന്നു് എഫ്രിമിനു് ഊഹിക്കുവാൻ കഴിഞ്ഞില്ല.

മൂന്നാംദിവസവും എലിഷ പതിവുപോലെ കണ്ണടച്ചു കൈകൂപ്പി ഏകാഗ്രചിത്തനായി പഴയസ്ഥാനത്തിരുന്നു പ്രാൎത്ഥിക്കുന്നതു് എഫ്രിം കണ്ടു. ഈ പ്രാവശ്യം അയാളെ വിട്ടയയ്ക്കുന്നതല്ലെന്നു നിശ്ചയിച്ചു് എഫ്രിം എല്ലാവരും കടന്നുപോയിരുന്ന വാതിൽക്കൽചെന്നു കാത്തുനിന്നു. പ്രാൎത്ഥനയ്ക്കു വന്നിരുന്ന സന്യാസികളെല്ലാം ഓരോരുത്തരായി പുറത്തേയ്ക്കു പോയിക്കൊണ്ടിരുന്നു. വളരെനേരം കഴിഞ്ഞിട്ടും എലിഷ പുറത്തേയ്ക്കുവരുന്നതു കാണാഞ്ഞിട്ടു് എഫ്രിം വീണ്ടും അകത്തുകടന്നു വൃദ്ധനെ പഴയസ്ഥാനത്തുനോക്കി. അവിടെ ആരുംതന്നെ ഉണ്ടായിരുന്നില്ല. എഫ്രിമിനു വലിയ ഇച്ഛാഭംഗമായി എലിഷയുടെ നേരേ കണക്കിലധികം പരിഭവവും തോന്നി. എലിഷയുടെ പ്രവൃത്തിയുടെ അൎത്ഥം എന്താണെന്നു് എഫ്രിമിനു ഒരു പിടുത്തവും ഉണ്ടായില്ല.

എഫ്രിമിനു തിരികെ പോരേണ്ട ദിവസമായി. വന്ന വഴിയേതന്നെ തിരിച്ചുപോകുന്നതായാൽ അറിവും പരിചയവും ഉള്ളവരുടെ സഹായം ഉണ്ടാകാനിടയുള്ളതുകൊണ്ടു വലിയ ബുദ്ധിമുട്ടുകൂടാതെ വീട്ടിലെത്താമെന്നു കരുതി ആ വഴിക്കുതന്നെ തിരിച്ചു.

തിരികെ പുറപ്പെട്ടതോടുകൂടി എഫിമിന്റെ വിചാരമെല്ലാം സ്വന്തം കാൎയ്യങ്ങളെപ്പറ്റിയായി. വീട്ടുപണി കഴിഞ്ഞിരിക്കുമോ, മകൻ വീട്ടുകാൎയ്യമെല്ലാം വേണ്ടവിധം നടത്തിയിരിക്കുമോ, ഈ കൊല്ലത്തെ കൃഷി എങ്ങനെ ഇരിക്കും, കന്നുകാലികളുടെ സ്ഥിതി എന്തായിരിക്കും, എന്നിങ്ങനെ ഓരോ മനോരാജ്യങ്ങളിൽ മുങ്ങിയിരുന്ന എഫിം, താനും എലിഷായും തമ്മിൽ പിരിഞ്ഞ സ്ഥലത്തെത്തിയ കഥ അറിഞ്ഞില്ല. മനോരാജ്യത്തിന്റെ ശക്തിക്കനുസരിച്ചു ബദ്ധപ്പെട്ടു നടന്നിരുന്ന വൃദ്ധനെ ഒരു ചെറിയ പെൺകുട്ടി പിന്നിൽനിന്നു് ഓടിവന്നു കൈയിന്മേൽ പിടിച്ചു് "ഞങ്ങളുടെ വീട്ടിൽ കയറാതെ പോയ്ക്കൂടാ. ഇന്നത്തെ കഴിഞ്ഞു പോകാം. ഞങ്ങൾ എത്രനാളായി കാത്തിരിക്കുന്നു. ഞങ്ങളെ പറ്റിക്കാമെന്നു വിചാരിച്ചു, അല്ലേ. അതു ഞാൻ സമ്മതിക്കയില്ല. വേഗം ഇങ്ങോട്ടു നടന്നോളൂ." എന്നിപ്രകാരം പറഞ്ഞു കൈയിന്മേൽ തൂങ്ങിക്കിടന്നു വലിക്കുവാൻതുടങ്ങി. അപരിചിതയായ ആ ചെറിയ പെൺകുട്ടിയുടെ പ്രവൃത്തിയുടെ ഉദ്ദേശ്യം മനസ്സിലാകാതെ എഫിം നാലുപുറവും തിരിഞ്ഞുനോക്കിയപ്പോൾ ചില പഴയ ഓൎമ്മകൾ വന്നു. താനും എലിഷായും പിരിഞ്ഞതു് ആ സ്ഥലത്തുവെച്ചാണെന്നും, സമീപത്തുകാണുന്ന ആ കുടിലിലേക്കാണു് എലിഷാ വെള്ളംകുടിക്കുവാൻ കടന്നുപോയതെന്നും എഫിമിനു തീൎച്ചപ്പെട്ടു. കുട്ടി തന്നെ പിടിച്ചു വലിച്ചിരുന്നതു് താൻ എലിഷായാണെന്നു തെറ്റിദ്ധരിച്ചിട്ടാണെന്നും മനസ്സിലായി. എലിഷായുടെ വൎത്തമാനം കുടിലിലുള്ളവരോടു ചോദിച്ചു മനസ്സിലാക്കാമെന്നു കരുതി എഫിം കുട്ടിയെ അനുസരിച്ചു കുടിലിലേക്കു ചെന്നു.

കുട്ടിയുടെ "കലപില" എന്നുള്ള സംസാരംകേട്ടു കുടിലിലുണ്ടായിരുന്നവർ ആബാലവൃദ്ധം വാതില്ക്കലേക്കുവന്നു. ഓരോരുത്തരും എഫിമിനു സ്വാഗതംപറഞ്ഞു് അയാളെ

ൻകുന്നു പിടിച്ചിരുന്നു. ഏലിഷായുടെ വൎത്തമാനം എ
ഫ്രേം ചോദിക്കുന്നതിന്നു മുമ്പുതന്നെ അവർ പറയുവാൻ തു
ടങ്ങി. "ഞങ്ങൾ എങ്ങിനെയാണു നിങ്ങളെപ്പോലെയു
ള്ളവരെ സൽക്കരിക്കാതിരിക്കുന്നതു്. ഒരുദിവസം ഉച്ച
യ്ക്കു, ഞങ്ങൾ എല്ലാവരും ഇപ്പോൾ ചാകണോ പിന്നെ
ചാകണോ എന്നുള്ള സ്ഥിതിയിൽ കിടക്കുമ്പോഴാണു്, നി
ങ്ങളെപ്പോലെ ഒരുസന്ന്യാസി—അയ്യോ! അദ്ദേഹം ദൈവ
മോ, ഭൂതമോ ത്യാഗിയോ, യോഗിയോ എന്നു ഞങ്ങൾക്കി
നിയും തിട്ടപ്പെട്ടിട്ടില്ല—ഇവിടെ വന്നു് എന്താണ്ടുമന്ത്രം ചൊ
ല്ലിയെന്നപോലെ ഞങ്ങളെ എല്ലാം രക്ഷിച്ചതു്. ഉറക്കത്തിൽ
നിന്നുണൎന്നതുപോലെയാണു ഞങ്ങൾക്കു് അന്നു തോന്നിയ
തു്. ആ മഹാത്മാവു ഞങ്ങൾക്കു വേണ്ടതെല്ലാം ചെയ്തു
തന്നു് ആരുമറിയാതെ ഇവിടെനിന്നു മറഞ്ഞു. അതിന്നുശേ
ഷം ഇതുവരെ ഞങ്ങൾ അദ്ദേഹത്തെ കണ്ടിട്ടില്ല. ഈ
കുട്ടികൾ സദാസമയവും പാടിക്കലാണു്. മൂത്തപ്പന്റെ വര
വുകാത്തു നില്ക്കുകയാണത്രെ" എന്നിങ്ങനെ ഓരോരുത്ത
രും ഏലിഷായെപ്പററി അയാൾ ചെയ്ത ഓരോപ്രവൃത്തിയും
അയാൾ പറഞ്ഞ ഓരോ വാക്കും അനവധി പ്രാവശ്യം ആവ
ൎത്തിച്ചുപറഞ്ഞു്, അവൎക്കു് അയാളോടുള്ള നന്ദി പ്രദൎശിപ്പി
ച്ചു. "മൃതപ്രായന്മാരായി കിടന്നിരുന്ന ഞങ്ങളെ രക്ഷിച്ചു്
ഈ വിധത്തിൽ ജീവനിട്ടുതന്ന അദ്ദേഹം ആരാണെന്നറി
വാൻ കഴിഞ്ഞിരുന്നെങ്കിൽ ഞങ്ങൾ അദ്ദേഹത്തിന്നുവേണ്ടി
എന്തും ചെയ്യുമായിരുന്നു" എന്നു വൃദ്ധ പറഞ്ഞു.

എഫ്രേം അന്നത്തെ ആ കുടിലിൽതന്നെ താമസിക്കു
വാൻ തീൎച്ചയാക്കി. ഭക്ഷണവും മററും വളരെ സുഖമായി
കഴിഞ്ഞു. അന്നുരാത്രി എഫ്രേമിന്നു മനോരാജ്യംകൊണ്ടു്
ഒരു പോളക്കണ്ണടഞ്ഞതില്ല. വൃദ്ധന്റെ വിചാരംമുഴുവനും
ഭാഗ്യവാനായ ഏലിഷായെപ്പററിയായിരുന്നു. ശ്രീകോവി
ലിന്നകത്തു പ്രഥമസ്ഥാനം ഏലിഷായ്ക്കു ലഭിച്ചതിന്നുള്ളകാ

ങ്ങളം എഫിമിന് അപ്പോൾ നല്ലപോലെ മനസ്സിലായി. സമസ്തസൃഷ്ടിസ്നേഹം ദൈവഭക്തിയുടെ മർമ്മമാണെന്ന് എഫിമിനു ബോദ്ധ്യപ്പെട്ടു വഞ്ചകവൃത്തിക്കാരനായ സന്യാസിയെ വെറുത്തതിന് എഫിമിനു കുറച്ചൊരു പശ്ചാത്താപമുണ്ടായി. തന്റെ തീർത്ഥയാത്രയുടെഫലം എന്തായിരിക്കുമെന്ന് അയാൾക്ക് ഊഹിക്കുവാൻ കഴിഞ്ഞില്ല. പിറേറന്നു രാവിലെ എഫിം കുടിലിലുള്ളവരോടു യാത്രപറഞ്ഞ് അവിടെനിന്നു പോകയുംചെയ്തു.

സ്വഗൃഹത്തിലെ സ്ഥിതികളെല്ലാം അറിയേണ്ടതിന് എഫിമിനു സാമാന്യത്തിലധികം ഉൽക്കണ്ഠയുണ്ടായിരുന്നു. എഫിം ഗൃഹത്തിൽ ചെന്നെത്തിയതു സന്ധ്യയോടുകൂടിയാണ്. വീട്ടിൽചെന്നു കയറിയ ഉടനെതന്നെ മകനെ അന്വേഷിച്ചപ്പോൾ അയാൾ അവിടെ ഇല്ലെന്നറിഞ്ഞ് എഫിം അക്ഷമനായിത്തീർന്നു. മകന്റെ വരവുകാത്തിരുന്നു വിഷമിച്ച്, ഒടുവിൽ അയാളെ എവിടെയെങ്കിലും അന്വേഷിക്കുന്നതായിരിക്കും നല്ലതെന്നു നിശ്ചയിച്ച്, എഫിം പുറത്തേയ്ക്കിറങ്ങിയപ്പോൾ, തന്റെപുത്രൻ സമീപത്തുണ്ടായിരുന്ന ഒരു കള്ളുകടയിൽനിന്നു കുടിച്ചു മത്തുപിടിച്ച് ആട്ടവും പാട്ടുമായി ഇറങ്ങിവരുന്നതുകണ്ടു. ഗൃഹകാര്യങ്ങളെക്കുറിച്ച് എഫിം ചിലചോദ്യങ്ങൾ അയാളോടു ചോദിച്ചതിന്, ഇത്രനാളും കണ്ണിൽക്കണ്ട നാട്ടിലെല്ലാംപോയി തെണ്ടിത്തിരിഞ്ഞുകൈയിലുള്ളകാശെല്ലാം നശിപ്പിച്ച്, ഒടുവിൽ ഗതിയില്ലാതായപ്പോൾ തിരികെവീട്ടിൽവന്ന് എല്ലാം ശരിയായി നടക്കുന്നില്ലേ എന്നു ചോദിക്കുന്നതു് ഒരുമാതിരി പുരുഷത്വത്തിന്റെയും, സ്വജനസ്നേഹത്തിന്റെയും ലക്ഷണംതന്നെയാണെന്നു പരിഹാസത്തോടുകൂടി പറഞ്ഞുകൊണ്ട്, തന്റെ ഏകപുത്രൻ ആടിഅലഞ്ഞുപോകുന്നകാഴ്ച, എഫിമിനെ വ്യസനംകൊണ്ടും, ദേഷ്യംകൊണ്ടും, പശ്ചാത്താപംകൊണ്ടും വലച്ചു ദേഷ്യവും വെറുപ്പും സഹിക്കവ

ഹിയാതെ വൃദ്ധൻ മകന്ന് ഒന്നുകൊടുക്കുകയും ചെയ്തു.

പിറേറന്നുരാവിലെ എഫ്രിം തന്റെമകന്റെ ദോ
ന്നിവാസത്തേയും ധിക്കാരത്തേയും പററി ഗ്രാമകാര്യസ്ഥന്ന്
അറിവുകൊടുക്കുവാൻ വേണ്ടിപുറപ്പെട്ടു. എലിഷായുടെ
വീട്ടിന്റെ പടിക്കൽകൂടി കടന്നുപോകുമ്പോൾ അയാളുടെ
ഭാര്യ കുശലപ്രശ്നം ചെയ്ത് എഫ്രിമിനെ അകത്തേയ്ക്കു
ക്ഷണിച്ചു. താമസിയാതെ എലിഷായും അവിടെയെത്തി.
"അല്ലാ, ചങ്ങാതി എന്നാണു തിരികെഎത്തിയതു്? ന
മ്മൾ തമ്മിൽപിരിഞ്ഞതിൽപിന്നെ എന്താണു വിശേഷ
മുണ്ടായതു്?" എന്ന് എലിഷാ അയാൾക്കു സഹജമാ
യിരുന്ന മന്ദഹാസത്തോടുകൂടി ചോദിച്ചു.



"എന്റെകാര്യം തീർത്ഥയാത്രകഴിഞ്ഞു തിരികെ
എത്തിട്ടുണ്ട്. എന്റെമനസ്സ് ഒരുനിമിഷമെങ്കിലും ഇവി
ടം വിട്ടിരുന്നുവോ എന്നു സംശയമാണു്. ഈ ബുദ്ധിമുട്ടു
കളെല്ലാം അനുഭവിച്ചതിന്ന് എനിക്കു വല്ലപ്രസാദവും ല
ഭിച്ചിട്ടുണ്ടോ എന്ന് എനിക്കുതന്നെസംശയമാണ്. ഞാൻ
കുറച്ചുതീർത്ഥംകൊണ്ടു വന്നിട്ടുണ്ട്. വേണമെങ്കിൽ എടു
ക്കാം." എന്ന് എഫ്രിം ഇച്ഛാഭംഗത്തോടുകൂടി പറഞ്ഞു.
"പ്രസാദിച്ചിട്ടുണ്ടോ ഇല്ലയോ എന്നന്വേഷിക്കേണ്ട ചുമ
തല നമുക്കില്ല. അതെല്ലാം അദ്ദേഹത്തിന്റെഭാരമാണ്.
ചെയ്യേണ്ടതുശരിയായി ചെയ്തിട്ടുണ്ടെങ്കിൽമതി" എന്ന് എ
ലിഷാ സമാധാനംപറഞ്ഞു. "ഓ!, നിങ്ങൾ വെള്ളംകുടിക്കു
വാൻ കയറിയിരുന്ന ആ കുടിലിൽ എന്തുകോലാഹലമാ
ണു ഞാൻചെന്നപ്പോൾ ഉണ്ടായതു്! അവർനിങ്ങളെ ഒരു
കൈ......" എന്ന്എഫ്രിം പറഞ്ഞവസാനിക്കുന്നതിന്നു മു
മ്പ് എലിഷാ ഇടയ്ക്കുകടന്ന് ഓരോന്നുപറഞ്ഞു്, എഫ്രിമി
നെ അകത്തേയ്ക്കു കൊണ്ടുപോയി തേനും മററുഭക്ഷണസാ
ധനങ്ങളും കഴിക്കുവാൻ നിർബ്ബന്ധിച്ചു. എലിഷാ അവ

രുടെ തീൎത്ഥയാത്രയുടെ വൎത്തമാനത്തെ നിവൃത്തിവെച്ച്, വേറെ ഓരോന്ന പറയുവാൻ തുടങ്ങി.

എലിഷയുടെസൂത്രം എഫിമിന്ന മനസ്സിലായതുപോലെതന്നയാൾ ഒരുദീൎഘശ്വാസംചെയ്തു. എലിഷയെ ശ്രീകോവിലിനകത്തു കണ്ടകഥയൊന്നും പറയുവാൻ എഫിമിന്ന ധൈൎയ്യമുണ്ടായില്ല. ഈലോകത്തിൽ സമസ്തസൃഷ്ടിസ്നേഹത്തോടുകൂടി സൽപ്രവൃത്തികൾ ചെയ്യുന്നവരാണ വാസ്തവത്തിൽ ദൈവഭക്തന്മാരെന്നും, അങ്ങിനെയുള്ളവരെയാണ ദൈവം അനുഗ്രഹിക്കുന്നതെന്നും, ഇതുതന്നെയാണ് എലിഷയെ ശ്രീകോവിലിനകത്തു കണ്ടതിന്റെ 'സാകാൎയ്യ'മെന്നും എഫിമിന്ന വിശ്വാസമായി.

---

## വൃ· ചെകിത്താൻ പാമ്പുട്ടിന്റെ
## ആലോചനസഭ.

---

ലോകഗുരുക്കന്മാരിൽ പ്രധാനിയായ ഒരു അവതാരപുരുഷൻ, ലോകത്തെ അതിന്റെ തൽക്കാലത്തെ അധോഗതിയിൽനിന്ന് ഉദ്ധരിക്കേണ്ടതിന്ന, ദൈവകല്പിതങ്ങളായ പ്രമാണങ്ങളെ ജനസാമാന്യത്തിന്ന ബോദ്ധ്യംവരത്തക്കവിധത്തിൽ പ്രസംഗിച്ച്, അവരെക്കൊണ്ട് അവയെ അനുസരിപ്പിച്ച്, തൽഫലമായിട്ടുള്ള ഗുണങ്ങളെ അനുഭവപ്പെടുത്തിക്കൊടുത്തിരുന്നു. ദിവ്യപുരുഷനായിരുന്ന അദ്ദേഹത്തിന്റെ ഉപദേശം വളരെ സ്പഷ്ടമായിരുന്നതിനാൽ തദനുസരണം ലോകൎക്ക സുസാദ്ധ്യമായിരുന്നു. ലോകത്തിലുള്ളവരെല്ലാം പ്രത്യക്ഷത്തിൽതന്നെ സന്മാൎഗ്ഗികളാകാൻ തു

ങ്ങി. ലോകഗുരുവിന്റെ ഉപദേശത്തിനു പ്രത്യേകമായ ഒരു ആകർഷണശക്തി ഉണ്ടായിരുന്നതുകൊണ്ടു ജനങ്ങളെല്ലാം ഒന്നുപോലെ അദ്ദേഹത്തിന്റെ അനുയായികളായി. വേദവാക്യസമങ്ങളായ സദുപദേശങ്ങളുടെ പ്രസരണത്തെ പ്രതിബന്ധിക്കത്തക്കതായി യാതൊന്നുംതന്നെ സംഭവിച്ചില്ല.

ഇതു കണ്ടപ്പോൾ ദുർമ്മാർഗ്ഗപ്രേരകനും നരകനിയന്താവുമായ ചെകിത്താൻസാമ്രാട്ടിന് എന്തെന്നില്ലാത്ത പരിഭ്രമമായി. ലോകത്തിലുള്ളവരെല്ലാം ഇപ്രകാരം സന്മാർഗ്ഗികളായിത്തീർന്നതുകൊണ്ടു തന്റെ നരകസാമ്രാജ്യം ജനശൂന്യമാകാൻ തുടങ്ങി. പാപികളെല്ലാം തന്റെ പിടിവിട്ടു രക്ഷപ്പെട്ടതുകൊണ്ടു തനിക്കും കിങ്കരന്മാർക്കും ദിവസവൃത്തി കഴിക്കേണ്ടതിനു വകയില്ലാതായി. നരകം മുഴുവനും നശിച്ചു തേച്ചുകഴുകമാറായി. നരകസാമ്രാജ്യത്തിന്റെ ഓരോ ഭാഗവും ചിതൽ പിടിച്ച് ഇടിഞ്ഞുപൊളിഞ്ഞു പുറവുകയറി ജീർണ്ണിച്ചു നശിക്കാറായി. അതിന്റെ നാലുപുറവും ഉണ്ടായിരുന്ന വലിയ മതിലുകൾപോലും മറിഞ്ഞുവീണു നിലത്തോടു സമമായി. ഏറ്റവും ഭീതികരമായിരുന്ന നരകസാമ്രാജ്യം ചിതൽ, പെരിച്ചാഴി, മൂഷികൻ, കഴുകൻ മുതലായ ജന്തുക്കളാൽപോലും വർജ്ജിതമായി. ചെകിത്താൻസാമ്രാട്ടിനും ഭൃത്യന്മാർക്കുംകൂടി നരകസാമ്രാജ്യത്തിന്റെ പൂർവ്വസ്ഥിതിയും പ്രതാപൈശ്വര്യാദിയും ഒരു പഴങ്കഥപോലെ ആയിത്തീർന്നു.

ഏതാദൃശമായ അധഃപതനത്തിനുള്ള കാരണം കണ്ടുപിടിച്ചു വേണ്ട പ്രതിവിധി ചെയ്ത് നരകത്തെ പൂർവ്വസ്ഥിതിയിൽ കൊണ്ടുവരേണ്ടതിനു ചെകിത്താൻസാമ്രാട്ട് ഉത്സുകനായിത്തീർന്നു. മഹാനായ ലോകഗുരു ചെയ്തിരുന്ന അക്രമങ്ങൾ നിർത്തി ലോകത്തിൽ അധർമ്മം വർദ്ധിപ്പിച്ച്, നരകത്തെ ഉദ്ധരിച്ചു പൂർവ്വസ്ഥിതിയിൽ കൊണ്ടുവരുവാൻ വേണ്ട ശ്രമങ്ങൾ ചെയ്യേണ്ടതിനു കിങ്കരന്മാരെ

ശബ്ദം ചെയ്തു്, ചെകിത്താൻസാമ്രാട്ട ക്ഷീണിച്ചു വിഷണ്ണനായി തനിക്കു വന്ന അത്യാപത്തിനെപ്പറ്റി വിചാരിച്ചു ക്ലേശത്തോടുകൂടി തന്റെ ജീവശ്ശൂന്യമായ സാമ്രാജ്യത്തിന്റെ ഒരു മൂലയ്ക്കൽ ചെന്നു കിടപ്പായി.

കാലം നിർണ്ണയിക്കുന്നതിനോ ദിവസം കണക്കാക്കുന്നതിനോ നിരാശാനിമഗ്നനായ ചെകിത്താൻ സാമ്രാട്ടിനു മനസ്സു വന്നില്ല. അയാൾ നിലത്തുകിടന്നു വാലിട്ടടിച്ചു നരകസാമ്രാജ്യത്തിനു സംഭവിച്ച അത്യാപത്തിനെപ്പറ്റി വിചാരിച്ചു മനോവേദനയും ലജ്ജയും സഹിക്കവയ്യാതെ ഉരുണ്ടുപിരണ്ടു ഞെരങ്ങിയുംകൊണ്ടു വളരെക്കാലം അവിടെ തന്നെ കിടന്നു. നരകവാസത്തെപ്പറ്റി മറന്നുകളയാമെന്നു വിചാരിച്ചതെല്ലാം വൃഥാവിലായി. പീഡിതന്മാരായ പാപികളുടെ പലവിധത്തിലുള്ള ആർത്തനാദങ്ങൾകൊണ്ടു മുഴങ്ങാറുള്ള നരകസാമ്രാജ്യത്തിലെ സ്ഥിരമായ നിശ്ശബ്ദത, അയാൾക്കു് അസഹനീയമായി തോന്നി. ജീവശ്ശൂന്യമായി കൂരിരുട്ടിൽ കിടന്നിരുന്ന സ്വരാജ്യത്തിന്റെ ശോചനീയസ്ഥിതി ചെകിത്താൻ സാമ്രാട്ടിനുപോലും ഒരു നടുക്കം ഉണ്ടാക്കി.

ഒന്നല്ല, രണ്ടല്ല, കൊല്ലം മൂന്നുകഴിഞ്ഞു—നരകസാമ്രാട്ടു കിടന്നകിടപ്പിൽനിന്നു് ഇളകുകപോലും ചെയ്തിട്ടില്ല. ഇടയ്ക്കിടയ്ക്കു തലപതുക്കെ പൊന്തിച്ചു വല്ല ശബ്ദവും കേൾക്കുന്നുണ്ടോ എന്നു മാത്രം ആ നിരാശാമൂർത്തി ചെവികൊടുത്തിരുന്നു. ഒരുദിവസം പ്രഭാതത്തിങ്കൽ പെട്ടെന്നു തന്റെ സമീപത്തു് എന്തോ ചില ശബ്ദങ്ങൾ കേൾക്കുന്നതുപോലെ അയാൾക്കു തോന്നി, പരിഭ്രമത്തോടുകൂടി തല പതുക്കെ പൊക്കി ചെവികൊടുത്തുനോക്കിയപ്പോൾ ചില ചീറ്റലും തുപ്പലും, മുക്കലും, മൂളലും, വാലിട്ടടിക്കലും പല്ലുകടിക്കലും വ്യക്തമായി കേട്ടു. താൻ കേൾക്കുന്നതെല്ലാം വാസ്തവമോ സ്വപ്നമോ എന്നു് അയാൾക്കു സംശയമായി.

നരകത്തെ പുനരുദ്ധാരണം ചെയ്തു, പൂൎവ്വസ്ഥിതിയിലാക്കു
വാൻ സാധിക്കുന്നതാണെന്നു് അയാൾക്കു സ്വപ്നേപി വി
ശ്വാസമുണ്ടായിരുന്നില്ല. അതുകൊണ്ടു താൻ കേൾക്കുന്ന
തെന്താണെന്നറിയേണ്ടതിനു് അയാൾ അവിടെനിന്നു പ
തുക്കെ എഴുന്നേറ്റു. നഖങ്ങളും രോമവും നീണ്ടുവളൎന്നി
രുന്ന അയാളുടെ ശരീരത്തിൽ പുതിയതായ ഒരു ശക്തി
യുണ്ടാകുന്നതുപോലെ തോന്നി. രോമംകൊണ്ടു നിറഞ്ഞി
രുന്ന വാൽ തനിയെ ആടുവാൻ തുടങ്ങി. ഘനംപിടിച്ചി
രുന്ന ചിറകുകൾ സ്വയമേവ ശരീരത്തിന്മേൽ വീശി അടി
ക്കുവാൻ തുടങ്ങി. ശരീരമാസകലം ബാധിച്ചിരുന്ന തള
ൎച്ചയ്ക്കും, ചോരത്തിളപ്പുകൊണ്ടു് അസാധാരണമായ ഉ
ത്സാഹം തോന്നി. ചെകിത്താൻസാമ്രാട്ടു കിടന്നേടത്തുനി
ന്നു നരകം മുഴുവൻ മാറൊലി കൊള്ളത്തക്കവണ്ണം ഒരു
അട്ടഹാസത്തോടുകൂടി ചാടി എഴുന്നേറ്റു കിങ്കരന്മാരും താ
നും കൂടി സഭ കൂടാറുള്ള സ്ഥലത്തേയ്ക്കു് ഒരു കുതിയായി
പ്പാഞ്ഞു.

നമ്മുടെ സാമ്രാട്ടു് അവിടെ എത്തുമ്പോഴേയ്ക്കു് അ
ഗ്നി ജ്വലിച്ചുകൊണ്ടിരുന്ന ഒരു ഗഹ്വരത്തിൽനിന്നു്
അനവധി ചെകിത്താന്മാർ തുരുതുരെ, വന്നു് ഓരോരുത്ത
രായി മഹാരാജാവിനെ കുമ്പിട്ടുകൂപ്പി, അയാളുടെ നാലു
പുറവും ചെന്നു് നിലകൊണ്ടു. ചെകിത്താന്മാരെല്ലാം അ
വരവരുടെ ആകൃതിക്കും വലിപ്പത്തിനും അനുസരിച്ചു, ഒ
രോ ഗോഷ്ടികൾ കാണിക്കുവാനാരംഭിച്ചു. തുള്ളലും, ചാട
ലും, വാലിട്ടടിക്കലും, പല്ലിളിച്ചുകാട്ടലും എല്ലാം ഒരുവിധം
അവസാനിച്ചപ്പോൾ, കൂട്ടത്തിൽനിന്നു, കുറെ പ്രമാണിയാ
യ ഒരുത്തൻ തിമിംഗലംപോലെ കറുത്ത ശരീരവും, സാമാ
ന്യം വലിയ കുടവയറും, തലയിൽ രണ്ടു കൊമ്പും, കുറിയ
കാലുകളും ചെറിയ വാലുമായി ചെകിത്താൻ സാമ്രാട്ടി
ന്റെ തിരുമുമ്പിൽ വന്നു പല്ലിളിച്ചു്, കനൽക്കട്ടപോ
ലെ ചുവന്ന തുറുകണ്ണുകൊണ്ടു് ഒന്നു കടാക്ഷിച്ചു്, ആതി

ന്റെ കുറിയവാൾ ഇടവിടാതെ ഇട്ടടിച്ചുകൊണ്ടു നിലകൊണ്ടു.

ചെകിത്താൻസാമ്രാട്ട് —"ഈ കോലാഹലമെല്ലാം എന്തു വകയാണു്? നമ്മുടെകാൎയ്യമെല്ലാം എങ്ങനെ നടക്കുന്നു?"

കുടവയറൻ—"തിരുമേനിയുടെ തിരുവുള്ളംകൊണ്ടു് എല്ലാം പണ്ടത്തെപ്പോലെതന്നെ ശരിയായി നടക്കുന്നുണ്ടു്".

സാമ്രാട്ട് — "എന്തു്! ജനങ്ങളെല്ലാം പഴയപടി പാപികളായിത്തന്നെയിരിക്കുന്നു എന്നോ?"

കുടവയറൻ—"എല്ലാം പഴയപടിതന്നെ തിരുമേനി. യാതൊരു കുറവുമില്ല."

സാമ്രാട്ട് —"അപ്പോൾ ആ കഴു—അവന്റെപേർ ഞാൻ പറയുന്നില്ല—അവന്റെ ഉപദേശമോ?

കുടവയറൻ—പ്രസംഗവും പ്രമാണവുമെല്ലാം പണ്ടത്തെപ്പോലെതന്നെ. പക്ഷെ, അതെല്ലാം വിശ്വസിക്കുവാൻ ആരുമില്ലെന്നുമാത്രം.

സാമ്രാട്ട് —"ഒന്നു സംശയമില്ല, അയാളുടെ ഉപദേശം മനുഷ്യരെയെല്ലാം സന്മാൎഗ്ഗികളാക്കിയിരുന്നു. അല്ലെങ്കിൽ നമുക്കിത്ര തോൽവിവരുവാൻ വകയില്ല. നോക്കൂ, നമ്മുടെ രാജ്യത്തിന്റെ സ്ഥിതി. ഇത്ര ശൂന്യമായി ഈസ്ഥലം കാണേണ്ടിവരുമെന്നു സ്വപ്നേപി വിചാരിച്ചിരുന്നുവോ?"

കുടവയറൻ "ഉപദേശമെല്ലാം നല്ലതുതന്നെ. പക്ഷെ, അടിയൻ അവരെ ഒന്നു തിരിച്ചു. അതുകൊണ്ടു് ഇപ്പോഴും ജനങ്ങളിൽ അധികഭാഗവും അയാളുടെ ഉപ

ദേശത്തിൻെറ സാരമെല്ലാം മറന്നു്, അടിയൻ ഉണ്ടാക്കിത്തീൎത്ത ദുരർത്ഥത്തെയാണു് അനുസരിച്ചു പോരുന്നതു്. നീർകളഞ്ഞു് ഇപ്പോൾ പിണർവെച്ചു വഴക്കപ്പോകയാണു്"

സാമ്രാട്ട്—"അതു നീ എങ്ങനെ പററിച്ചു?"

കുടവയറൻ—"കുറേയെല്ലാം തന്നെത്താൻ വന്നുകൂടിയതാണു്. ബാക്കി അടിയൻെറ സാമത്ഥ്യംകൊണ്ടും."

സാമ്രാട്ട്—"എന്തെല്ലാമാണുണ്ടായതു്? വിസ്തരിച്ചു കേൾക്കട്ടെ".

കുടവയറൻ കുറച്ചുനേരം ആലോചനയോടുകൂടി തലചൊറിഞ്ഞുകൊണ്ടു നിന്നതിനു ശേഷം ഇപ്രകാരം പറയുവാൻ തുടങ്ങി—"നമ്മുടെ രാജ്യത്തിനും തന്നിമിത്തം തിരുമേനിക്കും സംഭവിച്ച അപ്രതീക്ഷിതവും ഭയങ്കരവുമായ അവമാനം അടിയൻെറ ഈ കഠിനഹൃദയത്തെപ്പോലും ഭേദിക്കത്തക്കതായിരുന്നു. തിരുമേനിയുടെ കല്പന അനുസരിച്ചു് ആദ്യം എന്തുചെയ്യേണ്ടു എന്നറിയാതെ അനേകം കഴിഞ്ഞു. പിന്നീടു് ആ സന്മാൎഗ്ഗികളുടെഇടയിൽത്തന്നെ ചെന്നു്, നമുക്കു പ്രവേശത്തിനു വല്ലപഴുതും ഉണ്ടാകുമോ എന്നു സൂക്ഷിച്ചുനോക്കിയുംകൊണ്ടുനിന്നു. ലോകഗുരുവിൻെറ ഉപദേശം അനുസരിക്കുന്നവർ വളരെ സുഖസമാധാനങ്ങളോടുകൂടിത്തന്നെയാണു കഴിഞ്ഞിരുന്നതു്. സംസാരപാശങ്ങൾക്കൊന്നും അവരെ ബന്ധിക്കുവാൻ കഴിഞ്ഞില്ല. തിന്മയ്ക്കുപകരം നന്മചെയ്യുന്നതായിരുന്നു അവിടത്തെ വഴക്കം. ഇവിടെക്കിടന്നു പറയുന്നതുകൊണ്ടു വലിയ ഗുണമൊന്നുമുണ്ടാകുന്നതല്ലെന്നു് അടിയനു് ബോദ്ധ്യമായി ക്കി തീൎച്ചപ്പെട്ടു. തിരികെപ്പോരേണ്ടകാൎയ്യം ആലോചനയിൽഇരിക്കുമ്പോൾ ഒരു ചെറിയസംഭവം ഉണ്ടായി. ഈ സന്മാൎഗ്ഗികളുടെഇടയിൽ ഈശ്വരാരാധനയുടെ കാൎയ്യ

ത്തിൽ ചില അഭിപ്രായവ്യത്യാസങ്ങൾ കടന്നുകൂടി. ഇതു
തന്നെ തരമെന്ന് അടിയനും കണ്ടു. "ഞാൻ പിടിച്ചമുയ
ലിന്നു കൊമ്പുരണ്ടുണ്ടെ"ന്ന് ഓരോ കക്ഷികളും ബലമായി
തക്കിക്കുവാൻതുടങ്ങി. എന്തിന്, വലിയതാമസംകൂടാ
തെ 'അണ്ടിയോമൂത്തതു, മാവോമൂത്തതു" എന്നപറഞ്ഞു
വഴക്കായി എന്നല്ലേ പറയേണ്ടു. ഈശ്വരനിലുള്ള വി
ശ്വാസം ഒന്നൊഴിഞ്ഞു. 'ഞാൻപിടിച്ചവാശി ജയിക്കേ
ണം. ഞാൻപറയുന്നതാണു ശരി' എന്ന് ഓരോരുത്തരും
ശഠിച്ച്, തന്റെ അഭിപ്രായമാണ് അധികം വിലയേറിയ
പ്രമാണം എന്നു സിദ്ധാന്തിച്ചുതുടങ്ങി. അവരവരുടെ അ
ഭിപ്രായം സ്ഥാപിക്കേണ്ടതിന്നു ചില ചില്ലറപൊടി
ക്കൈകളും സൂത്രങ്ങളും പ്രയോഗിക്കുവാനാരംഭിച്ചു. ദൈ
വത്തിന്റെപേർ യാതൊരുവിചാരവുംകൂടാതെ വിളിച്ചുപ
റഞ്ഞ് ആണയിടുവാൻ ഒരു കൂസലുമില്ലാതായി. ഈവക
ചെറിയചെറിയ വ്യത്യാസങ്ങളും അഭിപ്രായഭേദങ്ങളും നി
ലനിർത്തി വളർത്തിക്കേണ്ടതിന്ന് അടിയൻ ഒരുപണിപഠി
ച്ചു. ദൈവത്തെ ഒരു പ്രത്യേകസ്ഥലത്തുകൊണ്ടുപോയി
സ്ഥാപിക്കുന്നതായിരിക്കും നല്ലതെന്ന് ആ 'സന്മാർഗ്ഗിക
ളെ' ബോദ്ധ്യപ്പെടുത്തി".

തന്റെ കിങ്കരന്മാർക്ക് തന്നേക്കാൾ അധികം സാമ
ർത്ഥ്യമുണ്ടെന്നറിഞ്ഞതുകൊണ്ട് കുറച്ചൊരു സങ്കോച
ത്തോടുകൂടി ചെകിത്താൻസാമ്രാട്ട് ഇപ്രകാരം ചോദിച്ചു.
"അങ്ങനെ ദൈവത്തെ ഒരിടത്ത് ഇരുത്തുന്നതുകൊണ്ട്
എന്താണൊരു ഗുണം?"

കടവയറൻ—"അതുകൊണ്ടല്ലേ നമുക്ക സകലതും സിദ്ധി
ച്ചതു്. ഒന്നാമതായി ഈ സ്ഥലത്തു മാത്രമേ ദൈ
വം ഉള്ളൂ എന്ന് ഒരു വിശ്വാസം ജനിച്ചു. ഇവിടെ
വരുമ്പോൾ മാത്രം കണ്ണടയ്ക്കലും ജപിക്കലും ബഹു

ചെകിത്താൻസാമ്രാട്ടിന്റെ ആലോചനാസഭ. ക്രൂര

ഘോരമായി നടത്തും. പുറത്തുകടന്നാൽ, ദൈവ
ത്തെ അടച്ചുപൂട്ടി ഭദ്രമായി ഒരിടത്തു ഇരുത്താതെ പ്ര
തിഷ്ഠിച്ചിട്ടില്ല—പിന്നെ എന്താ പേടിക്കുവാനുള്ള
ത്—എന്തു പാതകവും ബഹുസ്വാതന്ത്ര്യമായി നട
ത്താം – ആരും ചോദ്യത്തിന്ന വരില്ല—എന്നമട്ടായി.
'ഈശ്വരനാണെ" എന്നോ, 'ഈശ്വരൻ സാക്ഷി' എ
ന്നോ കൂട്ടിച്ചേർത്ത് ഒരു കാര്യം പറഞ്ഞാൽ അതിന്ന
പിന്നെ ചോദ്യമില്ല. ഇതിനും പുറമെ ദൈവത്തി
ന്റെ സ്വന്തം ആളുകൾ എന്ന നിലയിൽ, ചിലർ
പുറപ്പെട്ടു. മററുള്ളവർ ചെയ്യുന്ന പാപമെല്ലാം പ
രിഹരിക്കുവാനുള്ള ശക്തി ഇവർക്കുണ്ടത്രെ. ഈശ്വര
ന്റെ പേർപറഞ്ഞു മററുള്ളവരെ വഞ്ചിക്കുന്നതാ
ണ് ഇവരുടെ തൊഴിൽ, മോഷണവും വഞ്ചനയും ഒ
ന്ന വേഷം മാറി എന്നേയുള്ളു. ദൈവത്തിന്റെ
പേർ പറഞ്ഞാൽ ഏതു കൊലപാതകവും
ശുദ്ധം.

ചെകിത്താൻസാമ്രാട്ട്—"ഓ. ഇതെല്ലാം വളരെ പ്രശംസാ
വഹമായിട്ടുള്ള പ്രവൃത്തികൾ തന്നെ" എന്നു പറ
ഞ്ഞു ചിരിക്കുവാൻതുടങ്ങി. ചെകിത്താന്മാരെല്ലാം
അട്ടഹാസിച്ചു രസിച്ചു.

കുടവയറൻ: "ഇതുകൊണ്ടു പോരെന്നു നിശ്ചയിച്ച് അ
ടിയൻ വേറൊരുവിദ്യ പ്രയോഗിച്ചുനോക്കി. ദൈ
വം എന്നു പറഞ്ഞ ആ വസ്തുവിന് കച്ചവടമനു
ഷ്യത്വം കല്പിച്ചുവിട്ടു. ഒന്നോ രണ്ടോ കൊടുത്താൽ
തല്ക്കാലം വേണ്ട കാര്യമെല്ലാം സാധിച്ചുതരുന്ന മട്ടി
ലാക്കി. പണമുള്ളവർക്ക് ദൈവത്തെ പിടികിട്ടുന്നതി
ന്ന പ്രയാസമില്ലെന്നു ധരിപ്പിച്ചു. അങ്ങാടിയിൽനിന്ന
സാമാനങ്ങൾ വാങ്ങുന്നമാതിരി ദൈവത്തിന്റെ പ്ര
സാദവും വിലകൊടുത്തു വാങ്ങാം. പ്രസംഗവും പ്ര

മാണവും ഉപദേശവുമെല്ലാം ക്രയവിക്രയ വസ്തുക്കളിൽ പെട്ടു. ഇതുകൊണ്ടെല്ലാം നമ്മുടെ സന്മാർഗ്ഗികൾ ദൈവത്തിനു കല്പിച്ചു കൊടുത്തിട്ടുള്ള സ്ഥാനം ഏതാണെന്നു്. ഏതാണ്ടു് ഊഹിക്കാവുന്നതാണ്!!”

സാളൂട്ട്—“എന്തു്! ഇതെല്ലാം സാദ്ധ്യമാണോ? ഇത്ര മഹത്തായ ഉപദേശങ്ങളെല്ലാം ഉരുവിട്ടു പഠിച്ചിട്ടും നാട്ടിൽ കൊള്ളയും കൊലയും മറവും ഉണ്ടെന്നോ? വിശ്വസിക്കുവാൻ പ്രയാസമായിരിക്കുന്നു. എല്ലാം പൂർവ്വസ്ഥിതിയിൽ ആയിരിക്കുന്നുവോ? ചെകിത്താന്മാരെല്ലാം ഉത്സാഹഭരിതരായി. ഓരോരുത്തനും തന്റെ സാമർത്ഥ്യത്തെപ്പറ്റി പ്രസംഗിച്ചു രാജാവിനെ സന്തോഷിപ്പിക്കുവാൻ തിരക്കായി. അവരെല്ലാംകൂടി ആർത്തുവിളിച്ചു ലഹളകൂട്ടിത്തുടങ്ങി.

“എല്ലാം പണ്ടത്തെപ്പോലെ അല്ല. ഒരു പടികൂടി കയറിട്ടുണ്ടു്” എന്നു് ഒരുത്തൻ ഉച്ചത്തിൽ നിലവിളിച്ചു. അപ്പോൾ മറ്റൊരുത്തൻ “ദുർമ്മാർഗ്ഗികൾക്കു നമ്മുടെ നാട്ടിൽ സ്ഥലം മതിയാകാതെയാണു് ഇരിക്കുന്നതു്” എന്നു വിളിച്ചുപറഞ്ഞു. “ഇപ്പോഴത്തെ കൊള്ളക്കാർ പണ്ടുള്ളവരെക്കാൾ അധികം ക്രൂരന്മാരാണു്” എന്നു വേറൊരുത്തൻ അട്ടഹസിച്ചു. “അയ്യോ, തമ്പുരാനേ—ഈ വരുന്ന കൊലപാതകികളെയെല്ലാം ചുട്ടുകരിച്ചു ഭസ്മമാക്കുവാൻ നമ്മുടെ നാട്ടിലെ വിറകു മുഴുവൻ ഉണ്ടെങ്കിൽ മതിയാവില്ല” എന്നു വേറൊരുവൻ ഗർജ്ജിച്ചു.

സാളൂട്ട്—“എല്ലാവരുംകൂടി അവിടേയും ഇവിടേയും നിന്നു നിലവിളിക്കാതിരിക്കിൻ! ഞാൻ പ്രത്യേകം ഓരോരുത്തരോടു ചോദിക്കുമ്പോൾ ഉത്തരം പറഞ്ഞാൽ മതി. വ്യഭിചാരപ്രേരകൻ ആരാണു്? പരസ്ത്രീ

കളെ കണ്ണുകൊണ്ടു കാണുകപോലും ചെയ്യരുതെന്നു
ള്ള പ്രമാണത്തെ കീഴ്മേൽ മറിച്ചു, മനുഷ്യരെയെ
ല്ലാം ആത്മവഞ്ചകന്മാരും സ്ത്രീജിതന്മാരും ആക്കി
ത്തീർത്തതെങ്ങനെയാണു്? അതറിയുവാൻ എനിക്കു
കൌതുകം തോന്നുന്നു; കേൾക്കട്ടെ.”

ഇതുകേട്ടപ്പോൾ വായ്പൊളിച്ചു നാവു പുറത്തിട്ടു വെ
ള്ളവും ഒലിപ്പിച്ചു, വാലിന്മേൽ രണ്ടു പൊടിപ്പും ഇളക്കിയി
ട്ടു, കറുത്തിരുണ്ട തന്റെ ശരീരം അങ്ങോട്ടും ഇങ്ങോട്ടും താ
ളത്തിൽ ഇളക്കിക്കൊണ്ടു് ഒരു സത്വം മുമ്പോട്ടു വന്നു ഗാന
രീതിയിൽ സംസാരിക്കാൻതുടങ്ങി. “തമ്പുരാനേ, അടിയ
നാണു വ്യഭിചാരകാര്യാന്വേഷണം നടത്തുന്നവൻ. പഴ
യ സമ്പ്രദായത്തിലും ഇപ്പോഴത്തെ പുതിയരീതിയിലും ഈ
ദുഷ്കർമ്മം വളരെ പ്രബലമായി നടക്കുന്നുണ്ടു്. പഴയസ
മ്പ്രദായമെല്ലാം ഇവിടേക്കറിയാമല്ലോ. പുതിയസമ്പ്രദാ
യം ഇങ്ങനെയാണു്. സ്ത്രീപുരുഷന്മാർതമ്മിൽ പൊതുജ
നങ്ങളെ അറിയിച്ചിട്ടുള്ള വാസ്തവത്തിലുള്ള ബന്ധം ഒരു വി
വാഹഘോഷംകൊണ്ടു സ്ഥിരപ്പെടുത്തും. ഈ വിവാഹം
കൊണ്ടു ബന്ധപ്പെടാത്തവർ തമ്മിൽ നടക്കുന്ന ദുരാചാര
ങ്ങളെല്ലാം കണക്കിൽക്കൂട്ടാറില്ല. ആകപ്പാടെ ഒരു നേര
മ്പോക്കിന്റെകൂട്ടത്തിലേ ഗണിക്കാറുള്ളു. ദരിദ്രന്മാർക്കു് ഇ
തു് ഉദരപൂരണത്തിനുള്ള വഴിയാണത്രെ. ധനികന്മാരുടെ
കാര്യത്തിലാണു് അല്പമൊന്നു കുഴങ്ങിയതു്. പക്ഷെ, അ
തും വലിയ വിഘ്നമൊന്നുംകൂടാതെ സാധിച്ചു. ഹൃദയം
എന്നൊന്നുണ്ടായിരുന്നതു പണ്ടുള്ളവർക്കു് ഉള്ളിലായിരുന്നു
വത്രെ. ഇപ്പോഴുള്ളവർ ഈവക കാര്യങ്ങൾ സാധിക്കേണ്ട
തിനു് അതൊന്നു കുറേറ്റു പുറത്തിറക്കി ഉപയോഗിക്കുവാൻ
തുടങ്ങീട്ടുണ്ടു്. ‘എന്റെ ഹൃദയം തുടിക്കുന്നു, മനോവേദന
സഹിക്കവഹിയാതെ ഞാൻ മരിക്കുമാറായിരിക്കുന്നു. ജീ
വിച്ചിരിക്കുന്നതിനേക്കാൾ മരണംതന്നെയാണു് ഉത്തമം’

എന്നതുടങ്ങിയ ചില വാചകങ്ങളും മുഖമൊന്നു ചുവപ്പിച്ചു സഗൽഗദം പറയുകയോ, വികാരത്തോടെയോ—അല്ലെങ്കിൽ ഒരു കടാക്ഷംകൊണ്ടായാലുംകൊള്ളാം—പ്രദൎശിപ്പിക്കുകയോ ചെയ്താൽ പിന്നെ വിവാഹബന്ധത്തേക്കാൾ എത്രയോ ബഹുമാനയോഗ്യവും സ്വീകാരയോഗ്യവും ആയ ഒരു ബന്ധം അതിൽ നിന്നുതന്നെ ഉണ്ടാകുമെന്നു സമ്മതമായിത്തീൎന്നിരിക്കുന്നു. ഇങ്ങനെ ഏതുബന്ധമെങ്കിലുംവേണമെങ്കിൽ ആകാം. ഇതൊന്നും പൊതുജനങ്ങളുടെ അറിവോടുകൂടിയ—ദൈവത്തിന്റെകഥ അവിടെ ഇരിക്കട്ടെ, അദ്ദേഹത്തെ ഭദ്രമായി അടച്ചുപൂട്ടിവെച്ചിരിക്കുന്ന കഥ നമ്മുടെ ചങ്ങാതി പറഞ്ഞുവല്ലോ—വിവാഹബന്ധമാകുന്നതല്ല. ആളുകളുടെ ഒരു വിനോദവിശേഷം എന്നേ പറയുവാനുള്ളു. ഇങ്ങനെ പഴയരീതിയിലും പുതിയരീതിയിലും ദുൎമ്മാൎഗ്ഗനീതി പരിചയിച്ചുതുടങ്ങീട്ടുള്ളതുകൊണ്ട് ഇവിടെ സ്ഥലം കുറച്ചുകൂടി കയ്യേറിവരുമെന്നാണ് അടിയന്റെ താഴ്മയായ അഭിപ്രായം". ഇത്രയും ഗാനരീതിയിൽ പറഞ്ഞവസാനിപ്പിച്ചതിനുശേഷം രാജാവിനു വാൽ വളച്ചു വന്ദനംപറഞ്ഞു വന്നമാതിരിതന്നെ പോകയും ചെയ്തു.

ഇതുകണ്ടു സാമ്രാട്ടു സന്തോഷപൂൎവ്വം ഇപ്രകാരം പറഞ്ഞു:—"നിന്റെ ചുമതലകളെല്ലാം ബഹുഭംഗിയായി നിറവേററിയിരിക്കുന്നു. ഇതിനു ഞാൻ നിനക്ക് ഒരു നല്ല സമ്മാനംതരാം. ആട്ടെ, കൊള്ളക്കാരെക്കൊണ്ടു നടത്തുന്നതു് ആരാണ്?" 'അടിയൻതന്നെ'എന്നു ഗൎജ്ജിച്ചുകൊണ്ടു കൂൎത്തുവളഞ്ഞ കൊമ്പുകളും, വളഞ്ഞുപിരിഞ്ഞ കാലുകളും നീണ്ടുനിലത്തടിയുന്ന മീശയുമായി രാക്ഷസാകാരനായ ഒരുവൻ മുമ്പോട്ടു ചാടിവന്നു.

ചെകിത്താൻസാമ്രാട്ട്—"നരകംമുഴുവൻ ശൂന്യമാക്കി, മനുഷ്യൻ സമസ്തജീവിസ്നേഹത്തോടും ഭ്രാതൃഭാവത്തോടുംകൂ

ടി ജീവിച്ചിരിക്കേണ്ടതിന്നചെയ്യു ഉപദേശങ്ങളെല്ലാം ഇപ്പോൾ ഏതുസ്ഥിതിയിലായി? ഒരു ചെകിട്ടത്തു അടികൊണ്ടാൽ മറേറതും കാണിച്ചുകൊടുക്കേണമെന്നായിരുന്നുവല്ലൊ പ്രസംഗവിഷയം. മററുള്ളവരെ സഹായിക്കേണ്ടതിന്ന തനിക്കുള്ളതുംകൂടി സസന്തോഷം ഉപേക്ഷിക്കണമെന്നെല്ലാം ഉദ്ഘോഷിച്ചു പഠിച്ചുപരമാൎത്ഥികളുടെകൂട്ടത്തിൽ കൊള്ളക്കാരും കള്ളന്മാരും ചാടിവീണതെങ്ങനെ? ഇതു കേൾക്കേണ്ടതുതന്നെയാണ്."

മീശക്കാരൻ കാലുകവച്ച്, മാറുതെളിച്ച് തലഉയർത്തി, കണ്ണുമിഴിച്ചു, മീശപിരിച്ച്, അഹങ്കാരത്തോടുകൂടി പറയുവാനാരംഭിച്ചു. "കൊള്ളയും കവച്ചയും പണ്ടത്തെ സമ്പ്രദായത്തിൽ അവിടവിടെ കുറേശ്ശ നടക്കാതിരുന്നില്ല. പക്ഷെ, ഞങ്ങൾ വളരെ പരിഷ്കരിച്ച രീതിയിലാണ് ഇപ്പോൾ പ്രചാരമാക്കീട്ടുള്ളത്. ഓരോരുത്തരും തമ്മിൽതമ്മിൽ കൊള്ളചെയ്യുന്നതിനേക്കാൾ നല്ലതു് ഒരാൾ സകല അധികാരങ്ങളോടുകൂടി എല്ലാവരിൽനിന്നും കൊള്ളചെയ്യുന്നതാണ് എന്നു നിശ്ചയിച്ച് അതിനായി ഒരാളെ തിരഞ്ഞെടുത്തു നിയമിച്ചിരിക്കുന്നു. ഇങ്ങനെ തിരഞ്ഞെടുക്കപ്പെട്ട ആളെ പൊതുജനങ്ങൾ യാതൊരു ചോദ്യവുംകൂടാതെ ബഹുമാനിക്കുകയും അനുസരിക്കുകയും ചെയ്തുകൊള്ളണമെന്നുള്ളതു നിയമകല്പിതമാണ്. അയാൾ ചെയ്യുന്ന അന്യായങ്ങൾ എന്തുതന്നെ ആയാലും അതിനെപ്പററി ചോദ്യം ചെയ്വാൻ അധികാരമുള്ളവർ ആരുംതന്നെ ഇല്ല. അതുപോലെതന്നെ, അയാളുടെ കീഴിലുള്ളവരും അവരവരുടെ സ്ഥിതി അനുസരിച്ചുകൊള്ളചെയ്വാൻ അധികാരത്തോടുകൂടിയവരാണ്. സാധാരണയായി ഉണ്ടാകുന്ന നിയമങ്ങളെല്ലാം അദ്ധ്വാനശീലന്മാരായ ദരിദ്രന്മാർ മടിയന്മാരായ മയ്യാദക്കാരെ പുലർത്തേണ്ടതിന്നാണ്. ഇതു കൊള്ളയിൽ ഒരു പുതിയ പദ്ധതിയാണ്. തങ്ങളെ കവരുന്നതു് ആരാ

ണെന്നു സാധുക്കൾക്ക് ഒരിക്കലും കണ്ടുപിടിക്കുവാൻ കഴിയാത്തവിധത്തിൽ ചില ഗൂഢവഴികളാണു് ഈ സമ്പ്രദായത്തിലുള്ള കൊള്ളനടക്കുന്നതു്. അതുകൊണ്ടു് ഈ ഏർപ്പാടാണു നാട്ടിൽ അധികം സാധാരണയായിത്തീർന്നിരിക്കുന്നതു്. അവകാശവും അധികാരവും മൂണ്ടിക്കാണിച്ചു് എന്തു പ്രവൃത്തിചെയ്താലും അതു ന്യായവകുപ്പിൽ പെടുന്നതാണു്. വട്ടക്കുഞ്ഞലും കട്ടകളാലും മാത്രമേ എണ്ണത്തിൽ പെടുത്താവൂള്ളൂ. എങ്കിലും മേൽ പറഞ്ഞവിധത്തിലുള്ള അവകാശക്കവച്ചുകൾ അവയിൽനിന്നു് ഒട്ടും വ്യത്യാസപ്പെട്ടവയല്ല. അവകാശക്കവച്ചുകൾക്കു് യാതൊരു ചോദ്യവും ഇല്ല, ശിക്ഷയും ഇല്ല. അതുകൊണ്ടു് കവച്ചുകാർ തമ്മിൽ തന്നെ സ്പർദ്ധയും, പിടിയും വലിയും ഉണ്ടാകുമ്പോൾ മാത്രമേ ഈതരം കവച്ചുകൾക്കു കുറവുണ്ടാകയുള്ളൂ".

സാത്താൻ:—"അതുകൊള്ളാം. ഇതുകൊണ്ടു നമ്മുടെ പ്രജാസംഘം പഴയകാലത്തേക്കാൾ വളരെ അധികം വർദ്ധിക്കുന്നതാണു്. കവച്ചു് ഏതുതരത്തിൽ നടന്നാലും നമുക്കു ഗുണംതന്നെ. അതുകൊണ്ടു മരണങ്ങളും കൊലപാതകങ്ങളുമെല്ലാം എങ്ങനെ നടക്കുന്നു". ഇതുകേട്ടപ്പോൾ തൊപ്പാമൂഢം രക്തത്തിൽമുങ്ങി കറുത്തിരുണ്ട കണ്ണുകൾ തുറിച്ചുമിഴിച്ചു, വാൽ ഉയർത്തി കൊമ്പുകുലുക്കി ചുവന്ന താടിപിടിച്ചുകൊണ്ടു, കൈയിൽ കയറുവുമായി ചെകിത്താൻ സാത്താനെക്കൂടി വിറപ്പിക്കത്തക്ക ഒരു ഗർജ്ജനത്തോടുകൂടി ഒരു ഭീമാകാരൻ അയാളുടെ മുമ്പിൽ ചാടിവീണു, നിലത്തോളം താഴ്ന്നു് ഒരു സലാംകൊടുത്തു മറ്റുള്ളവരെ നോക്കി ഇളിച്ചുകൊണ്ടു നിലയായി.

ചുവന്ന താടിയെക്കണ്ടു സാത്താൻ ഒരു മന്ദഹാസത്തോടുകൂടി ഇപ്രകാരം പറഞ്ഞു:—'തിന്മയ്ക്കുപകരം നന്മ ചെയ്യണമെന്നും, ശത്രുക്കളെപ്പോലും ഹൃദയപൂർവ്വം സ്നേ

ഹിക്കണമെന്നും മററും ജനനമേതല്ലുതന്നെ അത്ഭുതസിച്ച പഠിച്ചു പരമാത്ഥികളുടെ കൂട്ടത്തിൽ കൊലപാതകത്തിനു സ്ഥലംലഭിച്ചതു് എങ്ങനെ? കേൾക്കാൻ രസമുള്ളതുതന്നെ, വേഗംപറയൂ".

ചുവന്നതാടി ഇടിമുഴക്കംപോലെയുള്ള ശബ്ദത്തിൽ സംസാരിക്കുവാൻ തുടങ്ങി. "കൊലപാതകം പഴയരീതിയിൽ ഉണ്ടായിരുന്നതു് ഇപ്പോഴും ബലമായി നടക്കുന്നുണ്ടു്. കാമക്രോധാദി മനോഭാവങ്ങളെ മനുഷ്യൻ സഹജമാക്കി വളത്തുന്നിടത്തോളം കാലം കൊലപാതകത്തിനു യാതൊരു കുറവും ഉണ്ടാകുന്നതല്ല. മനുഷ്യൻ ഈ ഷഡ്വികാരങ്ങൾക്കു വശംവദനാകുമ്പോൾ മൃഗങ്ങളേക്കാൾ അധികം ഭയങ്കരനായിത്തീന്നു് മനുഷ്യജാതിക്കു യോഗ്യമല്ലാത്തപലദുഷ്കൃത്യങ്ങളും ചെയ്യാൻ പ്രേരിതനായിത്തീരുന്നു, അതിനുപുറമേ, കൊലപാതകത്തിൻെറ സംഖ്യവദ്ധിപ്പിക്കേണ്ടതിനു ഞങ്ങൾ വേറെ ഒരു വിദ്യകൂടി എടുത്തിട്ടുണ്ടു്. സ്വകാര്യമായി ഈ കുററം ചെയ്യുന്നവരെ—വാസ്തവത്തിൽ കുററം ചെയ്ത ആളെ ആയിരിക്കേണമെന്നില്ല—നിയമകത്താക്കന്മാർ തിരഞ്ഞെടുക്കുന്ന ആരെയെങ്കിലും—പരസ്യമായി കൊലപാതകശിക്ഷയ്ക്കു വിധേയനാക്കേണ്ടതാണെന്നുള്ള നിയമം രാജ്യമെങ്ങും നടപ്പാക്കിയിരിക്കുന്നതനുസരിച്ചു് ഒരു കൊലപാതകം കഴിഞ്ഞാൽ ഉടനേതന്നെ വേറൊന്നും അതിനെ പിന്തുടരാതെ ഗത്യന്തരമില്ലാതായിരിക്കുന്നു. വിശിഷ്യ, മാതൃസ്ഥാനം കല്യാണാഘോഷംകൂടാതെ സ്വീകരിക്കുന്ന കന്യകമാരും, പുനർവ്വിവാഹം വിരോധിക്കപ്പെട്ടിട്ടുള്ള വിധവകളും ശിശുമാരണം സാധാരണയായി ചെയ്തുവരുന്നതു വലിയ ഒരു കുററമല്ലല്ലൊ! പുതിയരീതിയിലുള്ള വിവാഹനിയമവലയിൽ പെട്ടുഴലുന്ന ഭാര്യാഭത്താക്കന്മാരും അതിൽനിന്നു സ്വതന്ത്രരാകേണ്ടതിനു ചിലപ്പോൾ പരസ്പരം വധക്രിയ നടത്താറുണ്ടു്. അതുകൊണ്ടു്

ഇനി എങ്ങനെയായാലും നമ്മുടെ കൊററിന്നു മുടക്കംവരു
ന്നതല്ല. ഇതിനെല്ലാം പുറമെ കൊലപാതകം ലക്ഷക്ക
ണക്കിന്നു നടക്കുന്ന സന്ദർഭവും ഉണ്ട്."

സാക്രാട്ട് ഇതുകേട്ടു കണ്ണുമിഴിച്ചു വായ്പൊളിച്ചുനി
ന്നുപോയി. കുറച്ചുനേരം അത്ഭുതപരവശനായി നിന്ന
ശേഷം ഇപ്രകാരംപറഞ്ഞു:—"ശത്രുക്കളെപ്പോലും സ്നേഹി
ക്കണമെന്നു പ്രസംഗിച്ചവന്റെശിഷ്യർ ലക്ഷക്കണക്കിന്നു
കൊലപാതകം ചെയ്യുന്നതെങ്ങനെ? ഞാൻകേൾക്കുന്നതു
വാസ്തവംതന്നെയോ?. ചുവന്നതാടി വലിട്ടടിച്ചു പല്ലിളി
ച്ച് "അതെ" എന്നുതലകുലുക്കി കാള്ളും സവിസ്തരം പറ
യുവാനാരംഭിച്ചു:—"ഇതു ഞങ്ങൾ സാധിക്കുന്നതു എങ്ങ
നെയാണെന്നല്ല—ലോകത്തിലുള്ള എല്ലാ മഹാശക്തികൾ
ക്കും മററുള്ള മഹാശക്തികൾ തങ്ങളുടെ ബദ്ധവൈരികളാ
ണെന്നുള്ള ഒരു ബോധം അവരുടെമനസ്സിൽ സ്ഥിരപ്പെടു
ത്തും. ഇതു കഴിഞ്ഞാൽപിന്നെ ഈ കൂട്ടരെല്ലാം തങ്ങൾ
ശത്രുക്കളായി കരുതുന്നവരോട് എതിരിട്ടു നില്ക്കേണ്ടതിന്നും,
അവരെ തോല്പിച്ച് ഓടിക്കേണ്ടതിന്നും വേണ്ടപട്ടാളം കൂ
ട്ടുന്നതിൽ ബദ്ധശ്രദ്ധന്മാരായിത്തീരും. ശക്തിവർദ്ധിക്കു
ന്തോറും അസൂയയും വൈരവും മുഴുക്കും. ഇപ്രകാരം "വൈ
രിയെ സ്നേഹിക്കേണ'മെന്നു ജപിക്കുന്ന പൂച്ചസ്സന്ന്യാസിമാ
രെല്ലാം സദാ ശത്രുസംഹാരത്തിന്നു 'കാപ്പുംകെട്ടി കോപ്പും
കൂട്ടി'യാണിരിപ്പ്. കൊലപാതകം ലക്ഷക്കണക്കാകുന്നതു
ഇവർതമ്മിൽ സമ്മേളനമുണ്ടാകുമ്പോഴാണ്."

സാക്രാട്ടു:—"വളരെ പരിഷ്കൃതരീതിയിലുള്ള വിദ്യാഭ്യാ
സം സിദ്ധിച്ചു മനോവികാസം വന്നിട്ടുള്ളവർ എങ്ങ
നെയാണു ലോകഗുരുവിനെ ഇത്ര ക്ഷണത്തിൽ വി
സ്മരിച്ചതു?"

ഇതുകേട്ടപ്പോൾ കറുത്തിരുണ്ട നരച്ചതലയും നീണ്ട ചെവിയും, ശോഷിച്ച കൈകാലുകളും ആയി ഒരുത്തൻ മുമ്പോട്ടുവന്നു, ക്ഷീണിച്ചതെങ്കിലും ആത്മവിശ്വാസത്തോടുകൂടിയ സ്വരത്തിൽ പറയുവാനാരംഭിച്ചു:—"മനോവികാസം വന്നവർ ഇല്ലെന്നില്ല. എന്നാൽ അവക്കെല്ലാം വേറെവിധത്തിലുള്ള വ്യാപാരങ്ങളിലേർപ്പെടാതെ ഗത്യന്തരമില്ലാതായിരിക്കുന്നു. മനുഷ്യന്ന് ആത്മീയമായും മാനസികമായും ഉള്ള വിഷയങ്ങളെപ്പററി വിചാരിക്കുവാൻപോലും സമയമുണ്ടാകരുതെന്നുള്ള ഏകാഗ്രതയോടുകൂടി ഞങ്ങൾ ഒരു ചെറിയ പണി പററിച്ചിട്ടുണ്ട്. ഏററവും ഉൽകൃഷ്ടമായ മനുഷ്യജന്മത്തെ അത്രയുംതന്നെ ഉൽകൃഷ്ടമായ ഒരു വസ്തു ആർജ്ജിക്കുന്നതിൽ വിനിയോഗിക്കേണ്ടതാണെന്നുള്ളതു സമ്മതിക്കപ്പെട്ടിട്ടുള്ള കാര്യംതന്നെ. ഈ ഉൽകൃഷ്ടവസ്തു ഏതാണെന്ന് ആ പരമാർത്ഥികളെ അനുഭവപ്പെടുത്തിക്കൊടുക്കുവാൻ അല്പമൊന്നുകുഴങ്ങി. പൊന്നുമുതൽ പിണ്ണാക്കുവരെ, മഹാരാജാവുമുതൽ മണ്ണുകുട്ടവരെ, ചുരുക്കിപ്പറയുന്നതായാൽ പരബ്രഹ്മംമുതൽ പാറക്കല്ലുവരെ, അഖിലപ്രപഞ്ചം ആസകലംതന്നെ ഏതൊരു വസ്തുവിന്നധീനമോ അതിന്നുവേണ്ടി ഏവരും പ്രയത്നിക്കേണ്ടതാണെന്നുള്ളതു സർവ്വസമ്മതംതന്നെ. ചില പടുവിഡ്ഢികൾ പഴയഗുരുവിനെ ഓർത്തു മനഃശുദ്ധി, ആത്മസംസ്കാരം, സാരൂപ്യം, സായൂജ്യം, എന്നുംമററും അർത്ഥശൂന്യങ്ങളായ ചില ശബ്ദങ്ങൾ പുറപ്പെടുവിക്കുന്നില്ലെന്നില്ല. എന്നാൽ അതെല്ലാം ഒരുവക ഭ്രാന്തിന്റെ ലക്ഷണമാണെന്നു പരക്കെ സമ്മതമായിരിക്കുന്നു. സമർത്ഥന്മാരും ബുദ്ധിശാലികളുമായ പരിഷ്കാരികൾ "സർവ്വേഗുണാഃ കാഞ്ചനമാശ്രയന്തേ" എന്ന് അനുഭവിച്ചറിഞ്ഞിരിക്കുന്നു. അതിനാൽ ഇപ്പോൾ ഓരോരുത്തനും തന്റെ ബുദ്ധിശക്തി മുഴുവൻ പ്രയോഗിച്ചു പ്രയത്നിക്കുന്നതു ഈ കാഞ്ചനത്തിന്നു വേണ്ടിയാണ്. പണം സത്യമായും ന്യായമായും അവനവ

ന്റെ പ്രയത്നംകൊണ്ടുതന്നെ സമ്പാദിക്കേണ്ടതാണെന്നും മററും യാതൊരു നിർബ്ബന്ധവുമില്ല. വിവാഹവും വിവാദവും എന്നുവേണ്ട, മനോവാക്കർമ്മങ്ങളാൽ സാദ്ധ്യമായിട്ടുള്ള സകല വ്യാപാരങ്ങളും പണത്തിനുവേണ്ടിത്തന്നെ കവർന്നെടുത്തതായാലും കൊന്നുകൊണ്ടുവന്നതായാലും, പണത്തിനു പണത്തിന്റെ വില. കള്ളനായാലും, കൊലപാതകനായാലും പണക്കാരൻതന്നെ പ്രമാണി. പണമുള്ളവനാണു് സർവ്വജ്ഞൻ, പണക്കാരൻ തന്നെ സർവ്വശക്തൻ, പണമുള്ളവനു മാത്രമേ ദൈവാനുകൂല്യമുള്ളു എന്നുകൂടി വിശ്വസിച്ചു തുടങ്ങിയിരിക്കുന്നു! ഈശ്വരകടാക്ഷത്തിന്റെ ഉത്തമദൃഷ്ടാന്തം 'ഐശ്വര്യ'മാണത്രെ! ദരിദ്രൻ ഈശ്വരനാലും തന്നിമിത്തം ലോകത്താലും ത്യക്തനാണു്! ദാരിദ്ര്യം ഒരു വലിയ ദൈവശിക്ഷയാണു്. പണം തന്നെ 'ജഗൽസത്യം' എന്നിതോറെപ്പറയുന്നു. 'കാഞ്ചനമന്ത്രം' ജപിച്ചുവിടുന്നതു കാലോചിതമെന്നു വന്നിരിക്കുന്നു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. അതുകൊണ്ടു് ഈശ്വരഭജനത്തിനോ ദൈവകല്പിതങ്ങളായ നിയമങ്ങളെ യഥാവിധി അനുസരിക്കുന്നതിനോ മനുഷ്യർക്കു സമയമില്ല തന്നെ. അഥവാ ആരെങ്കിലും അങ്ങനെ ചെയ്യുന്നുണ്ടെങ്കിൽതന്നെ അതു് ആത്മീയമായ യാതൊരു സംസ്കാരത്തിനും വേണ്ടിയല്ലെന്നു നമുക്കു സമാധാനിക്കാവുന്ന കാലമാണു്. ദൈവാനുകൂല്യം എത്രമാത്രമുണ്ടെന്നു കണക്കാക്കുന്നതു് പണപ്പെരുപ്പം അനുസരിച്ചാണു്. മനുഷ്യൻ കാര്യം സാധിക്കുന്നതെല്ലാം 'എന്റെ മിടുക്കു'കൊണ്ടാണു്. പക്ഷെ, മനുഷ്യന്റെ സുഖസൗകര്യാദികൾക്കു് എന്തെങ്കിലും ന്യൂനത സംഭവിച്ചാൽ അതിനു പിഴച്ചതു് ഈശ്വരനാണുതാനും, 'വിളിച്ചവഴിയേ വരാത്ത ദേവൻ അവിടെക്കിടു!' 'പിടിച്ചവഴിയെ വരുന്ന ദേവനാണെങ്കിൽ പിന്നുതരാം' എന്നായിത്തീർന്നിരിക്കുന്നു ഇപ്പോഴത്തെ സ്ഥിതി. ഇതെല്ലാം

പൊന്നുതിരുമേനിയുടെ കിങ്കരന്മാർപററിച്ചപണിയാണെ
ന്നു പാവങ്ങൾ അറിയുന്നില്ല! അതിലാണു നേരമ്പോക്കു്.
അതിനാൽ മനുഷ്യർ മതിമറന്നു് ഭ്രാന്തന്മാരെപ്പോലെ അ
ന്തമറിയാതെ അലയുവാൻതുടങ്ങിയിരിക്കുന്നു. ആയിരംകൊ
ല്ലംമുമ്പു ആളുകൾ എങ്ങനെയാണു ശ്വസിച്ചിരുന്നതു്. ആ
യുസ്സുവർദ്ധിപ്പിക്കുവാൻ അമൃതു കഴിച്ചെടുക്കേണ്ടതു് എവിടെ
നിന്നാണു്. തീയ്യിലിട്ടാൽസ്വർണ്ണമാകുന്ന കല്ലു് എതുസമുദ്ര
ത്തിലാണു്, ഭൂമി ഉരുണ്ടോ പരന്നോ, ചന്ദ്രനിൽ ഉള്ളവരു
ടെ ചരിത്രസംഗ്രഹം ചിത്രങ്ങളോടുകൂടിയതിനു വില അ
ധികമോ കുറവോ, നിമിഷത്തിൽ അറുപതുനാഴിക ഓടുന്ന
പടക്കപ്പലിനു് സൂര്യനിൽ എത്തുവാൻ എത്രനാൾ വേണ്ടി
വരും, ഹിമവാൻ പർവ്വതം എത്ര റാത്തൽ തൂക്കും, പെസ
ഫിക്കു് സമുദ്രത്തിലെ വെള്ളം അളന്നുതീർക്കണമെങ്കിൽ
എത്രപേർ എത്രദിവസം ജോലിചെയ്യണം, ജീവികളുടെ
ആദിമചരിത്രം, മനുഷ്യൻ കുരങ്ങാകുന്നതും കുരങ്ങു മനുഷ്യ
നാകുന്നതും എങ്ങനെ, തലച്ചോറു് ഭക്ഷണത്തിനു് എത്ര
തന്നെ പററിയ വസ്തുവാണു്, ഇവ്വക ഓരോവിഷയങ്ങളെ
പ്പററി അഗാധമായി ആലോചിച്ചു്, കണ്ടുപിടിച്ചു്, പ്ര
സംഗിച്ചു്, എഴുതി അച്ചടിപ്പിച്ചു്, തർജ്ജമചെയ്തു്. ഇങ്ങ
നെയുള്ള ഓരോ വിശേഷവും ലോകോപകാരകവും ആത്മ
പോഷകവുമായ വ്യാപാരങ്ങളിൽ സമയം ചിലവുചെയ്യു
ന്നവർ ദൈവത്തെപ്പററി ഓർമ്മിക്കുവാൻ പോലും സമയ
മില്ലാത്തതിൽ അത്ഭുതപ്പെടുവാനില്ല! പത്തും ഇരുപതും
കണ്ടുപിടിത്തങ്ങൾ കേൾക്കാത്ത ദിവസമില്ല! ലോകം മുഴു
വനും കീഴ്മേൽ മറിയുന്നകാലം ദൈവത്തിനു് ഇരിക്കുവാ
ൻ ഒരിഞ്ചു് പഴുതെങ്കിലും ഉണ്ടാകരുതെന്നാണു് അടിയങ്ങ
ളുടെമോഹം. അതിനുള്ള ശ്രമം കൊണ്ടുപിടിച്ചു നടത്തു
ന്നുണ്ടു്. കാര്യം സാധിച്ചുകൂട്ടത്തിലാണു്. എന്നുപറഞ്ഞു
നാലുപുറവും നോക്കി ഒന്നു മന്ദഹസിച്ചു.

സാക്രാട്ട് —"ഇതെല്ലാം വളരെ രസകരമായിരിക്കുന്നു. നിങ്ങൾ ഓരോരുത്തരും അർപ്പിക്കുന്ന വിധത്തിൽ ഞാൻ നിങ്ങൾക്കു പ്രതിഫലംതരാം" എന്നു പറഞ്ഞു പിന്തിരിഞ്ഞു നടകൊൾവാൻ ഭാവിച്ചു.

ഇതുകണ്ടപ്പോൾ അനവധി ചെകിത്താന്മാർ ഒന്നിച്ച് "അയ്യോ പൊന്നുതിരുമേനി—ഞങ്ങളെ മറന്നുവോ?" എന്നു ഉറക്കെ നിലവിളിക്കുട്ടിയതുകേട്ട് സാക്രാട്ട് തിരിഞ്ഞുനിന്ന് 'നിങ്ങൾ എന്തെല്ലാമാണു ചെയ്തിരിക്കുന്നതു'?" എന്നു ചോദിച്ചു.

അടിയൻ രാഷ്ട്രീയപരിഷ്കരണം.

അടിയൻ അയോധനവിജ്ഞാനം.

അടിയൻ ഗതാഗതസൗകര്യം

അടിയൻ അച്ചടിപരിഷ്കരണം.

അടിയൻ കലാവിദ്യാവർദ്ധനം

അടിയൻ ഔഷധസിദ്ധാന്തപ്രചരണം

അടിയൻ പരിഷ്കാരവിദ്യാപ്രസരണം

അടിയൻ പൊതുജനോപകാരസംഘനിർമ്മാണം

അടിയൻ സമുദായപരിഷ്കരണം.

അടിയൻ അബലകൾക്ക് അവകാശസ്ഥാപനം.

അടിയൻ ഭക്ഷ്യപാനീയ പരിശോധനം

അടിയൻ മതപ്രസംഗം.

എന്നിങ്ങനെ അനവധി ചെകിത്താന്മാർ അവരവരുടെ ജോലികൾ പറഞ്ഞു ലഹളകൂട്ടുവാൻ തുടങ്ങി. ഇതു കേട്ട സാമ്രാട്ട സന്തുഷ്ടനായി, അവരവരുടെ ചുമതലകളെ കൃത്യബോധത്തോടും ബുദ്ധിചാതുര്യത്തോടുംകൂടി പ്രശംസാവഹമായവിധത്തിൽ നിർവഹിച്ചതിനു പ്രത്യേകം വന്ദനംപറഞ്ഞു്, ഓരോരുത്തർക്കും സവിസ്തരം പ്രസംഗിക്കേണ്ടതുള്ളതു് അടുത്ത അവസരത്തിൽ കേട്ടുകൊള്ളാമെന്നും, രാജഭക്തന്മാരായ തന്റെ കിങ്കരന്മാർക്കു് അവസ്ഥാനുസരണം പദവികളും മെഡലുകളും കൊടുത്തു് അവരെയെല്ലാവരേയും സന്തുഷ്ടരാക്കുന്നതാണെന്നും, സമയം അതിക്രമിച്ചതുകൊണ്ടു് അന്നത്തെ സഭ തല്ക്കാലം പിരിഞ്ഞു് ഓരോരുത്തരും വിശ്രമസ്ഥലങ്ങളിലേക്കു പോകേണ്ടതാണെന്നും പറഞ്ഞു് വന്നതുപോലെതന്നെ പിന്തിരിഞ്ഞു നടകൊണ്ടു. ചെകിത്താന്മാർ വാലിട്ടടിച്ചും അട്ടഹസിച്ചും പലവിധത്തിൽ ജയഭേരി മുഴക്കിക്കൊണ്ടു് ഓരോവഴിക്കു പോകയും ചെയ്തു.

---



# വിജ്ഞാപനം

---

ഗ്രന്ഥകർത്രിയുടെ ഇതരകൃതികൾ.

| | | രൂ. | ണ. | പ. |
|---|---|---|---|---|
| 1. | ശ്രീഹർഷൻ. | 0 | 8 | 0 |
| 2. | ദിവാൻ ശങ്കരവാര്യർ | 0 | 6 | 0 |
| 3. | ടോൾസ്റ്റോയിയുടെ നീതികഥകൾ (ഒന്നാംഭാഗം.) | 0 | 2 | 6 |
| 4. | ,, ,, (രണ്ടാംഭാഗം.) | 0 | 4 | 0 |
| 5. | ,, ,, (മൂന്നാംഭാഗം.) | 0 | 6 | 0 |

“ഗ്രന്ഥകർത്രിയുടെ കൃതികളെല്ലാം തിരുവിതാംകൂറിൽ കോട്ടയം കെ. വി. ബുക്കഡിപ്പോവിൽനിന്നും, കൊച്ചിയിൽ, തൃശ്ശിവപേരൂർ രാമാനുജമുദ്രാലയത്തിൽനിന്നും വാങ്ങാൻ കിട്ടുന്നതാണു”.

---

**N. B:**—വിദ്യാർത്ഥികൾക്കും വിദ്യാസമ്പാദനതല്പരന്മാർക്കും ഉപയോഗമുള്ള പുസ്തകങ്ങൾ, പകർപ്പവകാശം വാങ്ങിയും ലഘുവായ പ്രതിഫലം സ്വീകരിച്ചും ഞങ്ങൾ പ്രസിദ്ധീകരിച്ചുവരുന്നു: പ്രസിദ്ധീകരിപ്പാനും തയാർ.

